# കലാകൗമുദി 914

മാർച്ച് 21, 1993.
വില: 4 രൂപ






## സ്നേക്ക് പാർക്കും വിജയൻമാസ്റ്ററും

അറുപതുകൾ തുടങ്ങി ഏകദേശം ഇരുപതു കൊല്ലം വിജയൻ മാസ്ററർ റിപ്‌വാൻ വിങ്കിളിനെപ്പോലെ ഉറങ്ങുകയായിരുന്നു. താൻ ഉറങ്ങിക്കിടന്ന കാലഘട്ടം പുനർജ്ജീവിക്കാനുള്ള ത്വരമൂലം അദ്ദേഹം ഇന്ന് പറയുന്നതെല്ലാം മാന്ത്രികവാദികൾ തന്നെ പണ്ടേ ഉപേക്ഷിച്ച കാര്യങ്ങളായിപ്പോകുന്നു. മനുഷ്യനും പ്രകൃതിയും ജന്തുക്കളും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് അദ്ദേഹം പ്രകടിപ്പിക്കുന്ന അവബോധം ഒരുദാഹരണം മാത്രം. 'അരങ്ങിൽ പ്രദർശിപ്പിക്കുന്ന ഉക്തി വൈചിത്ര്യങ്ങൾ കൊണ്ടൊന്നും ദർശനത്തിലെ ഈ പഴമ മറച്ചുവയ്ക്കാൻ അദ്ദേഹത്തിനാവുന്നില്ല. ഉപരിതലമാത്ര സ്പർശിയായ ഒരു കാലഘട്ടം; മന്ദബുദ്ധികളായ ശിഷ്യന്മാർ; ഇതിലും എത്രയോ വലിയ ദുരന്തങ്ങൾ നാം സഹിക്കുന്നു!

ഉറങ്ങാൻ കിടക്കുന്നതിനുമുൻപ്, കമ്മ്യൂണിസ്ററ് പാർട്ടികൾക്ക് ആത്മാവ് അവശേഷിച്ചിരുന്ന കാലത്ത്, അദ്ദേഹം മാർക്സിസ്ററ് വിരുദ്ധനായിരുന്നു. ശുദ്ധ മനസ്കനും വാക്കുകളിൽ കാപട്യമില്ലാത്ത ആളുമായിരുന്ന തായാട്ടുശങ്കരൻ അന്തരിച്ചതിനു ശേഷമാണ് വിഭ്രാമകനായ വിജയൻ മാസ്റ്ററുടെ സേവനം മാർക്സിസ്ററ് പാർട്ടിക്ക് ലഭിക്കുന്നത്. രാഷ്ട്രീയ നാടകസംഘങ്ങളുടെ അപചയഘട്ടമാണല്ലോ, അതിനാൽ, മാസ്റ്ററുടെ പ്രസംഗങ്ങളിലെ നാടകീയാംശം പാർട്ടിയുടെ അഭിനന്ദനം നേടിയെടുത്തു. എന്നാൽ, പാപ്പിനിശ്ശേരി സംഭവത്തെക്കുറിച്ചുള്ള മാസ്റ്ററുടെ പ്രതികരണം നായനാരേയും അച്യുതാനന്ദനേയുംപോലും ഞെട്ടിപ്പിച്ചിരിക്കും. തന്റെ ആത്മനിഷേധപരം കൂടിയായ 'ലുംപൻ' പ്രതികരണം കൊണ്ട് ഈ രാജ്ഭക്തൻ എഴുത്തുകാരുടെ ഗോത്രത്തിന് കളങ്കം വരുത്തിവച്ചിരിക്കുന്നു.

ശ്രീമതി സുഗതകുമാരിയെക്കുറിച്ചുള്ള വിജയൻ മാസ്റ്ററുടെ പരാമർശങ്ങൾ വളരെ കാപട്യം കലർന്നതായിത്തോന്നി. സുഗതകുമാരിയുടെ രാഷ്ട്രീയ പ്രതികരണങ്ങൾ അന്യൂനങ്ങളായി തോന്നിയിട്ടില്ല. എന്നാൽ പുറമ്പോക്കുകളിലെ മനുഷ്യരെക്കുറിച്ച് ഇത്രയധികം ചിന്തിക്കുകയും അവർക്കുവേണ്ടി അക്ഷരാർത്ഥത്തിൽ പ്രവർത്തിക്കുകയും ചെയ്തിട്ടുള്ള മററൊരാൾ സുഗതകുമാരിയെപ്പോലെ നമ്മുടെ എഴുത്തുകാരിലുണ്ടായിട്ടുണ്ടോ? അശരണർക്കുവേണ്ടിയുള്ള തിരുവനന്തപുരത്തെ 'അഭയ' സ്ഥാപനങ്ങളും ബൊമ്മിയാംപടിയിലെ വനവല്ക്കരിക്കപ്പെട്ട മരുഭൂമിയും കള്ളംപറയുന്ന രാഷ്ട്രീയക്കാരനേയും അക്ഷരജീവിയേയും ലജ്ജിപ്പിക്കണം. അടുത്തവട്ടം തിരുവനന്തപുരത്തും മണ്ണാർക്കാട്ടും പോകുമ്പോൾ ഓരോ മണിക്കൂർ ഇവിടങ്ങൾ സന്ദർശിക്കാൻ വിജയൻ മാസ്ററർ ഉപയോഗിക്കട്ടെ. അതുകൊണ്ട് ഒരു അരങ്ങ് നഷ്ടപ്പെട്ടാൽപോലും വലിയ കുഴപ്പ




മൊന്നുമില്ല.

ധാർമ്മിക ശക്തി ദിനേന നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു കൂട്ടത്തോടു ചേർന്നുകൊണ്ടുള്ള വിജയൻ മാസ്റ്ററുടെ അലസപ്രതികരണങ്ങൾ യഥാർത്ഥ ഇടതുപക്ഷ മൂല്യങ്ങൾക്കേല്പിക്കുന്ന ക്ഷതം അദ്ദേഹം മനസ്സിലാക്കുന്നില്ല. കേരളത്തിൽ കഴിഞ്ഞ പതിനഞ്ചു കൊല്ലമായി ഒരു തൊഴിൽ സമരംപോലും വിജയിച്ചിട്ടില്ലെന്നും, തൊഴിലാളിയെ വഞ്ചിച്ചുകൊണ്ട് തൊഴിൽശാലകൾ ഒന്നൊന്നായി പൂട്ടാൻ തുടങ്ങുകയാണെന്നും, എ.കെ.ജി 1977-ൽ അന്തരിച്ചുവെന്നും, തൊഴിലാളി സമരങ്ങളുടെ ഈററില്ലമായ ആലപ്പുഴയിൽ കയർത്തൊഴിലാളി പട്ടിണി കിടക്കുകയാണെന്നും, വർഗ്ഗീയ പിശാചുക്കൾ കേരളീയ സമൂഹത്തെ മുഴുവൻ ബാധിച്ചിരിക്കുന്ന ഈ സന്ദർഭത്തിലും ഇടതു സഖാക്കൾ ജാതിക്കുശുമ്പോടെ തമ്മിലടിക്കുകയാണെന്നും, കമ്മ്യൂണിസ്ററ് സാമ്രാജ്യങ്ങൾ അകമേനിന്ന് ജീർണ്ണിച്ചാണ് തകർന്നുവീണതെന്നും, മിണ്ടാപ്രാണികളോടുള്ള കാരുണ്യംപോലുള്ള പ്രാഥമിക കാര്യങ്ങൾ ഇടതുപക്ഷ പ്രവർത്തകരുടെ വീണ്ടുവിചാരങ്ങളിൽ ഉൾപ്പെടണമെന്നുമൊക്കെ ഉറക്കച്ചടവുള്ള വിജയൻ മാസ്റ്ററെ ആരെങ്കിലും ഓർമ്മിപ്പിക്കുമോ?

ഡി.ആർ.പരമേശ്വരൻ
കോഴിക്കോട്.

### ഓർമ്മകളുടെ വിരുന്ന്

അതേ! ഓർമ്മകളുടെ വിരുന്ന് അവസാനിച്ചിരിക്കുന്നു. ആഴ്ചതോറും അവരൊക്കെ വിരുന്നുവരുമ്പോൾ ഉത്സാഹഭരിതമായ ആതിഥേയഭാവത്തിൽ കാത്തിരിക്കുമായിരുന്നു. ആദരിക്കാനും ആസ്വദിക്കാനും അതിലൂടെ എന്റെ ഓർമ്മകളിലേക്ക് സശ്രദ്ധം ഊർന്നിറങ്ങി, അതിന്റെ കൊച്ചലകളുടെ മൃദുസ്പർശമേററ് നീന്തിക്കളിക്കാനും ആവേശമുണ്ടായിരുന്നു.

ശ്രീ.വി.കെ. മാധവൻകുട്ടിയുടെ സരളഭാഷയും, സാംഗോപാംഗഘടനയും, നർമ്മവും, ചാരുതയുള്ള സത്യസന്ധമായ പ്രതിപാദനങ്ങളും സഹൃദയത്വത്തിന്റെ ആഴത്തിലേക്കെത്തിയിരിക്കുന്നു. ഓർമ്മകളുടെ വിരുന്ന് മായാത്ത മുദ്രകൾ പതിച്ചുകൊണ്ടാണ് യാത്ര പറഞ്ഞത്. പ്രത്യേകിച്ച് പരിസരങ്ങളിലുള്ള ഞങ്ങൾക്ക് ഓർമ്മയുള്ള കൗമാരാനുഭവങ്ങൾ! കണ്ടത്താർ കാവുമുതൽ തിരുവോർത്ത് ഭഗവതി ക്ഷേത്രംവരെയുള്ള സാധാരണജനങ്ങളുടെയും, തറവാടുകളുടെതും ചരിത്രലേഖനം കൂടിയാണത്. അകത്തളങ്ങളിൽ മുക്കിലും, മൂലയിലും ഇരുട്ടുണ്ടാകാം. അതിനാൽ കാണാതെപോയ മുഖങ്ങളുമുണ്ടാകാം. വിരുന്നുവന്ന ഓർമ്മകളാകട്ടെ ഉദാത്തവും ഭാസുരവുമായിരുന്നു. വി.കെ.എന്നിനുശേഷം, പാലക്കാട്ടുകാരെക്കുറിച്ചെഴുതാൻ വി.കെ.എം (ഉണ്ണി) മാത്രമെയുള്ളു. സാഹിത്യ പരിഷത്തിനെക്കുറിച്ചു പരാമർശിച്ചപ്പോൾ, എങ്കിലും, കലാലയ ജീവിതത്തിന്റെ കാവ്യരശ്മികൾ കടന്നുവരുമെന്ന് വെറുതെ ഓർത്തുപോയി. ഞങ്ങളുടെ ഒരു പഴയ സുഹൃത്ത് പറഞ്ഞു. 'ഉണ്ണിക്കു നല്ല ഓർമ്മയുണ്ട്.' അതേ ഓർമ്മകളാണ് ഇന്നു നമ്മുടെ ഓമനകൾ.

ഉള്ളത് വളരെ കേമമായി. ശ്രമകരമായ പത്രപ്രവർത്തനങ്ങൾക്കിടയിലും, ഓർമ്മകൾ സമാഹരിച്ച് നമുക്കും അനുഭവിക്കാൻ തന്നുവല്ലോ. പഴയ കൂട്ടുകാർക്കു വലിയ സന്തോഷം.

ഒരു നല്ല കാലഘട്ടത്തിന്റെ പ്രകാശം വിതറുന്ന, നാട്ടിൻപുറജീവിതം അതിൽ സുഭഗയായി നിലകൊള്ളുന്നു. അവാച്യമായ ആഹ്ളാദമുണ്ട്. ശ്രീ.മാധവൻകുട്ടിക്കും കലാകൗമുദി വാരികയ്ക്കും പ്രത്യേകം അഭിനന്ദനങ്ങൾ!

എം.സുകുമാരൻ
തോലന്നൂർ

### സ്റേറജ് ഒഫ് അൽ-ഐൻ നാടക സാഹിത്യ മത്സരം-1993

അൽ-ഐൻ കേന്ദ്രമാക്കി പ്രവർത്തിക്കുന്ന സ്റേറജ് ഒഫ് അൽ-ഐൻ എന്ന സാംസ്കാരിക സംഘടന ഒരു നാടക സാഹിത്യമത്സരം സംഘടിപ്പിക്കുന്നു. 1987 ഡിസംബർ 31-നു ശേഷം രചിക്കപ്പെട്ടിട്ടുള്ളതോ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതോ ആയ നാടക സാഹിത്യ കൃതികളാണ് അവാർഡിനായി പരിഗണിക്കപ്പെടുന്നത്. 1993 മാർച്ചു മാസം 31-നു വരെ മത്സരത്തിനുള്ള കൃതികൾ സ്വീകരിക്കപ്പെടുന്നതാണ്. ഒരു വിദഗ്ദ്ധ സമിതിയുടെ പരിശോധനയിൽ സമ്മാനാർഹമായിത്തീരുന്ന കൃതിക്ക് പതിനായിരം രൂപയും പ്രശസ്തിപത്രവും 1993 ഏപ്രിൽ/മേയ് മാസത്തിൽ നടക്കുന്ന ഒരു പൊതു ചടങ്ങിൽ വച്ച് സമ്മാനിക്കുന്നതാണ്. മത്സരത്തിൽ പങ്കെടുക്കുവാൻ താല്പര്യമുള്ളവർ 23 x 10 സെ.മീ. വലിപ്പമുള്ള സ്വന്തം മേൽവിലാസമുള്ള കവർ 1 രൂപ സ്ററാമ്പൊട്ടിച്ച് താഴെക്കാണുന്ന മേൽവിലാസത്തിൽ അയച്ചാൽ മത്സര നിബന്ധനകളും പ്രവേശന ഫാറവും എത്തിച്ചു കൊടുക്കുന്നതാണ്.

കരമന ജനാർദ്ദനൻ നായർ
കൺവീനർ
ജഡ്ജിംഗ് കമ്മിററി
സ്റേറജ് ഒഫ് അൽ-ഐൻ
നാടക സാഹിത്യ മത്സരം
20, ഇന്ദിരാനഗർ
തിരുവനന്തപുരം-695 005.





വിജു വി.നായർ

*ശരിയായ നിരക്കിൽ ഉല്പാദനം വർദ്ധിപ്പിക്കാതെ ഊഹക്കച്ചവടത്തിലൂടെ ലാഭം കൊയ്യാനുള്ള അവസരം ഒരുക്കുകമൂലം ഇന്ത്യൻ വ്യവസായങ്ങളോ, ഇന്ത്യൻ സമ്പദ്ഘടനയോ നിലവിലുള്ള ജീർണ്ണതകളിൽനിന്നും ഒരിക്കലും കരകയറില്ല. കണക്കിലെ കളികൊണ്ടും സോപ്പുവർത്തമാനം കൊണ്ടും സാമ്പത്തികപ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയില്ലെന്നും, നാടിനെ നന്നായറിഞ്ഞുകൊണ്ടുള്ള സാമ്പത്തിക വിഭാവനയാണ് ബജററ് എന്നും നമ്മുടെ ഭരണാധികാരികൾ ഇനി എന്നാണാവോ മനസ്സിലാക്കാൻ പോകുന്നത്?*



ഹിസ് മാസ്റ്റേഴ്സ് വോയ്സ്— കേന്ദ്ര ധനമന്ത്രി മൻമോഹൻസിംഗ് ലോകബാങ്ക് മാനേജിംഗ് ഡയറക്ടർ ഏണസ്റ്റ് സ്റ്റേണിനൊപ്പം

### ഈ ബജററ് ആരെ സഹായിക്കാൻ? ഒരു അന്വേഷണം

**വെള്ളച്ചായം പൂശി ഭദ്രമാക്കാൻ ശ്രമിക്കുന്ന ഇന്ത്യൻ സമ്പദ്ഘടനാചിത്രത്തിൽ വൻ കടത്തിന്റെ കാർമുകിൽ ഒളിച്ചുവച്ചിരിക്കുന്നു.**

# ചൂതാട്ടമാകുന്ന ജാലവിദ്യ

നമ്മുടേതുപോലെയുള്ള ഒരു പാർലമെൻററി ജനാധിപത്യത്തിൽ നല്ല രാഷ്ട്രീയവും നല്ല ഇക്കണോമിക്സും ഒത്തുപോവുകയെന്നത് ഒരു ഉട്ടോപ്പിയയാണ്. രാഷ്ട്രീയം നന്നായാൽ ഇക്കണോമിക്സ് നന്നാവണമെന്നില്ല. ഇക്കണോമിക്സ് നന്നായാൽ രാഷ്ട്രീയം (കക്ഷിരാഷ്ട്രീയമാണിവിടെ ഉദ്ദേശിക്കുന്നത്) വഷളാവുകയും ചെയ്യും. ഇത്തരമൊരു തുറുങ്കൻ പശ്ചാത്തലത്തിലാണ് നെഹ്റു മുതൽ റാവു വരെയുള്ളവരുടെ മന്ത്രിസഭകൾ വാർഷിക ബജററവതരിപ്പിച്ചു പോന്നിട്ടുള്ളത്. രാഷ്ട്രീയത്തിനുവേണ്ടി പബ്ളിക് ഫൈനാൻസിനെ ബലികഴിക്കുന്നതാണ് ഇവിടത്തെ കീഴ്‌വഴക്കം തന്നെ. ഈ താരിപ്പു മാററാൻ മൻമോഹൻ സിംഗ് എന്ന ധനമന്ത്രി മുമ്പു ശ്രമിച്ചപ്പോൾ ആ ശ്രമം സാഹചര്യസമ്മർദ്ദം മൂലമായിരുന്നെങ്കിൽക്കൂടി-സംഗതികളാകെ തികടം മറിയുകയും ചെയ്തുവല്ലോ. പുട്ടിത്തേച്ച വഴി വിട്ടപ്പോൾ, സ്വീകരിച്ച പുതിയ വഴി കാളയ്ക്കും കലപ്പയ്ക്കും ഇണങ്ങുന്നതല്ലെന്നു വന്നപ്പോൾ പൂട്ടു മറന്ന കാളക്കാരനായി നിന്ന ധനമന്ത്രി തന്റെ മുൻഗാമികളുടെ വായ്ത്താരി പാഠമാക്കാൻ തുടങ്ങി. അതാണ് പുതിയ കേന്ദ്ര ബജററിൽ കാണുന്ന കൗശലപൂർണ്ണമായ അഭ്യാസം. അഥവാ, മൻമോഹൻസിംഗും രാഷ്ട്രീയം പഠിച്ചിരിക്കുന്നു.

★ ★ ★

1992 ഫെബ്രുവരി 28-ന് മൻമോഹൻസിംഗ് ബജററ് അവതരിപ്പിക്കുമ്പോൾ ബോംബെ സ്റേറാക്ക് എക്സ്ചേഞ്ചിലെ സെൻസിററീവ് ഇൻഡക്സ് 2800 ആയിരുന്നു. ബജററ് പ്രസംഗം തീർന്നയുടൻ അത് 4300 പോയിൻറായി കുതിച്ചുയർന്നു. ഇന്ത്യ ലോകകമ്പോളത്തിൽ മത്സരിക്കാൻ ഇതാ പ്രാപ്തി നേടിയിരിക്കുന്നു എന്നും തങ്ങളതിന്റെ അമരക്കാരാവുമെന്നും ഹർഷത് മേത്തയും കൂട്ടരും പ്രഖ്യാപിക്കുകയും ചെയ്തു.

അമരക്കാരുടെ പോക്ക് എങ്ങോട്ടാണെന്ന് താമസിയാതെതന്നെ മനസ്സിലായി. അതേപ്പററി കൂടുതൽ പറയാൻ യോഗ്യർ കെ.മാധവനും, രാംനിവാസ് മിർധയുമാണ്. ഓഹരി വിപണി വാനോളം ഉയർന്നപ്പോൾ തന്റെ ബജററ് വിഭാവനയുടെ വിജയമായതിനെ കണ്ട് ആ കമ്പോള ലഹരിയിൽ മുങ്ങിക്കുളിക്കുകയുമാണ് മൻമോഹൻസിംഗ് ചെയ്തത്. കാളയോട്ടം നിലയ്ക്കുകയും കാളക്കൂററന്മാർ പിടിയിലാവുകയും ചെയ്തപ്പോൾ ഇതൊരു സിസ്ററംസ് ഫെയില്യർ ആണെന്ന് വളരെ നിസ്സാരമായി പറയുകയുമാണ് അദ്ദേഹം ചെയ്തത്. എന്നാൽ മൻമോഹൻ സിംഗിന്റെ ഈ തടിതപ്പലിനു പിന്നിൽ ഇന്ത്യയിലെ ബാങ്കുകളെ കബളിപ്പിച്ച് ഓഹരി ദല്ലാളന്മാർ കൊണ്ടുപോയ 5700 കോടിയുടെ പച്ചനോട്ടുകൾ കിടപ്പുണ്ട്. സംയുക്ത പാർലമെൻററി കമ്മിററി ഇപ്പോൾ തേടിക്കൊണ്ടിരിക്കുന്നതും ആ നോട്ടുകളാണല്ലോ.

1993 ഫെബ്രുവരി 27-ന് മൻമോഹൻസിംഗ് തന്റെ പുതിയ ബജററ് അവതരിപ്പിക്കുമ്പോഴും ബോംബെ സ്റേറാക്ക് എക്സ്ചേഞ്ചിലെ സെൻസിററീവ് ഇൻഡക്സ് പഴയപടി 2800-ലാ

യിരുന്നു. ബജറ്റ് പ്രസംഗം വായിച്ചുതീർന്നപ്പോൾ അത് 2600 പോയൻറായി ഇടിഞ്ഞു. വളർച്ചാനിബദ്ധവും വ്യവസായങ്ങൾക്ക് പരിപോഷണം നല്കുന്നതുമായ ബജററ് എന്ന് വിശേഷിപ്പിക്കപ്പെട്ട ഇത്തവണത്തെ കേന്ദ്ര ബജററിൻെറ പ്രത്യാഘാതമാണിത്.

ഈ ബജററിൽ ധനമന്ത്രി നിരത്തിയ പല അകലങ്ങളിൽ യാദൃച്ഛികമാണെങ്കിൽപ്പോലും ശ്രദ്ധേയമായ ഒരു സംഖ്യയുണ്ട്–5700.

''സ്വന്തം പോർട്ട്ഫോളിയോകളിൽ സംശയകരവും നന്നല്ലാത്തതുമായ വകയിരിപ്പു നടത്തിയ വകയിൽ 10,000 കോടിരൂപ ബാങ്കുകൾ കണ്ടെത്തിക്കൊള്ളണം.'' ധനമന്ത്രി ആജ്ഞാപിച്ചു. ഇതിനുവേണ്ടി ബാങ്കുകളെ ഒരുകൈ സഹായിക്കാനെന്നോണം ധനമന്ത്രി അവർക്ക് നല്കിയ ബജററ് വിഹിതമാണ് 5700 കോടി രൂപ. ഓഹരി കുംഭകോണത്തിലൂടെ ബാങ്കുകൾക്ക് നഷ്ടപ്പെട്ടെന്ന് ജെ.പി.സി കരുതുന്ന തുകയും ഇതേ 5700 കോടി. ഇത് യാദൃച്ഛികമാണെന്ന് പറയാം. എന്നാൽ ഈ യാദൃച്ഛികതയിൽ അന്തർലീനമായൊരു കള്ളക്കളിയില്ലേ? സ്വന്തം സാമ്പത്തിക നയങ്ങളുടെ ഫലമായി കടന്നുകൂടിയ വൈകല്യങ്ങൾമൂലം അപഹരിക്കപ്പെട്ട 5700 കോടി ബാങ്കുകൾക്ക് മറെറാരു വഴിയിലൂടെ സംഘടിപ്പിച്ചു കൊടുക്കലല്ലേ ഈ നടപടി...?

ഇന്നലെയുടെ കടംവീട്ടാൻ ഇന്നിൻെറ പോക്കററടിക്കുകയല്ല ധനമന്ത്രി ചെയ്തിരിക്കുന്നത്. മറിച്ച് നാളെയുടെ വിഭവം കവരുകയാണ്.

ഗവൺമെൻറ് ബോണ്ടുകൾ വഴിയുള്ള സംഭാവന മാത്രമാണിതെന്നും ബജററിൽ നിന്നും ഇതിനുവേണ്ടി ചോർച്ചയൊന്നും ഉണ്ടാവില്ലെന്നുമാണ് ധനമന്ത്രി പറയുന്നത്. അതേസമയം ഈ ബോണ്ടുകൾക്കു മേലുള്ള പലിശ ഭാവിയിൽ യഥാർത്ഥ ഭാരമാവുമെന്നും ഭംഗ്യന്തരേണ സൂചിപ്പിക്കാൻ അദ്ദേഹം മറന്നുപോയില്ല. പക്ഷേ, രണ്ടു കാര്യങ്ങൾ അദ്ദേഹം മിണ്ടിയില്ല. ഒന്ന്, 10,000 കോടി രൂപ ബാങ്കുകൾ എങ്ങനെ സംഘടിപ്പിക്കുമെന്നുള്ളത്. രണ്ട്, ഓഹരി കുംഭകോണത്തിന് പ്രായശ്ചിത്തമായി നല്കിയ 5700 കോടിയുടെ പലിശഭാരം എങ്ങനെ നേരിടുമെന്നത്.

മൻമോഹൻസിംഗ് വെള്ളച്ചായം പൂശി, ഭദ്രമാക്കിവച്ചിരിക്കുന്ന ഇന്ത്യൻ സമ്പദ്ഘടനാചിത്രത്തിനു മീതെ വൻകടത്തിൻെറ കാർമുകിൽ ഉണ്ട്. കാതലായ മാററം സമ്പദ്ഘടനയിൽ വരുത്തി എന്ന് പറയുമ്പോഴും രാജ്യത്തിന് 25 മുതൽ 30 ലക്ഷം വരെ ഡോളർ സഹായം തുടർന്നും വേണ്ടിവരുമെന്ന് അദ്ദേഹം പറയുന്നുണ്ട്. ഈ വിദേശവായ്പ 3 വർഷമെങ്കിലും തുടരേണ്ടിവരും.

ഗവൺമെൻറിനും, പൊതുമേഖലാ സ്ഥാപനങ്ങൾക്കും ഈ വിദേശകടത്തിനു പുറമേ ആഭ്യന്തര കമ്പോളത്തിൽനിന്നും കമെടുക്കേണ്ടിവരുമെന്നത് വേറെ കാര്യം. പതിനൊന്നര ശതമാനം പലിശയ്ക്കുള്ള ഗവൺമെൻറ് ട്രഷറി ബില്ലുകൾ വഴി 6000 കോടിരൂപ ഇക്കൊല്ലം സംഭരിക്കാനാണ് ശ്രമിക്കുന്നത്. ഇതിനുപുറമേ പൊതുമേഖലാ സ്ഥാപനങ്ങൾ 7676 കോടിരൂപയും കടമെടുക്കും. ഇതൊക്കെ കഴിഞ്ഞ വർഷത്തെ പൂർത്തിയാകാത്ത കടമെടുപ്പിനു പുറമേയാണ്. ഇനി ഈ ഭദ്രമായ ബജററ് വിഭാവനയുടെ മറുപുറം നോക്കാം.

പലിശ ഇനത്തിലുള്ള കടംവീട്ടൽ പദ്ധതിയേതര ചെലവിൻെറ 42 ശതമാനമായി ഉയർന്നിരിക്കുന്നു. അതായത് ഗവൺമെൻറിൻെറ ഒരു രൂപയുടെ 42 പൈസയും, പലിശ കൊടുക്കാൻ വേണ്ടി മുടക്കുന്നുവെന്നർത്ഥം. മൻമോഹൻ സിംഗ് അവതരിപ്പിച്ച ബജററ് കണക്കുകളിൽ പക്ഷേ, 25 ശതമാനമേ പലിശയിനത്തിൽ വക കാണിച്ചിട്ടുള്ളൂ. 15 ശതമാനം കേന്ദ്ര പദ്ധതിക്കും; 12 ശതമാനം സംസ്ഥാനങ്ങൾക്കുള്ള പദ്ധതി വിഹിതമായും നല്കിയിട്ടുണ്ട്. വികസനങ്ങൾക്ക് ഇത്രയും തുച്ഛമായ തുക നല്കിയ പുള്ളിതന്നെയാണ് 4522 കോടിയുടെ നികുതിയിളവുകൾ നല്കിയിരിക്കുന്നത്. ഈ ഔദാര്യം വഴി കേന്ദ്ര ഗവൺമെൻറിൻെറ മാത്രമല്ല, സംസ്ഥാനങ്ങളുടെയും വികസന വിഹിതത്തിൽ 500 കോടിയിലേറെ രൂപ നഷ്ടപ്പെടുത്തിയിരിക്കുകയാണ്.

വ്യവസായമേഖലയ്ക്ക് പൊതുവായ എന്തെങ്കിലും നിക്ഷേപത്തുക ഈ ബജററ് നല്കുന്നില്ല. അതേസമയം സ്വന്തം കൊള്ളരുതാമ്യകൊണ്ട് കോടികൾ തുലച്ച ബാങ്കുകളെ പോററാൻ വൻതുക നല്കുന്നുമുണ്ട്. ഇതൊക്കെ സംസ്ഥാനങ്ങളുടെ കഞ്ഞിയിൽ പാററയിട്ടുകൊണ്ടാണ്. കോസ്മെററിക്കുകൾ ഉപയോഗിക്കുന്നവരെ സുഖിപ്പിക്കാൻ കുറേ ഡ്യൂട്ടിയിളവുകൾ പ്രഖ്യാപിച്ചതിനെ ഈ പശ്ചാത്തലത്തിൽ വേണം കാണാൻ.

വ്യാപകമായ നികുതിയിളവു വഴി ഏതാണ്ട് വലിയ ആശ്വാസം ജനങ്ങൾക്ക് നല്കിയെന്നാണ് ബജററിൻെറ വക്താക്കളും പിണിയാളുകളും അവകാശപ്പെടുന്നത്. എന്നാൽ ഈ ഇളവുകൾപോലും വാസ്തവത്തിൽ കാര്യമായ ആശ്വാസം ജനങ്ങൾക്കു പകരുന്നതല്ലെന്ന് കമ്പോള യാഥാർത്ഥ്യങ്ങൾ പഠിച്ചാൽ വ്യക്തമാവും. ഉദാഹരണത്തിന് തേയിലയുടെ കാര്യമെടുക്കാം.

തേയിലയ്ക്ക് എക്സൈസ് ഡ്യൂട്ടി പൂർണ്ണമായും എടുത്തുകളഞ്ഞുവല്ലോ. ഒരാഴ്ച മുമ്പുമാത്രം കിലോയ്ക്ക് 12 രൂപവരെ തേയില വില റീട്ടെയിൽ വ്യാപാരികൾ കൂട്ടിയിരുന്നു. ബജററിലെ ഇളവുമൂലം ചായകുടി ആശ്വാസകരമാവുമെന്ന് ധരിക്കുന്നവർ ഈ കണക്ക് കേൾക്കൂ.

പ്രമുഖ തേയില വ്യാപരികളായ ടാററാ ടി ബജററിനുശേഷം കണക്കുകൾ നിരത്തി പറയുന്നത് എക്സൈസ് ഡ്യൂട്ടി ഇല്ലാതാക്കിയതുകൊണ്ട് കിലോയ്ക്ക് വെറും 90 പൈസയുടെ കുറവേ വരുന്നുള്ളൂ എന്നാണ്. മാർച്ച് 15 മുതൽ ഈ തുച്ഛമായ കുറവ് അവരുടെ തേയിലയിൽ വരികയും ചെയ്യും. പായ്ക്കററിലാക്കിയ തേയിലപ്പൊടിക്ക് വെറും 75 പൈസയേ കിലോവില കുറയാൻ പോകുന്നുള്ളൂ.



ഐ.എം.എഫിൻെറ പ്രതിനിധികൾ— ധനകാര്യവകുപ്പു. സെക്രട്ടറി ഗീതാ കൃഷ്ണനും സാമ്പത്തികകാര്യ സെക്രട്ടറി അലുവാലിയ(ഇടത്ത്)യും

എക്സൈസ് ഡ്യൂട്ടി അപ്പാടെ എടുത്തുകളഞ്ഞ തേയിലയുടെ ഗതി ഇതായിരിക്കേ പേരിനുമാത്രം എക്സൈസ് ഡ്യൂട്ടി കുറച്ച മററ് ഉപഭോഗവസ്തുക്കളുടെ കാര്യം ഊഹിച്ചോളൂ. അക്കങ്ങൾ കൊണ്ട് അഭ്യാസം കാട്ടി വ്യാപകമായ ആശ്വാസം പകരുന്നു എന്ന തോന്നലുണ്ടാക്കാൻ നമ്മുടെ ധനമന്ത്രി എത്ര വിദഗ്ദ്ധനാണെന്നു നോക്കുക.

ഇനി എക്സൈസ് ഡ്യൂട്ടി ഇളവുകളുടെ ഫലം ഉപഭോക്താക്കൾക്ക് ലഭിച്ചാൽത്തന്നെ (അത് കണ്ടറിയേണ്ട കാര്യമാണെങ്കിലും) ബാങ്കുകൾ വായ്പ നല്കിയാലും, അതൊക്കെ കോർപ്പറേറ്റ് കച്ചവടത്തെ സഹായിക്കുവാനേ ഉതകൂ. എന്നാൽപ്പോലും കോർപ്പറേറ്റ് വൃന്ദത്തിൻെറ ലാഭക്ഷമത ഉയരില്ല. അതുകൊണ്ടാണ് ഓഹരിക്കമ്പോളം ഈ ബജററിനെ പിൻതുണയ്ക്കാത്തത്. ബജററിന് തൊട്ടുമുമ്പുണ്ടായ പല വസ്തുക്കളുടെയും വിലവർദ്ധനവും, റെയിൽകൂലിവർദ്ധനവും വരാനിരിക്കുന്ന പെട്രോളിയം വിലവർദ്ധനവും ഒപ്പംതന്നെ കസ്ററംസ് ഡ്യൂട്ടിയിളവുമൂലം നമ്മുടെ കമ്പോളത്തിൽ ഉണ്ടാകാൻപോകുന്ന അന്താരാഷ്ട്ര മത്സരവും ചേർന്നാണ് കോർപ്പറേറ്റ് വൃന്ദത്തിൻെറ സ്വപ്നങ്ങൾക്കു ചിറകൊടിച്ചിരിക്കുന്നത്.

ഇതിൽനിന്നെല്ലാം ഒരു കാര്യം വ്യക്തമാണ്. ഉല്പാദന വർദ്ധനവിനെ അടിസ്ഥാനമാക്കിയല്ല മറിച്ച്, ഊഹക്കച്ചവടത്തെ അടിസ്ഥാനമാക്കിയാണ് ഇന്ത്യൻ വ്യവസായം ഇക്കുറിയും ഫലം പ്രതീക്ഷിക്കുന്നത്. അന്താരാഷ്ട്ര ദല്ലാളന്മാരുടെ വാതുകമ്പങ്ങൾക്ക് ഒപ്പിച്ചാവും ഇന്ത്യാക്കാരുടെ ദൈനംദിന ജീവിതമെന്നർത്ഥം. ശരിയായ നിരക്കിൽ ഉല്പാദനം വർദ്ധിപ്പിക്കാതെ ഊഹക്കച്ചവടത്തിലൂടെ ലാഭം കൊയ്യാനുള്ള അവസരം ഒരുക്കുകമൂലം ഇന്ത്യൻ വ്യവസായങ്ങളോ, ഇന്ത്യൻ സമ്പദ്ഘടനയോ നിലവിലുള്ള ജീർണ്ണതകളിൽ നിന്നും ഒരിക്കലും കരകയറുന്ന പ്രശ്നമില്ല. കണക്കിലെ കളികൊണ്ടും സോപ്പുവർത്തമാനങ്ങൾകൊണ്ടും സാമ്പത്തിക പ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയില്ലെന്നും, നാടിനെ നന്നായറിഞ്ഞുകൊണ്ടുള്ള സാമ്പത്തിക വിഭാവനയാണ് ബജററ് എന്നും നമ്മുടെ ഭരണാധികാരികൾ ഇനി എന്നാണാവോ മനസ്സിലാക്കാൻ പോകുന്നത്?

രൂപയുടെ ഫുൾ കൺവെർട്ടിബിലിററിയാണ് ഈ ബജററിലെ ഏററവും പ്രധാനപ്പെട്ട നടപടി. കറൻസി അന്താരാഷ്ട്ര നിലവാരത്തിൽ ഫ്ളോട്ടു ചെയ്യുമ്പോൾ, അടിസ്ഥാനപരമായി വേണ്ടത്, അങ്ങനെ ഫ്ളോട്ടു ചെയ്തു കഴിഞ്ഞാൽ ഉണ്ടാവുന്ന നാണ്യമത്സരത്തിൻെറ ഗുണം നമുക്കുണ്ടാവാൻ വേണ്ട ഗ്രൗണ്ടുവർക്കു ചെയ്യലാണ്. എന്താണാ ഗ്രൗണ്ട് വർക്ക്?

ആഭ്യന്തര വ്യവസായ മേഖലയിൽ ഉല്പാദനം വർദ്ധിപ്പിക്കാൻ, കമ്പോളത്തിൽ ഡിമാൻറു കൂട്ടണമെങ്കിൽ, വില കുറയുകയും ചരക്കു നന്നാവുകയും ചെയ്യണം. വിപണി തുറന്നു കിട്ടിയതുകൊണ്ട് തുച്ഛമായ വിലയ്ക്ക് വിദേശകമ്പനികൾ ഇവിടെ ചരക്ക് മറിക്കും. അതുമായി മത്സരിക്കാൻ ഇന്ത്യൻ ഉല്പന്നങ്ങൾ ഇനിയും വളർന്നിട്ടില്ലെന്നിരിക്കെ ഈ നടപടി ആർക്കാണു ഗുണമുണ്ടാക്കുകയെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

ഹവാല മാർക്കററുകാർക്ക് തൊഴിൽ നഷ്ടപ്പെടുമെന്ന കാര്യം ശരി തന്നെ. എന്നാൽ, മറെറാരു ഹവാലാ ക്ളാസ്സ് ഇവിടെ ഉയർന്നുവരുമെന്നുറപ്പാണ്. വിദേശത്തുനിന്നും ഇവിടേക്ക് കരിഞ്ചന്ത നിരക്കിൽ പണം ഒഴുക്കി, യാതൊരു 'കൺവേർട്ടിബിലിററി'യുമില്ലാത്ത സാധാരണക്കാരുടെ വയററത്തടിക്കുന്ന ഒരു കൂട്ടർ. കേരളത്തിൽ ഗൾഫ് ബൂം വരുത്തിവച്ച വിമ്മിഷ്ടമോർക്കുക. അന്തിച്ചന്തയിൽ ഒരുപിടി ചാളയ്ക്ക് വിലപേശി സാധാരണക്കാരൻ വിഷമിക്കുമ്പോൾ ഇഷ്ടവിലയ്ക്ക് കുട്ടയോടെ മീൻ വാങ്ങി ഗൾഫുകാരു പോയപ്പോഴുണ്ടായ ജീവിതാന്തരം കുറെക്കൂടി വലിയൊരു വിതാനത്തിലെത്തിക്കുകയാവും ഫുൾ കൺവെർട്ടിബിലിററി. അഥവാ സമൂഹത്തിൽ ഫ്ളോട്ടിംഗ് ക്ളാസ് എന്ന പുതിയൊരു വർഗ്ഗം കൂടി ഉടലെടുക്കുമെന്നു ചുരുക്കം.

കുറെ വ്യവസായികളെയും ഊഹക്കച്ചവടക്കാരെയും പ്രീണിപ്പിച്ച് റോളിംഗ് മണി കണ്ടെത്താനുള്ള ഈ ശ്രമത്തിൽ, പബ്ളിക് ഫൈനാൻസിൻെറ ഉള്ളുകള്ളികളറിയാത്ത സാധാരണക്കാരെ പററിക്കാൻ ഇട്ടുകൊടുക്കുന്ന ഇഞ്ചിമിഠായി മാത്രമാണ് കാലണയുടെ എക്സൈസ് ഡ്യൂട്ടിയിളവുകൾ. ഗ്രോത്ത് ബജററെന്നും സോഫ്ററ് ബജററെന്നുമൊക്കെ ഈ അഭ്യാസത്തെ വിശേഷിപ്പിക്കുന്നവർ ആരുടെ ഗ്രോത്തെന്നും ആർക്കുനേരെ സോഫ്ററെന്നും മിണ്ടുന്നില്ലെന്ന വസ്തുത ശ്രദ്ധേയമാണ്.




കടപ്പാട്: ടൈംസ് ഓഫ് ഇന്ത്യ

ഇതൊക്കെയാണെങ്കിലും അപൂർവ്വമായ ഒരു ബജററഭ്യാസമാണ് ഡോ.മൻമോഹൻ സിംഗ് ഇക്കുറി നടത്തിയിരിക്കുന്നത്. യാതൊരു പുതിയ നികുതി നിർദ്ദേശവുമില്ലാതിരിക്കുകയും എക്സൈസ് ഡ്യൂട്ടി വ്യാപകമായി വെട്ടിക്കുറയ്ക്കുകയും അതേസമയംതന്നെ ലാഭക്ഷമതയില്ലാത്തതും എന്നാൽ സാമൂഹികമായി അത്യാവശ്യമായതുമായ ചില വികസന മേഖലകളിൽ വിഹിതം വർദ്ധിപ്പിക്കുകയും ചെയ്തത് ഒററനോട്ടത്തിൽ അവിശ്വസനീയത ജനിപ്പിക്കുന്ന പ്രവൃത്തിയാണ്.

കേന്ദ്ര പദ്ധതി അടങ്കൽ ഒററയടിക്ക് 32 ശതമാനം കണ്ട് വർദ്ധിപ്പിച്ചതാണ് ഏവരെയും അദ്ഭുതപ്പെടുത്തിയിട്ടുള്ളത്. അതോടൊപ്പം തന്നെ രൂപയുടെ വിനിമയനിരക്ക് ഏകീകരിച്ചതും ദാരിദ്ര്യനിർമ്മാർജ്ജനമുൾപ്പെടയുള്ള ഗ്രാമീണവികസനത്തിനുള്ള വക 62 ശതമാനമാക്കി ഉയർത്തിയതും ചെയ്തതിനൊപ്പം കമ്മി കുറയ്ക്കുകയും ചെയ്തിരിക്കുന്നു. ഇതെന്താ ജാലവിദ്യയാണോ എന്നു തോന്നാം. അതല്ലെങ്കിൽ കണക്കിലെ കളി.

എന്നാൽ വാസ്തവം ഇതു രണ്ടുമല്ല. വലിയൊരളവുവരെ ഭാഗ്യവും പിന്നെ ചടുലമായ സാമ്പത്തിക മാനേജ്മെൻറും വഴിയാണ് ധനമന്ത്രി ഇതു സാധിച്ചിരിക്കുന്നതെന്ന് സൂക്ഷ്മമായ അപഗ്രഥനത്തിൽ വ്യക്തമാവും.

രൂപയുടെ കമ്പോളനിരക്കും ഔദ്യോഗിക നിരക്കും ഏകീകരിച്ചാൽ സ്വാഭാവികമായും പെട്രോളിയം വിലയിലും പ്രതിരോധകാര്യ ഇറക്കുമതിയിലും പൊടുന്നനെ 20 ശതമാനം വർദ്ധനവുണ്ടാവേണ്ടതാണ്. എന്നാൽ, ലോക കമ്പോളത്തിൽ പെട്രോളിയം ഉല്പന്നങ്ങൾക്കുണ്ടായിരിക്കുന്ന വിലയിടിവുമൂലം എണ്ണയിനത്തിൽ 3500 കോടി രൂപയുടെ ആശ്വാസം ഇന്ത്യയ്ക്കു കിട്ടി.

ബോറിസ് യെൽട്സിൻെറ സന്ദർശന കാലത്ത് രൂപ–റൂബിൾ നിരക്കുകൾ പുതുക്കി നിശ്ചയിച്ചതുവഴി റഷ്യയ്ക്കു നൽകാനുള്ള പ്രതിരോധകാര്യത്തുകയിനത്തിൽ ഇന്ത്യയ്ക്ക് സുമാർ 1000 കോടി രൂപയുടെ ലാഭമുണ്ടായി. ആഗോളാടിസ്ഥാനത്തിൽ വായ്പാ പലിശ നിരക്ക് കുറഞ്ഞതിനാൽ വിദേശവായ്പയ്ക്കുള്ള പലിശ അടയ്ക്കുന്നതിലും വലിയ ഇളവു വീണുകിട്ടി. ഇവ്വിധം വിദേശത്തുനിന്നു ലഭിച്ച അനുകൂല ഘടകങ്ങളാണ് മൻമോഹൻ സിംഗിന് അഭൂതപൂർവ്വമായ ഒരു ബജററഭ്യാസം കാട്ടാൻ അടിത്തറയായത്. പെട്രോളിയം വില കൂട്ടാതെ തന്നെ കറൻസി ഏകീകരണം സാധ്യമായി.

ഫിസ്കൽ കമ്മി കുറച്ചതിലുമുണ്ടു ഭാഗ്യം. നികുതി കാര്യത്തിൽ ഒന്നും ചെയ്തില്ലായിരുന്നെങ്കിൽപ്പോലും കഴിഞ്ഞ വർഷത്തെ 5.3 ശതമാനത്തിൽ നിന്ന് ആഭ്യന്തരമൊത്ത ഉല്പാദനത്തിൻെറ 25 ശതമാനമായി കമ്മി കുറഞ്ഞേനെ. ഈ സ്വാഭാവിക കുറവാണ് എക്സൈസ് ഡ്യൂട്ടി വ്യാപകമായി കുറയ്ക്കാൻ മൻമോഹൻസിംഗിനെ സഹായിച്ചത്.

ഡോ. സിംഗ് പരാജയപ്പെട്ട വശങ്ങളിൽ പ്രധാനം റവന്യൂ കമ്മിയുടെ വകുപ്പാണ്.

ശേഷം 40–ാം പേജിൽ

# ഇനി മേൽ ഡോളർ ദൈവം


## എസ്.ഉമാദേവി

പ്രൊഫസർ കേരള സർവ്വകലാശാല ധനതത്വശാസ്ത്രവിഭാഗം




ഇക്കണോമിക്സ് ഇല്ലാതെ ടെക്നിക്കൽ ജാർഗൻസ് കുത്തിനിറച്ച് കേൾവിയിൽ ആകർഷണീയത തോന്നിക്കുന്ന ഈ ബജററ് വിദഗ്ദ്ധരായ ഒരു അന്തർദ്ദേശീയ ലോബി തയ്യാറാക്കിയതാണെന്നുള്ളതിൽ എനിക്കു സംശയമില്ല-കേരള സർവ്വകലാശാല ധനതത്വശാസ്ത്ര വിഭാഗത്തിലെ പ്രൊഫസർ എസ്.ഉമദേവി പറയുന്നു. അവർ ഇങ്ങനെ വിശദീകരിച്ചു: ഐ.എം.എഫിൻെറ മേൽനോട്ടത്തിൽ പിറന്നുകഴിഞ്ഞ ബജററിൻെറ തുടർച്ചയാണിതെന്ന് ഓരോ അഭ്യാസങ്ങളും സൂക്ഷ്മമായി നിരീക്ഷിച്ചാലറിയാം. രൂപയ്ക്കുള്ള പൂർണ്ണ വിനിമയം; എക്സൈസ് ഡ്യൂട്ടി എടുത്തുകളഞ്ഞത്, കസ്ററംസ് ഡ്യൂട്ടി കളഞ്ഞത് ഇതൊക്കെ വിദേശനിക്ഷേപം ഊട്ടിയുറപ്പിക്കാനുള്ള വഴിയൊരുക്കലാണെന്ന് കാണേണ്ടിയിരിക്കുന്നു. കോർപ്പറേറ്റ് നികുതിയുടെ കാര്യം തീരുമാനമായിട്ടില്ല. അത് അടുത്ത വർഷം ബഹുരാഷ്ട്ര കമ്പനികൾ ഇവിടെവന്നു ചേർന്നിട്ടു മതിയാകും. ബാങ്ക്, ഇൻഷൂറൻസ്, വ്യവസായം എന്നീ മേഖലകളിൽ വിദേശ ഏജൻസികൾക്ക് വരാനുള്ള ചുവപ്പു പരവതാനി വിരിക്കുകയാണ് ഇക്കഴിഞ്ഞ 27-ാം തീയതി മൻമോഹൻസിംഗ് ചെയ്തത്. ഒരു രാജ്യത്തേയും ജനതയേയും അടിമകളാക്കുന്നതിൻെറ തുടക്കമാണിത്. ബഹുരാഷ്ട്ര കമ്പനികളുമായുള്ള കൂട്ടായ്മയ്ക്കു മുമ്പിൽ ഉപരിവർഗ്ഗം തലചൊറിഞ്ഞു നിന്നുകൊള്ളും. പാശ്ചാത്യ ജീവിതശൈലി അനുകരിക്കാനും മിനുങ്ങി നടക്കാനും ഇടത്തരക്കാർക്ക് അവസരം കിട്ടും. വിദേശ കമ്പനികൾ ഉല്പാദിപ്പിക്കുന്ന ഉപഭോഗോല്പന്നങ്ങളും വാങ്ങി, കുറച്ചുപേർക്ക് അവർ കൊടുക്കുന്ന നല്ല ജോലികളും നോക്കി അവരറിയാതെ സാമ്രാജ്യത്വത്തിലേക്ക് വഴുതിവീഴുന്ന കാഴ്ച. പരിസ്ഥിതി മുദ്രാവാക്യങ്ങളും മൻമോഹൻസിംഗ് മുഴക്കിയിട്ടുണ്ട്. ഇവിടത്തെ മലിനീകരണവും മററും പറഞ്ഞ് വിദേശത്തുനിന്നും പടുകൂററൻ മെഷീനുകൾ ഇവിടേക്കു കൊണ്ടുവരാൻ കഴിയും. വെള്ളം ശുദ്ധീകരിക്കുന്ന രംഗത്തുവരാൻ ഹോളണ്ടിന് താല്പര്യമുണ്ട്. പല ഉല്പന്നങ്ങൾക്കും വില കുറച്ചതും കാർ, ബസ്, ട്രക്കർ, ത്രീവീലർ എന്നിവയുടെ ഡ്യൂട്ടി വെട്ടിക്കുറച്ചതും വിപണിയിലുള്ളത് വിററഴിക്കാനാണ്. ഇതിനുശേഷം വേണം ബഹുരാഷ്ട്ര കമ്പനികൾക്ക് കടന്നുവന്ന് പിടിമുറുക്കാൻ. കടംവാങ്ങുക, വരവു വിട്ട് ചെലവാക്കുക അങ്ങനെ കടക്കെണിയിലേക്കു വീഴുന്ന വിദ്യയാണ് കഴിഞ്ഞ രണ്ട് ബജററിലുമുള്ളത്. വിദേശ ധനസഹായം പ്രതീക്ഷിച്ചു നില്ക്കേണ്ട ഗതികേടിലേക്കു വരികയുമാണ് ഇതിൻെറ അനന്തരഫലം. ഡോളറിലേക്കുള്ള ചാട്ടം സ്വർണ്ണം കരുതിവയ്ക്കുന്ന ശീലത്തെ ആകെ തകർക്കും. ഇപ്പോൾത്തന്നെ സ്വർണ്ണത്തിനു വില കുറയുന്നു. അതേസമയം അന്തർദ്ദേശീയ കമ്പോളത്തിൽ വില കൂടുന്നുണ്ട്. നമുക്കിനി സ്വർണ്ണത്തിനു പകരം ഡോളർ കരുതിവച്ചാൽ മതിയെന്ന നിലയാണ് വരാൻ പോകുന്നത്.

വിദേശ നിക്ഷേപം വരുമ്പോൾ തീർച്ചയായും കുറച്ചുപേർക്കു ആകർഷണീയമായ ശമ്പളത്തിൽ ജോലി കിട്ടും. ഉപഭോക്തൃ സാധനങ്ങൾ വാങ്ങാൻ അവർ ലോൺ വായ്പ നൽകുകയും ചെയ്യും. കൂററൻ വ്യവസായങ്ങൾ ഇന്ത്യൻ പ്രൊഡക്ടിവിററിയെ വിഴുങ്ങിയായിരിക്കും വളരുക. ഉദാഹരണമായി ജോൺ മേജറോടൊപ്പം വന്ന ബിസിനസ്സുകാർവരെ നോട്ടമിട്ടത് ഭക്ഷ്യ സംസ്കരണ യൂണിററുകളിലാണ്. കാർഷിക രാജ്യമായ ഇന്ത്യയിൽ സുലഭമായി വളരുന്ന പഴവർഗ്ഗങ്ങൾ ക്യാനിലാക്കി പ്രോസസ് ചെയ്തുകൊടുക്കാൻ ഇവർക്ക് ഉത്സാഹമുണ്ട്. സമ്പന്ന രാജ്യങ്ങൾക്ക് പാചകം ചെയ്യാത്ത ഭക്ഷണമാണ് പ്രിയവും ലാഭവും. നമ്മുടെ കശുവണ്ടിയുടെ കഥ കഴിഞ്ഞതുപോലെയായി. ഇനി വലിയ ലേബറില്ലാതെ ഇവിടത്തെ നല്ല ഭക്ഷണം ക്യാനിലാക്കിയാൽ അത് ഇവിടെത്തന്നെ ചെലവാകുന്ന കാര്യമാണ്. കൺസ്യൂമർ സംസ്കാരം ശക്തിപ്പെട്ടുകഴിഞ്ഞ ഇവിടെപ്പോലും ഇനി നാം ക്യാനിലാക്കിയത് വാങ്ങാൻ ക്യൂ നില്ക്കും. അതോടെ പകുതി പഴുത്തതും പഴുക്കാറായതുമായ പഴവർഗ്ഗങ്ങൾ അധികം ഇവിടെ തൂങ്ങിക്കിടക്കില്ല. പാവപ്പെട്ടവർക്ക് നാട്ടിലുണ്ടാകുന്ന നല്ല സാധനങ്ങൾ ഇനി കിട്ടില്ല. വിദേശ നിക്ഷേപം കൂടുതൽ വരാൻ പോകുന്നത് ഭക്ഷണ സംസ്കരണ മേഖലയിലായിരിക്കും. വൈദ്യുതി, ടെലി കമ്മ്യൂണിക്കേഷൻ, റോഡ്-ട്രാൻസ്പോർട്ട് എന്നീ മേഖലകളിലും വിദേശ കമ്പനികൾ വരും. ഇതിനൊക്കെ അഞ്ചു വർഷത്തേക്ക് ടാക്സ് ഹോളിഡേ പ്രഖ്യാപിച്ചിട്ടുണ്ട്.

വിദേശ ബാങ്കുകൾ വരുന്നതോടെ ഇന്ത്യയിലെ ബാങ്കുകൾ പിറകിലാകും. പിടിച്ചു നില്ക്കാൻ ഓഹരി വില്ക്കാനാണ് പറഞ്ഞിരിക്കുന്നത്. ഇംഗ്ളണ്ട്, ജപ്പാൻ, ഫ്രാൻസ് എന്നീ രാജ്യങ്ങൾ ഇന്ത്യയിലെ ബാങ്കിങ്, സർവ്വീസ് മേഖലകളിൽ കാലുകുത്താൻ കാത്തിരിക്കുകയാണ്. നമ്മുടെ വ്യവസായികളും പണമിടുക ഈ വിദേശ ബാങ്കുകളിലായിരിക്കും. ഡോളറിൽ ഇത് അങ്ങോട്ടുമിങ്ങോട്ടും മാററി നിക്ഷേപിക്കാൻ അവസരമുണ്ടാകും. സ്വകാര്യ ഇൻഷൂറൻസും മററും ഇപ്പോൾത്തന്നെ ആ നിലയ്ക്കാണല്ലോ പ്രവർത്തിക്കുന്നത്. ഇറക്കുമതിയുടെ നിക്ഷേപം ഇവിടെ കരുതിയാലും കയററുമതിയുടെ ലാഭ അക്കൗണ്ട് എല്ലായിടത്തും ഉണ്ടാക്കാം.

വില കുറയുമെന്നു പറയുന്നത് കണ്ടറിയേണ്ടിയിരിക്കുന്നു. സ്വതന്ത്ര കമ്പോളം ഇല്ലാത്തത് നമ്മെ തകരാറിലാക്കും. ഇന്ത്യയിൽ ശക്തമായ കമ്പോള വ്യവസ്ഥിതിയും പൊതുവിതരണ സമ്പ്രദായവുമില്ലല്ലോ. മുൻകൊല്ലത്തെ പരാതി കുറയ്ക്കാൻ സബ്സിഡി കുറയ്ക്കുകയും പല ഡ്യൂട്ടികളും വെട്ടിക്കുറയ്ക്കുകയും ചെയ്തിട്ടുണ്ട്. കോഫിയുടേയും ചായയുടേയും വില കുറച്ചത് ഇവ വിദേശ മാർക്കററിൽ സാച്ചുറേഷനിലെത്തിയതുകൊണ്ടാണ്. ഇവിടെ ഒരു കപ്പ് കോഫിയോ ചായയോ കുടിക്കുന്നവൻ ഒന്നുകൂടി കുടിക്കട്ടെ എന്ന വിദ്യയാണ് ഇതിൻെറ പിന്നിൽ. അങ്ങനെ ചരക്കുകൾ വിററഴിയാനുള്ള ഒരു തന്ത്രം മാത്രം. ബി.ജെ.പി ഭരിച്ചിരുന്ന സംസ്ഥാനങ്ങളിലെ തിരഞ്ഞെടുപ്പു ലക്ഷ്യമാക്കി ചില വേലകളും കാട്ടിയിട്ടുണ്ട്.

ബജററിലൂടെ ആധുനിക സൗകര്യങ്ങളുടെ ഉപഭോഗം ഗ്രാമങ്ങളിലേക്കും വ്യാപിപ്പിക്കാനാണെന്ന പ്രചരണവും അടിസ്ഥാനരഹിതമാണ്. കേരളത്തിലെ സ്ഥിതി വ്യത്യസ്തമാണല്ലോ. ഉത്തരേന്ത്യൻ ഗ്രാമങ്ങളിൽ രാസവളം മുതലായവയുടെ കൂടെ കൺസ്യൂമർ പ്രോഡക്ടുകൾ സമ്മാനമായി വച്ചുനീട്ടുന്ന തന്ത്രം വ്യവസായികൾ പരീക്ഷിക്കും. അങ്ങനെയും ഇക്കൂട്ടരെ കൺസ്യൂമർ സംസ്കാരത്തിലേക്ക് ക്ഷണിക്കുകയാണ് ലക്ഷ്യം. അല്ലാതെ ഗ്രാമീണർ സൗന്ദര്യ വസ്തുക്കൾ തേടിപ്പോകുന്ന അവസ്ഥയുണ്ടാക്കുകയല്ല. ധന കമ്മിയിലേക്ക് ജനങ്ങളുടെ ശ്രദ്ധ തിരിക്കുന്നതിലും ലോകബാങ്ക് വിജയം വരിച്ചിട്ടുണ്ട്. ബജററി കമ്മിയെപ്പററിയോ റവന്യൂ വരുമാനത്തെപ്പററിയോ ചെലവിനെപ്പററിയോ ചിന്തിക്കാൻ അനുവദിച്ചിട്ടില്ല. പ്രത്യുല്പാദനപരമല്ലാത്ത ചെലവ് വളരെയേറെയുമാണ്. പെട്രോളിൻെറ വില കൂടുമെന്നുള്ള ധാരണ മാററാൻ ഓയിൽ പൂൾ അക്കൗണ്ട് ഭദ്രമാണെന്നു പറഞ്ഞ് ജനങ്ങളെ മയക്കിയിട്ട് കാര്യമില്ല. പെട്രോളിൻെറ വിലയിൽ ഒരു പൊളിററിക്കൽ ഇക്കോണമിയുണ്ട്. അത് ഒപെക് തീരുമാനിക്കുന്നതുപോലെയാണ്. വാഹനങ്ങളുടെ വില കുറയുമ്പോൾ, ടയറിൻെറയും ട്യൂബിൻെറയും പെട്രോളിൻെറയും വില കൂടുന്ന സ്ഥിതിയെക്കുറിച്ചെന്തു പറയാൻ! ഇങ്ങനെ അമേരിക്കയുടെ കാലഹരണം വന്ന സാങ്കേതിക വിജ്ഞാനം ചെറിയ തോതിലുള്ള ഔദാര്യംപോലും കാണിക്കാതെ നമ്മുടെ മേൽ അടിച്ചേല്പിക്കുന്നതിനുള്ള ശ്രമം ആരംഭിച്ചുകഴിഞ്ഞു. അമേരിക്ക പൗരസ്ത്യ രാജ്യങ്ങളിലേക്ക് പാശ്ചാത്യ സാമ്പത്തിക ശാസ്ത്രം പ്രചരിപ്പിക്കാൻ തുടങ്ങിയിട്ട് വർഷങ്ങളായി. അമേരിക്കയിലെ എം.ഐ.ററിയിൽനിന്നും പഠിച്ചിറങ്ങുന്നവർ എത്രതന്നെ രാജ്യസ്നേഹം പ്രകടിപ്പിച്ചാലും ഒടുവിൽ തങ്ങൾക്കുവേണ്ടി വാലാട്ടുമെന്നവർക്കറിയാം. ഇതൊക്കെ നേരത്തെ മനസ്സിലാക്കി, ഇന്ത്യയിൽ അത്തരത്തിലുള്ള സാമ്പത്തിക ശാസ്ത്രജ്ഞന്മാരെ വളർത്തിയെടുക്കാനും അവർ ശ്രമിച്ചിട്ടുണ്ട്. ഇവരൊക്കെ ഒരുനാൾ തലപ്പത്തു വരുമ്പോൾ അമേരിക്ക പറയുന്നതുപോലെ ചിന്തിക്കുകയും ചെയ്യുമല്ലോ. ഇത്തരത്തിൽ ഐ.എം.എഫും അമേരിക്കയും കതിരിലല്ല വളം വച്ചിരിക്കുന്നത്. ഒരു വിധേയത്വത്തിലേക്കു വലിച്ചിഴയ്ക്കുന്ന മൂന്നാം ഘട്ടമാണ് പലരും കൊട്ടിഘോഷിക്കുന്ന മൻമോഹൻ സിംഗിൻെറ ഹാട്രിക് വിജയം.

# ഉപരിമദ്ധ്യ വർഗ്ഗത്തിന് ഗുണകരം


## കുഞ്ഞാമൻ

സാമ്പത്തിക ശാസ്ത്രവിഭാഗം

കേരള സർവ്വകലാശാല




പുതുതായി നികുതി വർദ്ധനവുകളോ വില വർദ്ധനവുകളോ ഒന്നും ശുപാർശ ചെയ്തിട്ടില്ലാത്ത മൻമോഹൻ സിംഗിൻെറ ഈ ബജറ്റ് പ്രത്യക്ഷത്തിൽ വളരെ കുഴപ്പം വരാത്തതായി തോന്നുമെങ്കിലും വിശകലനം ചെയ്തു നോക്കിയാൽ ഈ ബജറ്റ് ഇന്ത്യൻ സമ്പദ് വ്യവസ്ഥയെ അപകടംപിടിച്ച ഒരു പരിതസ്ഥിതിയിലേക്ക് തള്ളിവിടുന്ന ഒന്നാണെന്ന് മനസ്സിലാകും. ഗവൺമെൻറിൻെറ സമ്പദ് വ്യവസ്ഥയുടെ ദിശാബോധം വ്യക്തമാക്കുന്ന ഒരു നയരേഖയാണ് ബജറ്റ് എന്ന വസ്തുത മൻമോഹൻ സിംഗ് പാടെ മറന്നുകളഞ്ഞിരിക്കുന്നു. ബജറ്റവതരണത്തിന് മുമ്പ് പല അവശ്യസാധനങ്ങളുടെയും വിലവർദ്ധിപ്പിച്ച് സാധാരണക്കാരൻെറ കണ്ണിൽ പൊടിയിട്ട് ബജറ്റവതരിപ്പിക്കുന്ന ഒരു സമ്പ്രദായമാണ് മൻമോഹൻ സിംഗ് ഇതിനുമുമ്പും നടപ്പിൽ വരുത്തിയത്. ഇപ്രാവശ്യവും ബജറ്റവതരണത്തിന് തൊട്ടുമുമ്പ് തന്നെ പഞ്ചസാര, കൽക്കരി, പെട്രോളിയം ഉൽപ്പന്നങ്ങൾ എന്നിവയുടെയെല്ലാം വിലവർദ്ധിപ്പിച്ചിരുന്നു. ബജറ്റ് സംശുദ്ധമാണെന്ന് ജനങ്ങളെ തെറ്റിദ്ധരിപ്പിക്കാൻ ബോധപൂർവ്വം ഗവൺമെൻറ് ചെയ്യുന്നതാണിത്.

അതുപോലെ രൂപയുടെ സ്വതന്ത്രവിനിമയം നടപ്പിലാക്കിയത് ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയെ പുഷ്ടിപ്പെടുത്തും എന്നൊരു ധാരണയും ഈ ബജറ്റിലൂടെ മൻമോഹൻ സിംഗ് വെളിപ്പെടുത്തിയിട്ടുണ്ട്. ഇത് തെറ്റിദ്ധാരണാജനകമാണ്. ഇതുമൂലം പെട്രോളിയം ഉൽപ്പന്നങ്ങൾ, രാസവസ്തുക്കൾ, പ്രതിരോധ ഉപകരണങ്ങൾ എന്നിവയുടെയെല്ലാം വിലയിൽ ഗണ്യമായ വർദ്ധനവുണ്ടാകും. പെട്രോളിയം ഉൽപ്പന്നങ്ങൾക്ക് വിലയേറിയാൽ അതുമായി ബന്ധപ്പെട്ട മറ്റെല്ലാ വസ്തുക്കൾക്കും വിലവർദ്ധനവ് അനുഭവപ്പെടും. കയറ്റുമതി വർദ്ധിക്കും എന്നൊരു മുടന്തൻ ന്യായത്തിലൂടെ മൻമോഹൻ സിംഗ് ഇതിനെ ന്യായീകരിച്ചിട്ടുണ്ട്. എന്നാൽ എങ്ങോട്ടാണ് നമ്മൾ കയറ്റുമതി ചെയ്യുക?

വികസിതരാജ്യങ്ങളെല്ലാം ഇന്ന് സാമ്പത്തിക മാന്ദ്യത്തിലാണ്. ഇറക്കുമതി നിരുൽസാഹപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഈ രാജ്യങ്ങളെല്ലാം ഇന്ത്യയെയും ചൈനയെയും പോലുള്ള മൂന്നാംലോക രാജ്യങ്ങളിലേക്ക് കയറ്റുമതി വർദ്ധിപ്പിക്കാനുള്ള മാർഗ്ഗങ്ങൾ അന്വേഷിച്ചുകൊണ്ടിരിക്കുമ്പോഴാണ് നാം കയറ്റുമതിയെക്കുറിച്ച് ചിന്തിക്കുന്നത്. ക്ളിൻറൻെറ പുതിയ 'ആൻറി ഡംബിങ് ലോ' തന്നെ ഇതിൻെറ വ്യക്തമായ ഉദാഹരണമാണ്. അമേരിക്കയിലേക്ക് ഏറ്റവും കൂടുതൽ സ്റ്റീൽ ഇറക്കുമതി ചെയ്തുവരുന്ന ഇന്ത്യയെയും ചൈനയെയും പോലുള്ള രാജ്യങ്ങളെ അടവയ്ക്കാൻ ഉദ്ദേശിച്ചാണ് ക്ളിൻറൺ തൻെറ പുതിയ നിയമം നടപ്പിൽ വരുത്തിയിരിക്കുന്നത്. ഇത്തരമൊരു സ്ഥിതിവിശേഷത്തിലാണ് നാം കയറ്റുമതി കാര്യം ചർച്ചചെയ്യുന്നത്. മാത്രമല്ല പ്രതീക്ഷിച്ചത്ര കയറ്റുമതി നടന്നില്ലെങ്കിൽ മൻമോഹൻ സിംഗ് വിഭാവനം ചെയ്തതെല്ലാം തകിടം മറിയും. അങ്ങനെ വന്നാൽ കയറ്റുമതി-ഇറക്കുമതി തുല്യത തകരാറിലാകും. ഇത് കൂടുതൽ കടക്കെണിയിലേക്ക് നമ്മെ നയിക്കും.

ഇപ്പോൾ തന്നെ ഇന്ത്യയുടെ മൊത്തം വിദേശകടം ദേശീയ വരുമാനത്തിൻെറ 25% വരും എന്നാണ് കണക്കാക്കിയിരിക്കുന്നത്. 1980-ൽ ഇത് വെറും 313 ദശലക്ഷം ഡോളറായിരുന്നു എന്ന് പ്രത്യേകം ഓർക്കണം. 1980കൾക്ക് ശേഷമാണ് നാം ഇത്രയേറെ കടം വരുത്തിവച്ചത്. വീണ്ടും ഈ കടം വർദ്ധിച്ചുകൊണ്ടിരുന്നാൽ ഇന്ത്യയ്ക്ക് കടക്കെണിയിൽ നിന്ന് ഒരിക്കലും ഊരിപ്പോകാൻ കഴിയില്ല. ഇത് തന്നെയാണ് ഐ.എം.എഫിൻെറയും ലോകബാങ്കിൻെറയും ആവശ്യവും.

1980കളിൽ ഇന്ത്യയുടെ വളർച്ചാനിരക്ക് 5.5 ശതമാനമായിരുന്നു. എന്നാൽ ഇന്നത് വളരെ കുറഞ്ഞിരിക്കുന്നു. നരസിംഹറാവു ഗവൺമെൻറിൻെറ പുതിയ സാമ്പത്തിക വ്യാവസായിക നയത്തിൻെറ ചുവടുപിടിച്ച് അവതരിപ്പിച്ചിരിക്കുന്ന ഈ ബജറ്റിന് വളർച്ചാനിരക്ക് വർദ്ധിപ്പിക്കാൻ കഴിയുമോ എന്ന കാര്യം സംശയമാണ്.

ഈ ബജറ്റ് കൂടുതലായും ഉപരി മദ്ധ്യവർഗ്ഗത്തിനെ പ്രീണിപ്പിച്ചിരിക്കുന്ന ഒന്നാണെന്ന് ശരിക്കും വ്യക്തമാണ്. കസ്റ്റംസ്, സെൻട്രൽ എക്സൈസ് തീരുവകൾ കുറച്ചിരിക്കുന്നത് പലതും അവരെ പ്രീണിപ്പിക്കാൻ വേണ്ടിയാണ്. മാരുതി കാറിൻെറയും ഫ്രിഡ്ജിൻെറയുമൊക്കെ വില കുറച്ചതുകൊണ്ട് പാവപ്പെട്ടവർക്ക് എന്താണ് നേട്ടം?

അതുപോലെ തന്നെ എടുത്തു പറയേണ്ട മറ്റൊരു വസ്തുത ബാങ്കുകളുടെ ഷെയറുകൾ വിൽക്കാൻ അനുവദിക്കുന്നതാണ്. ഇത് ബാങ്കുകൾ സ്വകാര്യവൽക്കരിക്കുന്നതിൻെറ ആദ്യപടിയാണ്. ഹർഷദ് മേത്തമാർക്ക് ഗുണം ചെയ്യുന്ന ഈ നടപടി ഇന്ത്യയുടെ ബാങ്കിംഗ് മേഖലയെ ആകെ തകരാറിലാക്കും.

അതുപോലെ തന്നെ വ്യവസായരംഗത്തെ അനിയന്ത്രിതമായ ഉദാരവൽക്കരണവും മറ്റൊരാപത്താണ്. ഇത് ഇന്ത്യൻ കമ്പനികളെ പാപ്പരാക്കും എന്നതിൽ സംശയമില്ല. വിദേശ കുത്തകകളുടെ പൂർണ്ണ നിയന്ത്രണത്തിലായിത്തീരും ഇന്ത്യൻ വ്യവസായ മേഖലയാകെ.

പദ്ധതി ഇതര ചെലവുകൾ കുറയ്ക്കുമെന്ന് ഗവൺമെൻറ് പറയുന്നുണ്ടെങ്കിലും ബജറ്റിനനുസരിച്ച് കാര്യങ്ങൾ നീങ്ങുന്നില്ല എന്നതാണ് സത്യം. 1992-93 കേന്ദ്രമന്ത്രിമാരുടെ യാത്രാ ചെലവുകൾക്കായി അഞ്ചരക്കോടിരൂപ വകകൊള്ളിച്ചിരുന്നപ്പോൾ ചെലവ് ഇതുവരെ 35 കോടിയായിട്ടുണ്ട്. ഇങ്ങനെ ജനങ്ങൾ മുണ്ടുമുറുക്കാൻ പറഞ്ഞിട്ട് ഗവൺമെൻറ് ധൂർത്തടിക്കുന്ന ഒരു സ്ഥിതിവിശേഷമാണുള്ളത്.

മൊത്തത്തിൽ ഗവൺമെൻറിൻെറ സാമ്പത്തിക നയരേഖയ്ക്കനുസരിച്ച് കാര്യങ്ങൾ നീങ്ങാതിരിക്കുന്ന ഒരവസരത്തിൽ മൻമോഹൻ സിംഗ് നടത്തുന്ന കള്ളക്കളികൾ കൊണ്ട് എന്തെങ്കിലും പ്രയോജനമുണ്ടെന്ന് തോന്നുന്നില്ല.

# വിലകൾ കൂടുതൽ അസ്ഥിരമാകും


## ഡോ.കെ.രാമചന്ദ്രൻ നായർ

കേരള സർവ്വകലാശാല ധനവകുപ്പ് മേധാവി




ഐ.എം.എഫും ലോകബാങ്കും നിർദ്ദേശിച്ച തരത്തിൽതന്നെ ഘടനാപരമായ മാററങ്ങളിൽക്കൂടി ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയുടെ മാനേജ്മെൻറ് ദ്രുതഗതിയിൽ മുന്നോട്ടു കൊണ്ടുപോകുമെന്നുള്ളതിൻെറ സൂചനയാണ് 1993-94-ലെ കേന്ദ്ര ബജററിൽ കാണുന്നത്. ഇന്ദ്രജാലം സൃഷ്ടിച്ചുകൊണ്ട് സാന്താ ക്ളാസ്സിനെപ്പോലെ പല വിഭാഗക്കാർക്കും അവർ പ്രതീക്ഷിച്ചതിനുമുപരി ഇളവുകൾ കേന്ദ്ര ധനമന്ത്രി നൽകിയിരിക്കയാണ്-സർവ്വകലാശാല ധനശാസ്ത്ര വകുപ്പു മേധാവി ഡോ.കെ.രാമചന്ദ്രൻ നായർ ചൂണ്ടിക്കാട്ടി. അദ്ദേഹം

തുടർന്നു: ധനകാര്യക്കമ്മി 1992-93-ൽ 5.3 ശതമാനമായിരുന്നത് പ്രത്യേകിച്ച് ഒരു ശ്രമവുമില്ലാതെ 1993-94-ൽ 3.5 ശതമാനമായി കുറയുമായിരുന്നുവെങ്കിലും കഴിഞ്ഞ വർഷം പദ്ധതിച്ചെലവുകൾ വെട്ടിക്കുറച്ചുവെന്നുള്ള അപവാദം ദൂരീകരിക്കാൻ 4522 കോടി രൂപയ്ക്കുള്ള ഇളവുകൾ നൽകുകയും കേന്ദ്ര പദ്ധതിച്ചെലവുകൾ 32 ശതമാനം കണ്ട് വർദ്ധിപ്പിക്കുകയും ചെയ്തിരിക്കുകയാണ്., എന്നാൽ വിശദമായ കണക്കുകൾ പരിശോധിച്ചാൽ ധനമന്ത്രിയുടെ കള്ളക്കളി മനസ്സിലാക്കാം. 1991-92-നെ അപേക്ഷിച്ച് 1992-93-ൽ ആകെ ചെലവുകൾ 13296 കോടി രൂപ കണ്ട് വർധിച്ചപ്പോൾ 1993-94-ൽ വരാനിരിക്കുന്ന വർധനവ് വെറും 6595 കോടി രൂപ മാത്രമാണ്. അതുപോലെ 1991-92-നെ അപേക്ഷിച്ച് കഴിഞ്ഞ വർഷം റവന്യൂക്കമ്മി 439 കോടി കണ്ട് വർദ്ധിച്ചപ്പോൾ 1993-94-ൽ ഉണ്ടാകുന്ന വർധനവ് 930 കോടി രൂപയാണ്. ഇന്ത്യയുടെ സാമ്പത്തിക മാനേജ്മെൻറിൽ ഏററവും കൂടുതൽ കളങ്കം സൃഷ്ടിക്കുന്ന റവന്യൂക്കമ്മി 1991-92-ൽ 16261 കോടി രൂപയും 1992-93-ൽ 16700 കോടി രൂപയും ആയിരുന്നു. 1993-94-ൽ അത് 17630 കോടി രൂപയായി വർധിക്കുമെന്നാണ് ബജററിൽ പറഞ്ഞിരിക്കുന്നത്. റവന്യൂ ചെലവുകൾ പ്ളാൻ അക്കൗണ്ടിൽ 24185 കോടി രൂപയാണ് 1993-94 കാലത്തേക്ക് വകയിരുത്തിയിട്ടുള്ളത്. എന്നാൽ നോൺ പ്ളാൻ അക്കൗണ്ടിൽ നീക്കിവച്ചിട്ടുള്ളത് 77654 കോടി രൂപയാണ്. ഏതാണ്ട് മൂന്നിരട്ടി. ധനകാര്യ മാനേജ്മെൻറിലെ കെടുകാര്യസ്ഥത വ്യക്തം. ബജററ് കമ്മി ചരിത്രത്തിൽ ഏററവും കുറഞ്ഞ വർഷമാണ് 1993-94 എന്ന് ഉത്ഘോഷിക്കുന്നതിൽ കഴമ്പില്ല.

വൻതോതിൽ നികുതിയിളവുകൾ നൽകിയത് ചില ധാരണകളുടെ അടിസ്ഥാനത്തിലാണ്. കൂടാതെ രൂപയുടെ സ്വതന്ത്രവിനിമയ സമ്പ്രദായവും. രാജ്യാന്തര വിപണിയിൽ എണ്ണവിലയിൽ വന്നിരിക്കുന്ന കുറവ് കുറച്ചുനാൾ കൂടി നിലനിന്നേക്കും എന്നുള്ള വിശ്വാസം. ആഗോള പലിശ നിരക്കുകൾ കുറഞ്ഞിരിക്കുന്നതുകൊണ്ട് ഇന്ത്യയുടെ വിദേശക്കട ബാധ്യതയിൽ കുറച്ചുനാൾ കൂടി പ്രതീക്ഷിക്കാത്ത ആശ്വാസം ഉണ്ടായേക്കും. ഈ സാഹചര്യത്തിൽ ഒന്ന് എടുത്തുചാടി സാഹസം കാണിച്ചാൽ എന്താ? അപകടം പററിയാൽ ഐ.എം.എഫിനേയും ലോക ബാങ്കിനേയും സമീപിക്കാമല്ലോ.

കൂടുതൽ അപകടമുണ്ടാക്കുന്നതാണ് രൂപയുടെ സ്വതന്ത്ര വിനിമയ സമ്പ്രദായം. ഡോളറിന് ഇന്നുള്ള ബ്ളാക്ക് മാർക്കററ് ഭരണതലത്തിൽ അംഗീകരിക്കപ്പെട്ടിരിക്കുന്നു. റിസർവ് ബാങ്ക് ഇനി മുതൽ അത്യാവശ്യം വന്നാൽ മാത്രമേ വിദേശനാണ്യകമ്പോളത്തിൽ ഇറങ്ങുകയുള്ളൂ എന്ന് വ്യക്തമാക്കപ്പെട്ടു കഴിഞ്ഞു. അതുകൊണ്ട് അധിക ഡിമാൻറ് നിലനില്ക്കുന്ന വിദേശനാണ്യ കമ്പോളത്തിൽ ഡോളറിൻെറ വില കുത്തനെ ഉയർന്നാൽ അത്ഭുതപ്പെടാനില്ല. അതുണ്ടായാൽ രൂപയുടെ വില കാര്യമായി ഇടിയും. ഇറക്കുമതി തീരുവ ഗണ്യമായി വെട്ടിക്കുറച്ചതുകൊണ്ടും പല ഉപഭോഗ ചരക്കുകളും സെൻസിററീവ് ലിസ്ററിൽ നിന്നും നീക്കം ചെയ്തതുകൊണ്ടും അത്തരം ചരക്കുകൾ വൻതോതിൽ ഇറക്കുമതി ചെയ്തേക്കും. അതുണ്ടായാൽ ഇന്ന് വീമ്പിളക്കുന്ന വിദേശനാണ്യത്തിൻെറ വൻ കരുതൽ ശേഖരം ഞൊടിയിടകൊണ്ട് ശുഷ്കമാകും.

പെട്രോളിയം ഉല്പന്നങ്ങൾ, രാസവളം എന്നിവ സ്വതന്ത്ര വിനിമയ നിരക്കിൽ ഇറക്കുമതി ചെയ്യുമ്പോൾ ആഭ്യന്തര വിലകൾ ഉയർത്തിയേ പററൂ. പ്രത്യേകിച്ചും ഇവയ്ക്കൊക്കെ സ്വതന്ത്രമായ സമാന്തര കമ്പോളം അനുവദിച്ച ഇന്നത്തെ പരിതഃസ്ഥിതിയിൽ. കറൻറ് അക്കൗണ്ടിലെ വാണിജ്യ അടച്ചുബാക്കിക്കമ്മി തീർച്ചയായും അനിയന്ത്രിതമായി വർധിക്കുമെന്നാണ് സൂചന. മണ്ണെണ്ണയ്ക്കും കുക്കിംഗ് ഗ്യാസിനും സമാന്തരക്കമ്പോളത്തിൽ ലിററിന് ആറ് രൂപയും, സിലിണ്ടറിന് 250 രൂപയും ആയേക്കും. കൂടാതെ മത്സ്യക്കമ്പോളത്തിലെന്നപോലെ പെട്രോളിയം ഉല്പന്നങ്ങളുടെ കമ്പോളത്തിലും വിലകൾ ചാഞ്ചാടിക്കൊണ്ടിരിക്കും. സ്ഥിരമായ വിലകൾ ഉണ്ടാകാൻ സാധ്യതയില്ല. കമ്പോള വ്യവസ്ഥിതിയിൽ വിലകളുടെ സ്വഭാവം അതാണല്ലോ.

1993-94-ലെ ബജററിൽ സൂചിപ്പിക്കുന്നതുപോലെ മുന്നോട്ടുപോയാൽ ഉണ്ടാകാൻ പോകുന്നത് ഇതായിരിക്കും. (1) വിദേശനാണ്യശേഖരം ക്ഷയിച്ച് 1991 ജൂലൈ മാസം ഉണ്ടായതിനേക്കാൾ രൂക്ഷമായ സാമ്പത്തിക പ്രതിസന്ധി ഇന്ത്യയിലുണ്ടാകും. (2) തുടർന്ന് സ്വർണ്ണം വിൽക്കുക, രൂപയുടെ വിനിമയ നിരക്ക് വീണ്ടും കുറയ്ക്കുക, കൂടുതൽ വിദേശക്കടം വാങ്ങാൻ നെട്ടോട്ടം തുടങ്ങുക, നാട്ടിൽ വിലപ്പെട്ട താല്പര്യങ്ങൾ മററുള്ളവർക്ക് അടിയറ വയ്ക്കുക എന്നിവയുണ്ടാകും. (3) ഇന്ന് കടിഞ്ഞാണിട്ടു നിർത്തിയിരിക്കുന്ന പണപ്പെരുപ്പവും വിലക്കയററവും കയർ പൊട്ടിച്ച് നിയന്ത്രണാതീതമായി വർധിക്കും. തുടർന്ന് ദരിദ്രജനങ്ങളുടെ സ്ഥിതി കൂടുതൽ വഷളാകും. അത് മുന്നിൽ കണ്ടുകൊണ്ടാകണം കാപ്പി, ചായ, ബിസ്കററ്, സോപ്പ്, ചീപ്പ്, പൗഡർ, ഷാംപൂ എന്നിവയിൽ തുടങ്ങി കളർ ടി.വി, ഫാൻ വരെയുള്ള ചരക്കുകളിലുള്ള നികുതിയിൽ ഇളവ് വരുത്തിയിരിക്കുന്നത്. നഗരപ്രദേശത്തെ ഉപഭോഗ സംസ്കാരം ഗ്രാമപ്രദേശത്തും ഉണ്ടാകണമെന്നാണ് ധനമന്ത്രിയുടെ ആഗ്രഹം! (4) 1993-94-ൽ ആഗോളവൽക്കരണത്തിൻെറ ആക്കം കൂടും. ഇന്ത്യൻ കമ്പോളം വിദേശക്കച്ചവടക്കാർക്ക് ചൂഷണം ചെയ്യാൻ പൂർണ്ണമായും തുറന്നിടും. ഡങ്കൽ നിർദ്ദേശങ്ങൾ കൂടി സ്വീകരിച്ചുകഴിഞ്ഞാൽ വരുന്ന വർഷം നാടിൻെറ സ്ഥിതി ഭീകരമായിരിക്കും. ഇന്ത്യൻ വ്യവസായം ആഗോളവൽക്കരണത്തിൻെറ ഫലമായി തകരും. ഇപ്പോൾ വ്യവസായ വളർച്ചയ്ക്ക് നൽകിയിരിക്കുന്ന ആനുകൂല്യങ്ങൾ മരണക്കിടക്കയിൽ കിടക്കുന്ന വ്യവസായ മേഖലയ്ക്ക് നൽകുന്ന അപധാനത്തെ തുള്ളി ഗംഗാജലമാണെന്ന് കരുതിയാൽ മതി. ഡോക്ടർ മൻമോഹൻസിംഗിൽ നിന്നും ഇതിൽ കൂടുതലൊന്നും പ്രതീക്ഷിക്കേണ്ട.

# സാധാരണക്കാരന് പ്രതീക്ഷ വേണ്ട


## പി.സി.കൃഷ്ണവർമ്മരാജ

ധനതത്ത്വശാസ്ത്ര വിഭാഗം
ഗുരുവായൂരപ്പൻ കോളേജ്


1993-94-ലേക്കുള്ള കേന്ദ്ര ബജററ് 93 ഫെബ്രുവരി 28-ന് ശനിയാഴ്ച ഡോ.മൻമോഹൻസിംഗ് പാർലമെൻറിൽ അവതരിപ്പിച്ചു. ബജററിൽ 4314 കോടി രൂപയുടെ കമ്മിയും 4522 കോടി രൂപയുടെ നികുതിയിളവും കാണിക്കുന്നുണ്ട്. 10 കൊല്ലത്തിനകം ഏററവും കുറഞ്ഞ കമ്മി കാണിക്കുന്നതാണ് ഈ ബജററത്രെ. പക്ഷെ നികുതികളുടെ കുറവു കൊണ്ടുതന്നെ 4522 കോടി രൂപയുടെ വരവു നഷ്ടപ്പെട്ട ശേഷമാണിത്. അതല്ലായിരുന്നുവെങ്കിൽ ഇതൊരു മിച്ച ബജററ് ആകുമായിരുന്നു എന്നു സാരം. പൊതു ബജററ് അവതരിപ്പിക്കുന്നതിനു മൂന്നു ദിവസം മുമ്പാണ് റെയിൽവെ ബജററ് അവതരിപ്പിച്ചത്. ഇതിൽ ഏകദേശം 2000 കോടി രൂപയുടെ പുതിയ നികുതിഭാരം യാത്രക്കാരുടെയും ചരക്കുകൾ അയയ്ക്കുന്നവരുടെയും മേൽ ചുമത്തുന്നു. അതായത് സകല സാധനത്തിനും പൊതു ബജററിനു മുമ്പുതന്നെ വില കൂടിക്കഴിഞ്ഞിട്ടുണ്ട്. സിമൻറ്, കൽക്കരി, പഞ്ചസാര, അരി തുടങ്ങിയ സകലതിനും വില കൂടി-ഗുരുവായൂരപ്പൻ കോളേജ് ധനതത്ത്വശാസ്ത്ര വിഭാഗത്തിലെ പി.സി.കൃഷ്ണവർമ്മ രാജ പറഞ്ഞു. അദ്ദേഹം തുടർന്നു: പെട്രോളിൻെറ വില വർദ്ധനവിൻെറ ഫലമായി യാത്രാച്ചെലവും ചരക്കുകളുടെ യാത്രക്കൂലിയും വർധിച്ചു. നിത്യോപയോഗസാധനങ്ങളുടെ മുഴുവൻ വിലയും വർധിക്കുന്നു. ഇതാണോ നികുതിയിളവ് എന്ന പദപ്രയോഗംകൊണ്ട് സിംഗ് ഉദ്ദേശിക്കുന്നത്.

റേഡിയോ, ടെലിവിഷൻ, കാറ്, റെഫ്രിജറേറ്റർ മുതലായ ആഡംബര വസ്തുക്കൾ ഉപയോഗിക്കുന്നവരാണ് ഈ പദപ്രയോഗത്തിൽപ്പെടുന്ന ഉപഭോക്താക്കൾ. എന്നാൽ അരി, തുണി, മണ്ണെണ്ണ മുതലായവ ഉയർന്ന വിലയ്ക്ക് വാങ്ങാൻ നിർബന്ധിക്കപ്പെടുന്ന സാധാരണ ഉപഭോക്താക്കളെ വളരെ സൗകര്യപൂർവം വിസ്മരിച്ചുകൊണ്ടാണ് ഡോ.സിംഗ് തൻെറ മൂന്നാമത്തെ ബജററ് അവതരിപ്പിച്ചത്.



കസ്ററംസ്, ഇറക്കുമതി തീരുവയിൽ വരുത്തിയ ഇളവുകൾ കുത്തകകൾക്ക് അവരുടെ ഉല്പന്നങ്ങൾ ഇന്ത്യയിൽ കൊണ്ടുവന്നു വില്ക്കാൻ പ്രോത്സാഹനം നൽകും. അമേരിക്കയിലേയും ജപ്പാനിലേയും വ്യാപാരികൾക്കാണ് ഇതുമൂലം പ്രയോജനം ലഭിക്കുക. കാർഷിക മേഖലയ്ക്ക് ചില ആനുകൂല്യങ്ങൾ ഉണ്ടെങ്കിലും അതു വിദേശത്തുനിന്ന് കാർഷികോപകരണങ്ങൾ ഇറക്കുമതി ചെയ്യുന്നതിനു മാത്രമാണ്.

ആദായനികുതി പരിധിയിൽ മാററം വരുത്താഞ്ഞത് ഉദ്യോഗവൃന്ദത്തിന് വളരെ അസഹനീയമായി അനുഭവപ്പെട്ടു. മൊത്തത്തിൽ സാധാരണക്കാർക്ക് സമീപഭാവിയിൽ വലിയ പ്രതീക്ഷയ്ക്കൊന്നും അവകാശമില്ലാത്ത ബജററാണിത്.

# ഗുണഫലങ്ങൾ വളരെ കൂടുതൽ


## പ്രൊഫ:കെ.സി.വിജയകുമാർ

മാനേജ്മെൻറ് ഡിപ്പാർട്ടുമെൻറ്
കാലിക്കററ് സർവ്വകലാശാല


ഗുണദോഷ സമ്മിശ്രമായ ബജററായാണ് മൻമോഹൻസിംഗിൻെറ മൂന്നാമത്തെ ബജററിനെ കാലിക്കററ് സർവ്വകലാശാലയിലെ മാനേജ്മെൻറ് വിഭാഗം പ്രൊഫസർ കെ.സി.വിജയകുമാർ വിലയിരുത്തുന്നത്. അതേസമയം അദ്ദേഹം ഒരു കാര്യം ഊന്നിപ്പറയുന്നു; സർവ്വകലാശാലകളെ സംബന്ധിച്ചിടത്തോളം ദീർഘവീക്ഷണത്തോടെ പ്രവർത്തിച്ചാൽ ഇതിൽനിന്ന് ഏറെ ഗുണഫലങ്ങൾ ഉണ്ടാക്കാൻ കഴിയും.

ശമ്പളക്കാർക്ക് പ്രതീക്ഷയ്ക്കേററ തിരിച്ചടിയാണ് ഈ ബജററിലെ ചില 'ഇല്ലായ്മ'കൾ. ആദായനികുതിയിനത്തിൽ അല്പമെങ്കിലും ആശ്വാസം അവർ പ്രതീക്ഷിച്ചിരുന്നു. കിട്ടുന്ന ശമ്പളത്തിനു കൃത്യമായ കണക്കുള്ളവരാണ് ശമ്പളക്കാർ. കൃത്യമായ നികുതിയും കൊടുക്കണം. പരിധി ഉയർത്തിയാൽ ആശ്വാസം ലഭിക്കുമെന്നു കരുതിയതു വെറുതെയായി.

യൂണിററ് ട്രസ്ററിൽ ഇൻവെസ്ററ് ചെയ്യുന്നവർക്ക് യൂണിററുകളുടെ ആദായത്തിൽ അഡീഷണൽ കിഴിവ് ഉണ്ടായിരുന്നു. ഇപ്പോൾ ആ ആകർഷണവും ഇല്ലാതായിരിക്കുന്നു.

സർവ്വകലാശാലകൾക്കുള്ള പ്രധാന നേട്ടങ്ങളിലൊന്ന് ഗവേഷണപരമായ സാധ്യതകൾ ഏറെ വർദ്ധിക്കുമെന്നും ഇതിനായി കനത്ത സാമ്പത്തിക ഭാരം ചുമക്കേണ്ടതില്ലെന്നുമാണ്. മാത്രമല്ല അല്പം ശ്രദ്ധയോടെ പ്രവർത്തിച്ചാൽ സർവ്വകലാശാലകൾക്ക് വലിയ വരുമാനം ഉണ്ടാക്കാനും കഴിയും.

വ്യവസായസ്ഥാപനങ്ങൾ സർവ്വകലാശാലകളെ കേന്ദ്രീകരിച്ചു നടക്കുന്ന ഗവേഷണത്തിനു നൽകുന്ന പണത്തിന് 50 ശതമാനം ആദായനികുതി കിഴിവ് 80 ജി പ്രകാരം ഉണ്ടായിരുന്നു. ഇപ്പോഴത് 100 ശതമാനം കിഴിവാക്കി മാററി. കൂടുതൽ വ്യവസായ സ്ഥാപനങ്ങൾ സർവ്വകലാശാലകൾക്ക് ഗവേഷണ പ്രവർത്തനങ്ങൾക്ക് ധനസഹായം നൽകാൻ തയ്യാറാകുമെന്നതാണ് ഇതുകൊണ്ടുള്ള മെച്ചം.

കാലിക്കററ് സർവ്വകലാശാലയ്ക്ക് പ്രത്യേകമായ ഒരു ഗുണം കൂടിയുണ്ടാകുന്നു. കാലിക്കററ് സർവ്വകലാശാല രജതജൂബിലി ഫണ്ട് ഉണ്ടാക്കിയിട്ടുണ്ട്. ഇതിലേക്കു സംഭാവന ചെയ്യുന്നവർക്ക് 100 ശതമാനം കിഴിവു ലഭിക്കുമെന്നതിനാൽ സർവ്വകലാശാലയുടെ സാമ്പത്തികനില മെച്ചപ്പെടുത്താൻ സാധിച്ചു എന്നുവരും.

ശരിയായ ഗവേഷണ സ്ഥാപനങ്ങൾക്ക് 121 ശതമാനം ഡിഡക്ഷൻ കൊടുക്കുന്നുണ്ട്. ഏതെങ്കിലും സർവ്വകലാശാല ഇത് ഏറെറടുക്കാൻ തയ്യാറായാൽ വലിയ വരുമാനം ഉണ്ടാക്കാൻ കഴിയും. കൺസൾട്ടൻസി ഓർഗനൈസേഷൻ എന്ന രൂപത്തിൽ വലിയ നേട്ടമായിരിക്കും.

# രൂപയുടെ വിനിമയം സഹായിക്കും


## ഡോ.ബി.കെ.അബ്ദുൾ അസീസ്

ധനതത്ത്വശാസ്ത്രവിഭാഗം മേധാവി
ഗുരുവായൂരപ്പൻ കോളേജ്


ആഭ്യന്തര സാമ്പത്തിക പ്രവർത്തനങ്ങൾക്ക് ഉത്തേജനം നൽകുന്നതോടൊപ്പം ലോക കമ്പോള മത്സരത്തെ അഭിമുഖീകരിക്കാനുള്ള കഴിവു കൂടി ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയ്ക്കു നേടിക്കൊടുക്കാനുള്ള ദീർഘകാല ലക്ഷ്യത്തോടുകൂടി കഴിഞ്ഞ രണ്ടു വർഷങ്ങളായി കേന്ദ്ര സർക്കാർ നടപ്പാക്കി വരുന്ന പുതിയ സാമ്പത്തിക നയത്തിൻെറ തുടർച്ചയെന്ന നിലയ്ക്ക് ഒരു വലിയ പരിധിവരെ സ്വാഗതാർഹമായ ബജററാണ് ധനമന്ത്രി അവതരിപ്പിച്ചിരിക്കുന്നത് -ഗുരുവായൂരപ്പൻ കോളേജ് ധനതത്ത്വശാസ്ത്ര വിഭാഗം മേധാവി ഡോ.ബി.കെ.അബ്ദുൾ അസീസ് ചൂണ്ടിക്കാട്ടി. അദ്ദേഹം ഇങ്ങനെ വിശദീകരിച്ചു: കസ്ററംസ് എക്സൈസ് തീരുവ നിരക്കുകൾ ഗണ്യമായി കുറച്ചതുവഴി 4522 കോടി രൂപയുടെയും പ്രത്യക്ഷ നികുതികളിൽ വരുത്തിയ നാമമാത്രമായ പരിഷ്കാരങ്ങൾ വഴി 300 കോടി രൂപയുടെയും വരുമാനം വേണ്ടെന്നു വച്ച ധനമന്ത്രി കഴിഞ്ഞ ദശകത്തിലെ ഏററവും കുറഞ്ഞ കമ്മി ധനവിനിയോഗം മാത്രമേ ബജററ് കണക്കിൽപ്പെടുത്തിയിട്ടുള്ളൂവെന്നത് ശ്രദ്ധേയമായ കാര്യമാണ്.

സമ്പദ്‌വ്യവസ്ഥ അഭിമുഖീകരിക്കുന്ന യഥാർത്ഥ പ്രശ്നങ്ങളുടെ ശരിയായ രൂപം മനസ്സിലാക്കിക്കൊണ്ടുള്ള സമീപനമാണ് ബജററിൽ ഉടനീളം കാണുവാൻ സാധിക്കുന്നത്. കമ്മി പണത്തിൻെറ ആവശ്യകത ഗണ്യമായി കുറച്ചു എന്നതിനോടൊപ്പംതന്നെ മൊത്തം ആഭ്യന്തര ഉല്പന്നത്തിൻെറ 8 ശതമാനത്തോളം ഉയർന്നിരുന്ന ധനപരമായ വിടവ്-4.5 ശതമാനം മാത്രമായി ചുരുക്കുവാനും സാധിച്ചുവെന്നതും ചെറിയ കാര്യമല്ല.

കേന്ദ്ര പദ്ധതിച്ചെലവ് 'കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് 32 ശതമാനം ഉയർത്തിയതും കൃഷി, ഗ്രാമ വികസനം, ദാരിദ്ര്യ നിർമ്മാർജ്ജന പ്രവർത്തനം തുടങ്ങിയ സുപ്രധാന മേഖലകൾക്ക് വർദ്ധിച്ച പ്രാധാന്യം നൽകിയതും ശരിയായ ദിശയിലേക്കുള്ള നീക്കമായി വേണം കാണുവാൻ.

വ്യക്തിഗത ആദായ നികുതിയുടെ സ്ററാൻഡേർഡ് ഡിഡക്ഷൻ 3000 രൂപ കണ്ട് ഉയർത്തിയതു വഴി ഏററവും ചുരുങ്ങിയത് 600 രൂപയുടെയെങ്കിലും മെച്ചം ലഭിക്കും. പരോക്ഷ നികുതികളിൽ വരുത്തിയിരിക്കുന്ന ഇളവുകൾ യഥാർത്ഥ ഉപഭോക്താവിലേക്കു മാററുവാൻ ഉല്പാദകർ തയ്യാറായാൽ സാധാരണക്കാർക്ക് സഹായകമായ സ്ഥിതിയായിരിക്കും സംജാതമാകുക. ഇക്കാര്യം ഉറപ്പുവരുത്തുവാൻ സർക്കാർ പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

കാർഷിക കടം എഴുതിത്തള്ളുകവഴി ദേശസാൽകൃത ബാങ്കുകൾക്കു നേരിട്ട നഷ്ടം കമ്പോളത്തിൽനിന്നും ഓഹരി മൂലധനം പിരിക്കുവാൻ അനുവദിച്ചതു വഴി ഒരു പരിധിവരെ നികത്തിയെടുക്കാം. രൂപയുടെ പൂർണ്ണ സ്വതന്ത്ര വിനിമയം എന്നത് പ്രതീക്ഷിച്ചതിലും കൂടുതലാണ്. കയററുമതിക്കാരെയും വിദേശത്തുള്ള ഇന്ത്യാക്കാരെയും ഇതു ഗണ്യമായി സഹായിക്കുമെങ്കിലും ഇറക്കുമതി ചെയ്യപ്പെടുന്ന ഘടകങ്ങൾ ഗണ്യമായി ഉപയോഗിക്കുന്ന ഇന്ത്യൻ വ്യവസായികളെയും എണ്ണയും മററ് അവശ്യ വസ്തുക്കളും ഇറക്കുമതി ചെയ്യുന്ന സർക്കാരിനെയും ഇതു പ്രതികൂലമായി ബാധിക്കാതെ നോക്കേണ്ടിയിരിക്കുന്നു.

രാജ്യരക്ഷാച്ചെലവിലും ഭക്ഷ്യ സബ്സിഡിയിലും വർദ്ധന നിർദ്ദേശിച്ച ധനമന്ത്രി താൻ ഐ.എം.എഫിൻെറ താളത്തിനൊത്തല്ല തുള്ളുന്നത് എന്ന് ധാരണ പരത്താൻ ശ്രമിച്ചതായി കരുതേണ്ടിയിരിക്കുന്നു.

ഉപഭോക്തൃ സംസ്ഥാനമായ കേരളത്തിന്

പ്രത്യേകിച്ച് മെച്ചം ലഭിക്കാൻ സാദ്ധ്യതയുള്ളവയാണ് ഉപഭോഗ ചരക്കുകളിന്മേൽ ചുമത്തിയിരിക്കുന്ന പരോക്ഷ നികുതി നിരക്കുകളിൽ വരുത്തിയ വൻ ഇളവുകൾ. രൂപയുടെ പൂർണ്ണ സ്വതന്ത്ര വിനിമയവും നമ്മെ സഹായിക്കുമെന്നതിൽ സംശയമില്ല.

ജൂണിനു തൊട്ടുമുമ്പ് ഉത്തരവുകളിലൂടെയും മററും നടത്തിയ വിലവർദ്ധനവുകളുമായി കൂട്ടിക്കുഴയ്ക്കാതെ വിശകലനം ചെയ്യുകയാണെങ്കിൽ സമൂഹത്തിലെ എല്ലാ വിഭാഗങ്ങൾക്കും കുറെയൊക്കെ മെച്ചം നൽകുവാൻ സഹായകമാണ് ബജററ് നിർദ്ദേശങ്ങൾ.

# കഷായത്തിന് മേമ്പൊടി മധുരം


## കെ.സി.ശങ്കരനാരായണൻ

അപ്ളൈഡ് ഇക്കണോമിക്സ്
കൊച്ചി സർവ്വകലാശാല


കഷായം കുടിപ്പിച്ച് മേമ്പൊടിയിൽ മധുരം കൊടുക്കുന്നതുപോലെയാണ് ഇതെന്ന് പ്രശസ്ത ധനതത്ത്വശാസ്ത്രജ്ഞനായ പ്രൊഫസർ കെ.സി.ശങ്കരനാരായണൻ പറയുന്നു. ബജററ് അവതരിപ്പിക്കുന്നതിനു മുമ്പുതന്നെ വിലക്കയററത്തിലൂടെയും റെയിൽവേ ബജററിലൂടെയും 6000 കോടി രൂപയുടെ വിഭവസമാഹരണം നടത്തിക്കഴിഞ്ഞ ശേഷമാണ് ഈ മധുരം നൽകൽ ബജററ് അവതരിപ്പിച്ചിരിക്കുന്നതെന്ന് അദ്ദേഹം തുറന്നു പറയുന്നു.

ചെറിയ രീതിയിൽ എല്ലാ ഇനത്തിലും ഇളവു വേണമോ, ഏതെങ്കിലും പ്രത്യേക ഏരിയയിൽ വലിയ ഇളവു വേണമോ എന്നതായിരുന്നു ധനകാര്യമന്ത്രി മൻമോഹൻ സിംഗിൻെറ മുന്നിലുള്ള പ്രശ്നം. അദ്ദേഹം തിരഞ്ഞെടുത്തത് രണ്ടാമത്തേതാണെന്ന് ബജററ് തെളിയിക്കുന്നു.

കസ്ററംസ് ഡ്യൂട്ടിയും എക്സൈസ് ഡ്യൂട്ടിയും കുറച്ചതുമൂലം രാജ്യത്തിനകത്തും പുറത്തും മത്സരിക്കാനുള്ള കഴിവു വർദ്ധിച്ചിരിക്കുകയാണ്. എക്സൈസ് ഡ്യൂട്ടി ഇളവ് വലിയവർക്കു മാത്രമേ ഗുണം ചെയ്യൂ എന്ന ആരോപണം ശരിയല്ല. സാധാരണക്കാർക്കാണ് കൂടുതൽ മെച്ചം. ടി.വിയും ഫ്രിഡ്ജും കാറുമെല്ലാം ഇന്ന് ആഡംബര ഇനങ്ങൾ അല്ല. ഉന്നത ആദായവിഭാഗം നേരത്തെതന്നെ ഇവയൊക്കെ വാങ്ങിക്കൂട്ടിയിരിക്കും. ഇടത്തരക്കാർക്ക് അവ യാഥാർത്ഥ്യമാക്കാനുള്ള അവസരമാണ് വന്നിരിക്കുന്നത്.

സർവ്വകലാശാലാ ഗവേഷണങ്ങൾക്ക് സംഭാവന നൽകുന്നതിന് നികുതി ഇളവു കൊടുത്തതും ശ്രദ്ധേയമാണ്. ഗവേഷണ മേഖലയിൽ വൻ കുതിപ്പുണ്ടാക്കാൻ ഇതു കാരണമാകും.

പദ്ധതിയിതര ചെലവുകൾ കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് വളരെ കൂടി. അതേസമയം ക്യാപിററൽ എക്സ്പെൻഡിച്ചർ പഴയതിനേക്കാൾ കുറഞ്ഞു. കഴിഞ്ഞ പ്രാവശ്യം ബജററ് പ്രസംഗത്തിൽ കോർപ്പറേറ്റ് ഇൻകം ടാക്സിനെക്കുറിച്ചു പരാമർശം ഉണ്ടായിരുന്നു. ആ രീതിയിൽ ഒരു നീക്കം ഇതിൽ നടത്തിയില്ല.

പേഴ്സണൽ ഇൻകം ടാക്സിൽ ഇളവുകൾ പ്രതീക്ഷിച്ചതായിരുന്നു. ശമ്പളക്കാർ പ്രത്യേകിച്ചും. എന്നാൽ അക്കാര്യത്തിൽ മൻമോഹൻ സിംഗ് തീർത്തും മൗനം പാലിച്ചുകളഞ്ഞു. ആദായനികുതിയിൽ സ്ത്രീകൾക്കു മാത്രം 18,000 രൂപയുടെ സ്ററാൻഡേർഡ് കിഴിവ് കൊടുത്തു. ഈ വിവേചനത്തിൻെറ ആവശ്യകത മനസ്സിലാകുന്നില്ല.

രണ്ടാമത്തെ വാഗ്ദാനം കമ്മി. ഗ്രോസ് നാഷണൽ ഇൻകം അഞ്ചു ശതമാനം കുറയും എന്നായിരുന്നു. അതുകൂടി ചേർത്തില്ല. അതിനാൽ നാടിൻെറ ബാധ്യത വർധിക്കും.

നമ്മുടെ നാടിൻെറ ആദായത്തിൽ നല്ല പങ്കും പലിശ കൊടുക്കാനാണ് ചെലവഴിക്കുന്നത്. വിദേശക്കടത്തിൽ 40,000 കോടി രൂപയുടെ വിദേശനാണ്യം ഉപയോഗിക്കാതെ കിടക്കുകയാണ്.

പൊതുവെ രാഷ്ട്രീയമല്ലാതെ നോക്കിയാൽ മറ്റു ബജററുകളെ അപേക്ഷിച്ച് നല്ലതാണിത് എന്നാണ് പ്രൊഫ.ശങ്കരനാരായണൻെറ അഭിപ്രായം.





# ആഗോളവൽക്കരണം വിജയിക്കും


## പി.പി. സ്കറിയ

മുൻ പ്രിൻസിപ്പൽ, മലബാർ ക്രിസ്ത്യൻ കോളേജ്, കോഴിക്കോട്




നരസിംഹറാവു ഗവൺമെൻറ് തുടങ്ങിവച്ച സാമ്പത്തിക പരിഷ്ക്കാരങ്ങളിൽ നിന്ന് പിറകോട്ടു പോകുന്ന പ്രശ്നമേയില്ല, മുമ്പോട്ടുതന്നെ പരിഷ്ക്കാരങ്ങളുമായി ധൈര്യസമേതം പോകുമെന്ന് ഉച്ചൈസ്തരം വിളംബരം ചെയ്യുന്ന ഒരു ബജററാണ് മൻമോഹൻസിംഗിൻെറ പുതിയ ബജററ്. അനേകരുടെ പ്രതീക്ഷകളെയും കണക്കുകൂട്ടലുകളെയും കാററിൽ പറത്തി തികച്ചും അപ്രതീക്ഷിതമായ കാര്യങ്ങളാണ് ബജററിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഒരു ബജററിൻെറ ഏററവും പ്രധാനപ്പെട്ട സവിശേഷതയും അതുതന്നെ.

ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയെ ആഗോളവൽക്കരിക്കുകയെന്ന പ്രഖ്യാപിത നയത്തിന് ആക്കം കൂട്ടുന്നതിന് തീർച്ചയായും ഈ ബജററ് ഉപകരിക്കും. അതുപോലെതന്നെ ഇന്ത്യയിലെ ഉല്പാദനരംഗം കൂടുതൽ മത്സരാത്മകമാക്കുന്നതിനും ഉതകുന്നതാണ് ഈ ബജററ്. ഒററയടിക്ക് കസ്ററംസ് നികുതിയിലും എക്സൈസ് നികുതിയിലും 4522 കോടി രൂപയുടെ ഇളവുകളാണ് പ്രഖ്യാപിച്ചിരിക്കുന്നത്. അതേസമയം വികസനപ്രവർത്തനങ്ങൾക്കും ഗ്രാമവികസനത്തിനും കൂടുതൽ തുക കൊള്ളിച്ചിട്ടുമുണ്ട്. ഭക്ഷ്യ സബ്സിഡിയിലും കാര്യമായ വർദ്ധനവ് വരുത്തിയിട്ടുണ്ട്. എന്നിട്ടും ബജററ് കമ്മി 4314 കോടി രൂപയിൽ ഒതുക്കിനിറുത്താൻ കഴിഞ്ഞുവെന്നുള്ളത് തീർച്ചയായും പ്രശംസാർഹംതന്നെ. സാമ്പത്തികവളർച്ച ത്വരിതപ്പെടുത്തുന്നതിനും നാണയപ്പെരുപ്പം കുറയ്ക്കുന്നതിനും ബജററു നിർദ്ദേശങ്ങൾ സഹായകമാകും. ഇന്ന് ഇന്ത്യൻ വ്യവസായരംഗം ആകപ്പാടെ തളർച്ചയിലാണ്. വ്യവസായമാന്ദ്യത്തിൽനിന്നു കരകേറാൻ വ്യവസായികൾക്ക് പ്രോത്സാഹനം ബജററു നല്കുന്നുണ്ട്. എക്സൈസ് നികുതിയിളവുകൾ പല ഉല്പന്നങ്ങളുടെയും വിലപ്ന വർദ്ധിക്കാൻ കാരണമാകും. ബാങ്ക് നിരക്കിൽ വരുത്തിയ കുറവും കസ്ററംസ് ഡ്യൂട്ടിയിലെ ഇളവുകളും വ്യാവസായികോല്പാദനച്ചെലവ് ഗണ്യമായി കുറയ്ക്കും. ഉല്പാദനം വർദ്ധിക്കുന്നതിനും കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കപ്പെടുന്നതിനും ബജററ് നിർദ്ദേശങ്ങൾ സഹായിക്കും. കൂടാതെ വിദേശക്കമ്പോളങ്ങളിൽ വിദേശവസ്തുക്കളുമായുള്ള മത്സരത്തെ നേരിടുന്നതിന് ഇന്ത്യൻ വ്യവസായികളെ സജ്ജമാക്കുകയെന്നതും ബജററു നിർദ്ദേശങ്ങളുടെ ഒരു ലക്ഷ്യമാണ്. ഇതുവരെ അനുവദിച്ചു പോന്ന ഒരു സംവരണവലയം ഇന്ത്യൻ വ്യവസായികൾക്ക് ഇനി കിട്ടുകയില്ല. കഴിഞ്ഞ നാല്പതിൽപ്പരം വർഷങ്ങളിലെ സംവരണനയംകൊണ്ട് പറയത്തക്ക ഗുണമൊന്നുമുണ്ടാകാതിരിക്കെ ഇപ്പോഴത്തെ കുറെക്കൂടി സ്വതന്ത്രമായ സാമ്പത്തികനയം ഒന്നു പരീക്ഷിച്ചു നോക്കുന്നതിൽ തെററില്ല. പരാജയപ്പെട്ടാൽ തിരുത്താമല്ലോ.

ഇന്ത്യ ഇന്ന് അഭിമുഖീകരിക്കുന്ന അടവുശിഷ്ടക്കമ്മിയും വിദേശ വ്യാപാരക്കമ്മിയും വളരെ ഗുരുതരമാണ്. കയററുമതി വ്യവസായത്തിന് ബജററിൽ കൊടുത്തിരിക്കുന്ന പ്രോത്സാഹനവും രൂപയുടെ വിനിയമം പൂർണ്ണമായും സ്വതന്ത്രമാക്കിയതും ഈ പ്രശ്നം പരിഹരിക്കുന്നതിന് ഒട്ടേറെ സഹായകമാകും. വിദേശ ഇന്ത്യാക്കാരിൽനിന്നും നിക്ഷേപകരിൽനിന്നും കൂടുതൽ വിദേശനാണ്യം സമ്പാദിക്കാൻ കഴിയുമെന്നാണ് കണക്കുകൂട്ടൽ. കുഴൽപ്പണത്തിൻെറ പ്രവാഹം ഒരളവോളം കുറയ്ക്കുന്നതിന് രൂപയുടെ സ്വതന്ത്ര വിനിമയം സഹായിക്കും. എന്നാൽ ഈ രംഗത്ത് ഒരനിശ്ചിതത്വം ഇല്ലാതില്ല. സ്വതന്ത്ര വിനിമയം അനുവദിച്ചിരിക്കുന്ന രൂപയുടെ വിനിമയനിരക്ക് രൂപയ്ക്ക് പ്രതികൂലമായി മാറുമോ എന്നുള്ളതാണ് പ്രശ്നം. ഇപ്പോഴത്തെ സ്വതന്ത്ര വിപണിയിലെ നിരക്കിലും കൂടിയ ഒരു വിനിമയനിരക്കാണ് വന്നുകൂടുന്നതെങ്കിൽ രൂപയുടെ മൂല്യശോഷണം സംഭവിക്കും. അത് ഇറുക്കുമതിച്ചെലവിനെ ഗണ്യമായി ഉയർത്തുകയും അടവുശിഷ്ടക്കമ്മി കൂടുതൽ ഗുരുതരമാക്കുകയും ചെയ്തു. ബജററ് പ്രതീക്ഷപോലെ ഇപ്പോഴത്തെ ഔദ്യോഗിക നിരക്കിനും സ്വതന്ത്രവിനിമയ നിരക്കിനും മധ്യേയുള്ള ഒരു നിരക്കിൽ രൂപയുടെ വിനിമയം നില്ക്കുമെങ്കിൽ അപകടസാധ്യത കുറയും. ഏതായാലും രൂപയെ സ്വതന്ത്രവിനിമയ വിധേയമാക്കിയത് ധൈര്യസമേതം എടുത്ത ഒരു തീരുമാനംതന്നെയാണ്. ചില സങ്കല്പങ്ങളെയും അനുമാനങ്ങളെയും അടിസ്ഥാനമാക്കിയാണ് സാമ്പത്തിക തീരുമാനങ്ങൾ കൈക്കൊള്ളുന്നത്. ഭൗതിക ശാസ്ത്രങ്ങളിലെപ്പോലെ സാമ്പത്തിക നിയമങ്ങൾ അത്ര കണിശങ്ങളല്ല. തദ്ദേശീയവും അന്തർദ്ദേശീയവുമായ പ്രവചിക്കാനാവാത്ത അനേകം സംഭവവികാസങ്ങൾ കണക്കുകൂട്ടലുകളെ തകിടംമറിച്ചെന്നു വരാം. അതുകൊണ്ടുതന്നെ കുറച്ചൊക്കെ അനിശ്ചിതത്വം ബജററിൽ ഉണ്ട്. ബജററു നിർദ്ദേശങ്ങൾ അനന്തരഫലങ്ങളുടെ വെളിച്ചത്തിൽ പുനഃപരിശോധന നടത്തുമെന്ന് പ്രഖ്യാപിച്ചിട്ടുള്ളതിനാൽ വളരെയൊന്നും ആശങ്കയ്ക്കു വഴിയില്ല. വളരെ കർശന നയമല്ല, അയവുള്ള നയമാണ് (flexible policy) ഗവൺമെൻറ് സ്വീകരിച്ചിരിക്കുന്നത്.

ആദായ നികുതിയിലും കമ്പനി നികുതിയിലും ഇളവുകൾ ഒന്നുമില്ല എന്നുള്ളതാണ് ബജററിൻെറ വലിയ ഒരു പോരായ്മയായി പലരും ചൂണ്ടിക്കാണിക്കുന്നത്. ഇളവുകൾ ജനങ്ങൾ പ്രതീക്ഷിച്ചിരുന്നതുകൊണ്ടാണ് നിരാശയുണ്ടായത്. നിലവിലുള്ള പരിമിതികൾ വച്ചുകൊണ്ട് മേഖലയിൽ ഇളവുകൾ നല്കാൻ സാധ്യതയില്ലെന്ന ധനകാര്യമന്ത്രിയുടെ വാദം നിഷ്പക്ഷമതികളായ ഏവരും സ്വാഗതം ചെയ്യാതിരിക്കയില്ല. സോഷ്യലിസം പ്രസംഗിക്കുന്നവർ ആദായനികുതിയിൽ ഇളവില്ലാത്തതിൽ ദുഃഖിക്കുന്നത് ഒരു വിരോധാഭാസമായി തോന്നാം. എന്നിരുന്നാലും ആദായനികുതിദായകർക്കും ചെറിയ ആശ്വാസം ബജററിൽ ദർശിക്കാം. സ്ററാൻഡാർഡ് റിഡക്ഷൻ 12000 രൂപയിൽനിന്ന് 25000 രൂപയായി ഉയർത്തിയതും, ഒരു വീടിനെ സ്വത്തു നികുതിയിൽനിന്ന് ഒഴിവാക്കിയതും, ദാന നികുതിയുടെ പരിധി 20000 രൂപയിൽനിന്ന് 30000 രൂപയായി ഉയർത്തിയതും മററു നികുതിയിളവുകളും ആദായ നികുതിദായകർക്കും ആശ്വാസം പകരുന്നതാണ്. ഇടനില വരുമാനക്കാർ ഉപയോഗിക്കുന്ന അനേകം വസ്തുക്കൾ നികുതിയിളവിന് വിധേയമാക്കിയതിൻെറ ഗുണം എല്ലാ വകുപ്പിൽപ്പെട്ടവർക്കും ലഭ്യമാണ്. ജനങ്ങളുടെമേൽ നികുതിഭാരം അടിച്ചേല്പിക്കാത്ത ഇതുപോലൊരു ബജററ് അടുത്തകാലത്തെങ്ങും ഉണ്ടായിട്ടില്ല.

ബാങ്കിംഗ് രംഗത്ത് പ്രഖ്യാപിച്ചിരിക്കുന്ന നയങ്ങളും സാമ്പത്തികരംഗത്തെ കൂടുതൽ ചലനാത്മകമാക്കുന്നതാണ്. ബാങ്കുമേഖല ഉടച്ചുവാർക്കാനുള്ള തീരുമാനവും, ബാങ്ക് പലിശനിരക്കുകൾ കുറച്ചതും, ദേശസാൽകൃത ബാങ്കുകളുടെ ഓഹരി പരസ്യവിപണിയിൽ വില്ക്കാൻ തീരുമാനിച്ചതും സാമ്പത്തികരംഗത്ത് ഗുണകരമായ മാററങ്ങൾ ഉണ്ടാക്കാൻ സഹായിക്കും. ദേശസാൽകൃത ബാങ്കുകളുടെ ഓഹരിവില്പന അവയുടെ സ്വകാര്യവൽക്കരണത്തിൽ പര്യവസാനിക്കുമെന്ന് ഭയപ്പെടേണ്ടതില്ല. കാരണം ഭൂരിപക്ഷം ഓഹരികളും ഗവൺമെൻറുടമയിലായിരിക്കുമെന്ന് പ്രഖ്യാപിച്ചിട്ടുണ്ട്. അതേസമയം നിശ്ചലമായിക്കിടക്കുന്ന പണം പ്രവർത്തനമേഖലകളിലേക്ക് ഒഴുകിച്ചെല്ലുന്നതിനെ ഈ നയം പ്രോത്സാഹിപ്പിക്കും.

**കേന്ദ്ര ബജററിനെ ഓഹരിവിപണി വേണ്ടത്ര ശ്രദ്ധിച്ചില്ല. കമ്പനികളും സ്വാഗതം ചെയ്തില്ല. കോർപ്പറേറ്റ് നികുതി കുറയ്ക്കാഞ്ഞതിൽ അവർക്ക് അമർഷം. ബജററിൽ പ്രതീക്ഷ അർപ്പിച്ച് ഓഹരിവിപണിയിൽ കൂടുതൽ നിക്ഷേപങ്ങൾ നടത്തിയവർക്ക് നിരാശയായി. ഒടുവിൽ പറഞ്ഞത് സാമ്പത്തിക, വ്യാപാര രംഗമാകെ എത്ര കണ്ട് ഉലയ്ക്കുമെന്നത് കാണാൻ പോകുന്ന പൂരം.**



## എം.പി. നാരായണപിള്ള

# വിലകൾ കുറയാനും പറ്റുന്ന ചരക്കാണ്

**കേന്ദ്ര ബജററിൽ** വല്ല നികുതിയും വർദ്ധിപ്പിച്ചാൽ രായ്ക്കുരാമാനം അതിൻെറ തെറി പിടിക്കുന്നത് ഇന്ദിരാകോൺഗ്രസ്സുകാരാണല്ലോ.

അപ്പോൾ നികുതി കുറച്ചാൽ അതിൻെറ നല്ല പേരും അവർക്കു കിട്ടണ്ടേ?

കസ്ററംസ്, എക്സൈസ് തുടങ്ങിയ നികുതികൾ വർദ്ധിപ്പിച്ചാൽ വിലക്കയററം വരും. മറിച്ചാണെങ്കിൽ വില കുറയണം. വിലകൾ കുറയ്ക്കാൻ ശ്രമിക്കുന്ന ഒരു രാഷ്ട്രീയ പ്പാർട്ടിക്ക് നാലു വോട്ട് കൂടുതൽ കിട്ടണ്ടേ? അതു നേടിയെടുക്കാനുള്ള സാമർത്ഥ്യം കോൺഗ്രസ്സുകാർക്കോ പരിവർത്തനവാദികൾക്കോ നിവർത്തനപ്രസ്ഥാനത്തിനോ ഉണ്ടോ?

ബജററ് ഇറങ്ങിയിട്ട് ഇത്രയും ദിവസമായിട്ടും അതിൻെറ ഗുണങ്ങൾ ജനങ്ങളെ പറഞ്ഞു മനസ്സിലാക്കാൻ കോൺഗ്രസ്സു കാർക്ക് കഴിഞ്ഞിട്ടില്ല.

''തീപ്പെട്ടിയുടെയും ബ്രൂ കാപ്പിയുടെയും നികുതി കുറച്ചിട്ടെന്തു ഫലം? കടകളിൽ ഇപ്പോഴും പഴയ വിലതന്നെ'' എന്ന ഡയലോഗിന് മറുപടി പറയാന കോൺഗ്രസ്സുകാർക്കു പററുന്നില്ല.

അതുകൊണ്ട് അവർ പറയേണ്ട കാര്യങ്ങൾ പറഞ്ഞുകൊടു ക്കാൻ നമ്മൾ പ്രതിപക്ഷക്കാർ ശ്രമിച്ചാലോ?

നമ്മൾ ഇങ്ങനെ പറഞ്ഞുതുടങ്ങും—

''സഖാവു പറയുന്നത് ശരിയാണ്. നികുതി കുറച്ച വിവരമറിഞ്ഞപ്പോൾത്തന്നെ സാധനങ്ങൾക്കു വില കുറഞ്ഞിട്ടില്ല. ഹിന്ദുസ്ഥാൻ ലിവർപോലുള്ള കമ്പനികൾ കുറഞ്ഞ വില പരസ്യം ചെയ്തിട്ടുപോലും കച്ചവടക്കാർ കുറച്ചിട്ടില്ല.

ബജററ് വന്നത് ഫെബ്രുവരി 27-നു അല്ലേ? 28-നു കട തുറക്കുമ്പോൾ അവിടെ ഇരിക്കുന്ന സാധനങ്ങൾ ബജററിനു മുമ്പുതന്നെ അവർ വാങ്ങിവച്ചതാണ്. ഡിസ്ട്രിബ്യൂട്ടറുടെ സെയിൽസ്മാൻ ചരക്ക് കെട്ടിവച്ചപ്പോൾത്തന്നെ ബില്ലെഴു തിക്കഴിഞ്ഞു. ഈ തുകയിൽ ഡിസ്ട്രിബ്യൂട്ടർ ഇളവു ചെയ്യാൻ പോണില്ല. അപ്പോൾ അടുത്ത റൗണ്ടിനു [illegible]ന്ന സെയിൽസ്മാ ൻെറ കൈയിൽനിന്നു വാ[illegible]ിനല്ല വില കുറയ്ക്കാൻ പററു.

കടയിലിരിക്കുന്ന സ്റേറാക്കിൻെറ കാര്യത്തിൽ മാത്രമല്ല; ഡിസ്ട്രിബ്യൂട്ടറുടെ ഗോഡൗണിലെ സ്റേറാക്കിനും പഴയ നിരക്കിലെ നികുതി കൊടുത്തിരിക്കുന്നു. തീവണ്ടിയിലോ പാഴ്സൽ സർവീസിലോ വരുന്നതിനും കമ്പനിക്കാരുടെ കീ ലോണിലിരിക്കുന്നതിനുമൊക്കെ എക്സൈസ് കൊടുത്തി രിക്കുന്നു.

ഇതിലെന്തെങ്കിലും സാധനത്തിൻെറ വില കുറയ്ക്കണമെ ങ്കിൽ നഷ്ടം കച്ചവടക്കാരൻ പോക്കററിൽനിന്നു വഹിക്കണം. കാരണം, കൊടുത്ത നികുതി തിരിച്ചുകൊടുക്കാൻ ബജററിലോ ഫൈനാൻസ് ബില്ലിലോ വകുപ്പില്ല.

നികുതി കുറച്ചതിൻെറ അടിസ്ഥാനത്തിൽ വില കുറയണമെ ങ്കിൽ പൈപ്പ് ലൈനിൽ കിടക്കുന്ന മുഴുവൻ ചരക്കും വിററുതീരണം. ഇന്ത്യപോലൊരു രാജ്യത്ത് മൂന്നുമാസത്തെ മുതൽ മുപ്പതുവർഷത്തെ വരെ ആവശ്യത്തിനുള്ള ചരക്കാണ് 'ഇൻവെൻററി' ആയി ബിസിനസ്സുകാർ സൂക്ഷിക്കുക. കണക്കു നോക്കാതെ കച്ചവടം നടത്തി കാശുണ്ടാക്കാൻ ശ്രമിക്കുന്ന വർഗ്ഗമാണല്ലോ നമ്മുടെ വ്യാപാരിവ്യവസായികളിൽ ഏറെ. അപ്പോൾ ചുരുങ്ങിയത് മൂന്നുമാസമെങ്കിലുമെടുക്കും നികുതി കുറച്ചതിൻെറ ഫലം മുറുക്കാൻകടയിലും പല വ്യഞ്ജനക്കടയിലുമെത്താൻ.

(നികുതി കൂട്ടുമ്പോൾ നേരെമറിച്ചാണ് സംഭവിക്കുന്നത്. ആരോടും ചോദിക്കാതെ കച്ചവടക്കാർ വില വർദ്ധിപ്പിക്കും. കാരണം, സ്റേറാക്കിൻെറ അല്ലെങ്കിൽ ഇൻവെൻററിയുടെ പുറത്ത് ലാഭമുണ്ടാക്കാൻ നാല്പതുവർഷത്തെ സോഷ്യലി സത്തിൻെറ ഫലമായിട്ട് അവർ പഠിച്ചിരിക്കുന്നു!!!)

ഈ സോഷ്യലിസ്ററ് വിദ്യാഭ്യാസത്തിൻെറ ഫലമായി ഓരോ ബജററിലും വില കൂട്ടുമെന്നും കൂടുതൽ കൂടുതൽ സ്റേറാക്ക് ചെയ്യുന്നവർക്ക് കൂടുതൽ ലാഭമുണ്ടാകുമെന്ന ധാരണ പരന്നു. ഇന്ത്യയിൽ പലരും പണക്കാരായത് ഈ സ്റേറാക്കിൽ വരുന്ന വിലവർദ്ധനവുകൊണ്ടു മാത്രമാണ്. ഓരോ ബജററും 'ഇൻഫ്ളേഷണറി എക്സ്പെക്ടേഷ'ൻെറ ഓരോ കടമ്പകളായിരുന്നു. അതായത് വിലകൾ കൂടിക്കൊ ണ്ടേയിരിക്കുമെന്ന ശുഭാപ്തിവിശ്വാസം.

'ഇൻഫ്ളേഷണറി എക്സ്പെക്ടേഷ''നിൽനിന്നു വരുന്ന ഇത്തരം ലാഭങ്ങളാണ് ഈ ബജററുകൊണ്ട് ഇല്ലാതായത്. അതുകൊണ്ട് അടുത്തവർഷം ബജററിനുമുമ്പ് സാധനം വാങ്ങാൻ ആരെങ്കിലും ധൃതിപിടിക്കുമോ? സ്റേറാക്ക് അധികം വച്ചാൽ നഷ്ടമാണെന്നു കണ്ടാൽ അത്യാവശ്യത്തിനുള്ളതേ വാങ്ങൂ—വ്യവസായികളായാലും വ്യാപാരികളായാലും വീട്ട മ്മമാരായാലും.

സാധാരണഗതിയിൽ കൈയിലുള്ളത് എത്രയും എളുപ്പത്തിൽ വിററുതീർക്കാൻ വ്യാപാരിവ്യവസായികൾ ശ്രമിക്കുന്നു. ഇവിടെ ഒരു ചെറിയ ചികിത്സകൂടി നടത്താനുള്ള ബുദ്ധി മൻമോഹൻസിംഗിനില്ലാതെ പോയി. (ബുദ്ധിയുള്ള പൊൻ മാനാണല്ലോ കിണററിൽ മുട്ടയിടുന്നത്! ഈ ബജററിൽ പലിശനിരക്ക് കുറയ്ക്കുന്നതിനു പകരം രണ്ടു പോയിൻറ് കൂട്ടിവച്ചു കൊടുക്കണമായിരുന്നു. സ്റേറാക്ക് സൂക്ഷിക്കുന്നത് ദുസ്സഹമായി വന്നാൽ മാത്രമല്ലേ നഷ്ടം സഹിച്ചും വ്യാപാരിവ്യവസായികൾ സാധനങ്ങൾ വിററു കാശാക്കാൻ ശ്രമിക്കുക. അതു ചെയ്തിരുന്നെങ്കിൽ, വിലക്കയററത്തിൻെറ തോത് ഏഴു ശതമാനത്തിൽനിന്ന് അഞ്ചുശതമാനമായിട്ടെങ്കിലും താഴെ വരുമായിരുന്നു. ഇത് ഇനിയും തിരുത്താവുന്ന ഒരു മിസ്റേറക്ക് മാത്രം.

ഉദാഹരണത്തിന് മൂന്നുമാസത്തിനകം നികുതി കുറച്ച സാധനങ്ങളുടെ റീട്ടെയിൽ വില കുറഞ്ഞില്ലെങ്കിൽ നിർദ്ദയം പലിശനിരക്ക് വർദ്ധിപ്പിക്കാം. എന്നിട്ടും കുറയുന്നില്ലെങ്കിൽ ഇറക്കുമതി കൂടുതൽ ഉദാരമാക്കാം. വിലകൾ സദാ കൂടിക്കൊണ്ടിരിക്കുന്നില്ല എന്ന ബോധം ജനങ്ങൾക്കിടയി

ശേഷം 40–ാം പേജിൽ



## കീഴ്മേൽമറിയുന്ന ലോകം

# ഇന്ത്യയ്ക്കു പാഠമാകേണ്ട ഇററലിയിലെ വിപ്ലവം!

**ഇററലിയിലെ** വിശ്വവിഖ്യാത നോവലിസ്ററ് ഉമ്പർട്ടോ എക്കോ 'എൽ എക്സ്പ്രസ്സോ' എന്ന പത്രത്തിലെ തൻെറ പതിവു കോളത്തിൽ കഴിഞ്ഞയാഴ്ച ഇങ്ങനെ കുറിച്ചിട്ടു— ''നമ്മൾ നമ്മുടേതായ 1789 ജൂലൈ പതിന്നാലിലൂടെ കടന്നുപോയി ക്കൊണ്ടിരിക്കുകയാണ്.'' ബ്ലടികാരത്തിൻെറ പൂർവ്വപ്രയാണരേഖകളിൽനിന്ന് ഉമ്പർട്ടോ എക്കോ അടർത്തിയെടുത്തു കാണിക്കുന്ന ആണ്ടും മാസവും തീയതിയും ഏകാധിപത്യ ത്തിൻെറ ശിരച്ഛേദനം നടത്തിയ ഫ്രഞ്ചു വിപ്ളവത്തിൻേറതാണ്. ഇററലിക്കാരുടെ ആ ദരണീയനായ നോവലിസ്ററ് പറയുന്നത് നമുക്കു വിശ്വസിക്കാം. ഇററലി വിപ്ളവത്തി ലൂടെ കടന്നുപോകുന്നു. ജനശത്രുക്കളുടെ തല കൊയ്തെടുക്കുന്ന ജോലി ഗില്ലററിനുക ളല്ല ഇററലിയിലെ പത്രങ്ങളും സ്വതന്ത്ര ടെലിവിഷൻ കമ്പനികളുമാണ് ഏറെറടു ത്തിരിക്കുന്നത്.

സംസ്കാരത്തിൻെറ നിധിപ്പുരകളിലൊ ന്നായ ഇററലി കഴിഞ്ഞ കുറെ വർഷങ്ങളായി നല്കുന്ന രാഷ്ട്രീയചിത്രം അധോലോക നിറങ്ങൾകൊണ്ടു വരയ്ക്കപ്പെട്ടതാണ്. ഭരണ കർത്താക്കളുടെയും രാഷ്ട്രീയ നേതാക്കന്മാ രുടെയും ഉദ്യോഗസ്ഥപ്രമാണിമാരുടെയും പ്രവർത്തനശൈലി കാണുമ്പോൾ ഇന്ത്യയുടെ ഒരു പശ്ചിമ യൂറോപ്യൻ പതിപ്പാണോ ഇററലിയെന്നു സംശയിച്ചുപോകും. ഇററലി യിലെ പൊതുജീവിതത്തിൻെറ ധമനികളിലൂടെ ഒഴുകുന്നതു അത്രകണ്ടു കറുത്ത ചോരയാണ്. അഴിമതി നടത്തുന്നത് ശീലവും കള്ളം പറയുന്നത് മാതൃഭാഷയുമാക്കിയ നേതാക്ക ന്മാരെയും പൊതുപ്രവർത്തകരെയും അവർ ഇത്രകാലവും അനുനയിപ്പിച്ചു കൂടെ കൊണ്ടു നടന്നിരുന്ന നീതിയുടെ ദേവത നിയോഗമറി ഞ്ഞു ബന്ധനസ്ഥരാക്കാൻ തുടങ്ങിയതിനെ യാണ് 'ഉമ്പർട്ടോ എക്കോ ഇററാലിയൻ വിപ്ളവം' എന്നു വിശേഷിപ്പിച്ചത്. തലയിൽ മുണ്ടിട്ടുകൊണ്ടു പ്രതിക്കൂട്ടിൽ കയറുന്നവരുടെ ചിത്രങ്ങൾ ടെലിവിഷൻ സ്ക്രീനിൽ തെളിയു മ്പോൾ റോം മുതൽ മിലാൻ വരെയുള്ള നഗരങ്ങളിൽ ജനങ്ങൾ തെരുവുകളിൽ ഇറങ്ങി നൃത്തം ചെയ്യുകയാണ്. മദ്ധ്യ ഇററലിയിലെ ഒരു ചെറു പട്ടണമാണ് ചിയേററി. പോയ ശനിയാഴ്ച ചിയേററിയിലെ മേയറും ടൗൺ കൗൺസിലിലെ പകുതിയോളം അംഗങ്ങളും അഴിമതിക്കുററത്തിനു അറസ്ററ് ചെയ്യപ്പെട്ട പ്പോൾ ജനങ്ങൾ അവിടത്തെ പ്രാദേശിക ജയിലിനു മുമ്പിൽനിന്ന് മദ്യക്കുപ്പികൾ പൊ ട്ടിച്ചു ആഹ്ളാദിക്കുകയായിരുന്നു.

പശ്ചിമ യൂറോപ്പിൻെറ ഹൃദയമാണ് ഇററലി. ഹൃദയധമനികളിലൊഴുകുന്ന ചോര ശുദ്ധമാക്കപ്പെട്ടില്ലെങ്കിൽ സ്പന്ദനം നില യ്ക്കാതിരിക്കുന്നതെങ്ങനെ? ബ്ളഡ് ട്രാൻ സ്ഫ്യൂഷനുള്ള ശ്രമത്തിലാണ് പുതിയ സോ ഷ്യലിസ്ററ് പ്രധാനമന്ത്രിയായ ഗിലിയാനോ അമാറേറാ. അമാറേറായുടെ ബ്ളഡ് ബാങ്കി ലെ രക്തം തീർത്തും ശുദ്ധമാണെന്നു പറയാനും വയ്യ. ഇററലിയെ രോഗാതുരമാക്കി യതിൽ സോഷ്യലിസ്ററ് പാർട്ടിക്കുള്ള പങ്ക് ചെറുതല്ലല്ലോ. മാത്രമല്ല, അമാറേറായുടെ പല നടപടികളും സ്ലോമോഷനിലാണ് നീങ്ങു ന്നത്. നിയമനടപടികളിലെ കാലതാമസം പല കുററവാളികൾക്കും രക്ഷപ്പെടാനുള്ള പുറംവാതിലുകൾ തുറന്നുകൊടുത്തുവെന്നു വരും. മേലനങ്ങാതെ നിന്നു സുഖിക്കുന്നവർക്ക് സഹായമരുളുന്ന ധനവ്യവസ്ഥയെ ശത്രു പക്ഷത്തു നിറുത്തുന്നതുകൊണ്ടു മാത്രം അമാറേറാ വാഴ്ത്തപ്പെടുന്നവനാകും. നി കുതിയിൽനിന്നൊഴിവാകാൻ സൂത്രപ്പണികൾ ചെയ്യുന്നവർക്ക് കഠിനശിക്ഷ നല്കാൻ തന്നെയാണ് തീരുമാനം. പശ്ചിമ യൂറോപ്പിൽ ഉള്ളതിൽവച്ച് ഏററവും വലിയ പൊതു മേഖലാസ്ഥാപനങ്ങളാണ് ഇററലിയിലുള്ളത്. നികുതിദായകരുടെ പണം തിന്നുതുലയ്ക്കുന്ന ഈ വൻകിട സ്ഥാപനങ്ങളെ സ്വകാര്യമേഖ ലയ്ക്കു കൈമാറാനുള്ള നടപടികൾ ഇററലി യിൽ സ്വാഗതം ചെയ്യപ്പെട്ടിരിക്കുകയാണ്.

ലോകത്തിലെ അഞ്ചാമത്തെ സാമ്പത്തിക ശക്തിയായി വളർന്നുയർന്ന ഇററലി ഇന്നു പ്രകടിപ്പിക്കുന്ന നിസ്വതയ്ക്കു പിറകിലുള്ളത് പൊതുജീവിതത്തിൽ സംഭവിച്ച ധാർമ്മിക ഭ്രംശംതന്നെയാണ്. പോപ്പിൻെറ നാട്ടിൽ കള്ളൻമാരും കപടനാടകക്കാരും പുതിയ രാജാക്കന്മാരായി. നേതാക്കന്മാർ അവർ ക്കുവേണ്ടിയും അവരുടെ പാർട്ടിക്കുവേണ്ടിയും പൊതുമുതൽ ഊടുവഴികളിലൂടെ വ്യാജ അക്കൗണ്ടുകളിലേക്കു തിരിച്ചുവിട്ടു. റോമിലും മററു നഗരങ്ങളിലും രാഷ്ട്രീയകക്ഷികൾ മാഫിയ സംഘങ്ങളുമായി അവിശുദ്ധമായ കൂട്ടുകെട്ടുകൾ ഉണ്ടാക്കി. ഏതു കൊടും കൃത്യങ്ങൾ നിർവ്വഹിച്ചു രക്ഷപ്പെടാനും പ്രധാന പാർട്ടികളിൽ മെംബർഷിപ്പുള്ളവർക്കു കഴിയുന്നു. കൂറു വേണ്ടത് നാടിനോടല്ല പാർട്ടിയോടാണ് എന്ന പ്രാഥമിക പാഠമാണ് ഇററലിയിൽ നിലത്തിരുത്തി പഠിപ്പിക്കപ്പെടു ന്നത്. ഭരണം കൂട്ടുകക്ഷികളുടേതാകുമ്പോൾ കുററവാളികൾക്ക് ഇട്ടു നടക്കാൻ അലക്കിയ കുപ്പായങ്ങൾതന്നെ ലഭിക്കുന്നു. ജോലിയും പെൻഷനും മുതൽ ആശുപത്രിയിൽ ഒരു ബെഡ്ഡുവരെ ലഭിക്കണമെന്നുണ്ടെങ്കിൽ പ്രാ ദേശിക നേതാക്കന്മാരെ കാണേണ്ടതുപോലെ കണ്ടേ മതിയാകൂ. വലിയ ജോലിയും വലിയ പെൻഷനും സംഘടിപ്പിച്ചുകൊടുത്തു പ്രതി ഫലം പററാനുള്ള അവകാശം വൻകിട നേതാക്കന്മാർക്കുള്ളതാണ്. തിരഞ്ഞെടുപ്പിൽ തങ്ങളെ സഹായിച്ചവർക്ക് പ്രത്യുപകാരം ചെയ്യാൻ ഭരണത്തിൽ കയറിക്കൂടുന്നവർ നടപടിക്രമങ്ങളെ പുറംകാൽകൊണ്ടു തൊഴി ച്ചുമാററും. ചുരുക്കത്തിൽ ഇററലിയിലെ പൊതുജീവിതത്തിൽ നേരായ വഴി എന്നൊ ന്നില്ലാതായി.

ഇററലിയിലെ ഏററവും പുതിയ ബജററു പോലും പിസാഗോപുരംപോലെ അസന്തുലി തമാണ്. 1992-ലെ ബജററ് കമ്മി 8.9 ബില്യൺ



ക്രാക്സിയുടെ വിടവാങ്ങൽ

ഡോളറാണ്. അത് വാർഷിക വരുമാനത്തിൻെറ പതിനൊന്നു ശതമാനത്തോളം വരും. ധനസമാഹരണ യജ്ഞങ്ങളുടെ മന്ദഗതി കാരണം ഇററാലിയൻ സമ്പദ്‌വ്യവസ്ഥയ്ക്ക് ഈയിടെയൊന്നും രോഗസൗഖ്യം ലഭിക്കുമെന്നു തോന്നുന്നില്ല.

നോവലിസ്ററായ ഉമ്പർട്ടോ എക്കോ വിപ്ളവം എന്ന സംജ്ഞകൊണ്ടു വിശേഷിപ്പിച്ച ശുദ്ധികലശം ആരംഭിച്ചത് ഒരു വർഷത്തിനുമുമ്പ് സോഷ്യലിസ്ററ് പാർട്ടിയുടെ ഒരു നേതാവ് അറസ്ററു ചെയ്യപ്പെട്ടതോടെയാണ്. ഒരു ആതുരാലയത്തിൻെറ ശുചീകരണത്തിനുള്ള കോൺട്രാക്ട് ഒരാൾക്ക് ഉറപ്പിച്ചുകൊടുക്കാൻ ഒരു തുക കൈപ്പററിയപ്പോഴാണ് ഇയാൾ പിടിക്കപ്പെട്ടത്. സാധാരണഗതിയിൽ അവഗണിച്ചുകളയാവുന്ന ഒരു ചെറിയ കുററം. പക്ഷേ, അതൊരു പാതാളലോകത്തിൻെറ മടി തുറക്കലായിത്തീർന്നു. ഇററലിയൻ സമ്പദ്‌വ്യവസ്ഥയെ തിന്നുതീർക്കുന്ന കുററൻ എലികൾ ഒന്നൊന്നായി വെളിച്ചത്തിൽ വന്നു കണ്ണുമിഴിച്ചു നിന്നു. വലുതും ചെറുതുമായ രാഷ്ട്രീയനേതാക്കൾ, വ്യവസായികൾ, ബ്യൂറോക്രസിയുടെ പീഠങ്ങളിൽ ഇരിക്കുന്നവർ— കുററവാളികളുടെ മുഖങ്ങൾ ഒന്നൊന്നായി സ്ക്രീനിൽ തെളിഞ്ഞു. കഴിഞ്ഞ ഒരുവർഷത്തിനിടയിൽ നൂററിഇരുപത്തിയാറുപേരെയാണ് മിലാനിലെ മജിസ്ട്രേട്ടുമാർ അറസ്ററുചെയ്യാൻ ഉത്തരവിട്ടത്. പലരും ശിക്ഷിക്കപ്പെട്ടു ജയിൽമുറികളിലെത്തി. മിലാൻ നഗരത്തിലെ മിക്കവാറും എല്ലാ പൊതുമേഖലാസ്ഥാപനങ്ങളുടെ കോൺട്രാക്ടുകളിലും അവിശ്വസനീയമായ തുകകൾ രാഷ്ട്രീയനേതാക്കന്മാർക്കായി നീക്കിവയ്ക്കുന്നുണ്ടെന്നു കുററസമ്മതങ്ങൾ വെളിപ്പെടുത്തി. മിലാനിൽ ആരംഭിച്ച ശുദ്ധികലശം മററു നഗരങ്ങളിലെ നീതിപാലകർക്ക് ആവേശം നല്കി. അവർ അഴിമതിരഹസ്യങ്ങൾ ഒന്നൊന്നായി നിഗൂഢതകളിൽനിന്ന് കുഴിച്ചെടുത്തു. കറപുരണ്ട കഥകൾ കേട്ടു ജനങ്ങൾ തരിച്ചു നിന്നു. സർക്കാരിൻെറ ഭണ്ഡാരത്തിലെത്തേണ്ട പണം നേതാക്കന്മാരുടെ വ്യാജ അക്കൗണ്ടുകളിലെത്തിക്കുന്ന പ്രവർത്തനരീതി ഇററലിയിലും കേരളത്തിലും ഒന്നുപോലെതന്നെ. ഒരു ഉദാഹരണം പറയാം— ഭരണത്തിലിരിക്കുന്ന രാഷ്ട്രീയ കക്ഷികളും പ്രതിപക്ഷത്ത് ആളെണ്ണം കൂടുതലുള്ള കക്ഷികളും തങ്ങളുടെ വിശ്വസ്തരായ ആളുകളെ മിലാനിലെ സ്റ്റേറ്റ് ഇലക്ട്രിസിററി കമ്പനിയുടെ ഡയറക്ടർ ബോർഡിലെത്തിക്കുന്നു. പുതിയ പവർ സ്റേറഷനുകൾ നിർമ്മിക്കാനുള്ള കോൺട്രാക്ടുകൾ ഉറപ്പിക്കുന്നത് ഇവരുടെ നിർദ്ദേശമനുസരിച്ചാണ്. വൻ തുകകൾ നേതാക്കന്മാരിലേക്കോ പാർട്ടി ഫണ്ടിലേക്കോ മറിക്കപ്പെടുന്നു. റോമിലെ മജിസ്ട്രേട്ടുമാർ ഇററലിയിലെ റോഡ് കൺസ്ട്രക്ഷൻ അഥോറിററിയുടെ കണക്കുകൾ ചികിച്ചികഞ്ഞു ചെന്നപ്പോൾ വെട്ടിക്കപ്പെടുന്ന തുകയുടെ വലിപ്പമറിഞ്ഞു തലയിൽ കൈവച്ചുപോയത്രേ. വെളിപ്പെടുത്തലുകളുടെ എണ്ണം കൂടുന്തോറും പത്രങ്ങൾ അതെല്ലാം അച്ചടിക്കാൻ കോളങ്ങൾ ഇല്ലാതെ വിഷമിക്കുന്നു. റോം, നേപ്പിൾസ്, ടൂറൻ, ബോളാന എന്നീ വൻനഗരങ്ങളിലെ മേയർമാർ തങ്ങളുടെ തലകൾ ടവൽകൊണ്ടു മറച്ചുപിടിച്ചാണ് നടപ്പ്. ഏററവും ഒടുവിൽ മുഖം മറയ്ക്കാനുള്ള ടവൽ വാങ്ങിയത് മിലാനിലെ മേയറായ പിയറോ ബോർഗിനിയാണ്. ഇതുവരെ നിലത്തുരുണ്ട തലകളിൽ വച്ചേററവും വലുത് സോഷ്യലിസ്ററ് പാർട്ടി നേതാവും നീണ്ടകാലം പ്രധാനമന്ത്രിയുമായിരുന്ന ബെററിനോ ക്രാക്സിയുടേതാണ്. ഇററാലിയൻ വിദേശകാര്യമന്ത്രിയുടെ കസേരയിലിരുന്ന പലതരം കളികൾ കളിച്ച മറെറാരു സോഷ്യലിസ്ററ് നേതാവായ ഗിയാനി ഡി മിഷേലിസ് ഇപ്പോൾ അന്വേഷണം നേരിടുകയാണ്. ആഫ്രിക്കൻ രാജ്യങ്ങൾക്കുവേണ്ടി സ്വരൂപിച്ച ഫണ്ടിൽ നല്ലൊരു ഭാഗം ചോർത്തിയെടുത്ത മിഷേലിസ് അതിൽ നല്ലൊരു വിഹിതം നല്കിയത് തൻെറ രഹസ്യപ്രണയിനികൾക്കാണ്. ഭരണപങ്കാളിത്തമുള്ള ക്രിസ്ത്യൻ ഡെമോക്രാററിക് പാർട്ടിയുടെ അഡ്മിനിസ്ട്രേററീവ് സെക്രട്ടറിയായ സെവിറിനോ സിററാറിസ്ററി അന്വേഷണ ഉദ്യോഗസ്ഥന്മാരുടെ നോട്ടപ്പുള്ളിയാണ്. ശുദ്ധികലശത്തിനു കാർമ്മികത്വം വഹിക്കുന്ന ഗ്വിലിയാനോ അമാറേറായുടെ മന്ത്രിസഭയ്ക്ക് ഈയിടെ അഴിമതിയുടെ സർപ്പദംശനമേററത് ആശങ്ക പരത്തുന്നുണ്ട്. സോഷ്യലിസ്ററ് പാർട്ടി നോമിനികൂടിയായ ജസ്ററിസ് മിനിസ്ററർ ക്ളാഡിയോ മാർട്ടിലി അഴിമതി ആരോപണത്തെത്തുടർന്നു രാജി വച്ചൊഴിഞ്ഞു. അടുത്ത പാർലമെൻറ് സമ്മേളനം കൂടുമ്പോൾ ഏറെ കസേരകൾ ശൂന്യമായിക്കിടക്കും. നൂററിമുപ്പതോളം പാർലമെൻറ് അംഗങ്ങൾക്കെതിരെയാണ് അന്വേഷണം നടക്കുന്നത്. ഈയിടെ പ്രസിദ്ധീകരിക്കപ്പെട്ട ഒരു റിപ്പോർട്ട് വെളിവാക്കുന്നത് കഴിഞ്ഞ പന്ത്രണ്ടുവർഷത്തിനിടയിൽ ഇററലിയിൽ ഇരുപതു ബില്യൺ ഡോളറിൻെറ രാഷ്ട്രീയ അഴിമതി നടന്നിട്ടുണ്ടെന്നാണ്.

ഭരണത്തിൽ മിക്കവാറും സ്ഥിര പങ്കാളിത്തം വഹിക്കുന്ന സോഷ്യലിസ്ററ് പാർട്ടിയും ക്രിസ്ററ്യൻ ഡെമോക്രാററിക് പാർട്ടിയും മാത്രമല്ല പ്രതിപക്ഷത്തുള്ള ഡെമോക്രാററിക് പാർട്ടി (മുൻ കമ്മ്യൂണിസ്ററുകാരുടെ കൂടാരമാണീ പാർട്ടി)യും ചെറുതെങ്കിലും നിർണ്ണായകസ്ഥാനങ്ങളിൽ സ്വാധീനമുള്ള റിപ്പബ്ളിക്കൻ പാർട്ടിയും അഴിമതിയാരോപണങ്ങളുടെ വിഷപ്പുകയേററു വിളറിവെളുത്തു നില്ക്കുകയാണ്. ഇററലിയിലെ പ്രബല രാഷ്ട്രീയ കക്ഷികൾക്ക് സംഭവിച്ച വിളർച്ച പ്രയോജനപ്പെട്ടത് പ്രാദേശികപ്പാർട്ടിയായ നോർത്തേൺ ലീഗിനാണ്. കഴിഞ്ഞ ഏപ്രിലിൽ നടന്ന തിരഞ്ഞെടുപ്പിൽ അവർ നാലാംസ്ഥാനത്തെത്തുകയുണ്ടായി. ഡിസംബറിൽ നടന്ന പ്രാദേശിക സഭാതിരഞ്ഞെടുപ്പിൽ ഉത്തര ഇററലിയിൽ അവർ ഒന്നാംസ്ഥാനത്തെത്തുകയും ചെയ്തു.

ഇററലിയുടെ പ്രതാപം വീണ്ടെടുക്കപ്പെടണമെങ്കിൽ ഭണ്ഡാരത്തിൻെറ താക്കോലുകൾ പാർട്ടി മുതലാളിമാരുടെ കൈയിൽ കൊടുക്കുന്ന ഇന്നത്തെ ഭരണവ്യവസ്ഥതന്നെ മാറേറണ്ടതുണ്ട്. ആനുപാതിക പ്രാതിനിദ്ധ്യത്തിലൂന്നി നില്ക്കുന്ന തിരഞ്ഞെടുപ്പുരീതി പാർട്ടികളുടെ എണ്ണം കൂട്ടുകയും ചെറിയ കക്ഷികൾക്കുപോലും വിലപേശൽ ശക്തി നല്കുകയും ചെയ്യുന്നു. മാത്രമല്ല പാർട്ടി മുതലാളിമാർക്ക് പാർലമെൻറിൽ സ്ഥിരമായി സീററുകൾ ചാർത്തിക്കിട്ടപ്പെടുകയും ചെയ്യുന്നു. ഈയിടെ നടന്ന ഒരു റഫറണ്ടത്തിൽ പങ്കെടുത്തവരിൽ തൊണ്ണൂറു ശതമാനം പേർ തിരഞ്ഞെടുപ്പ് പരിഷ്കരണത്തിനുവേണ്ടി നിലകൊള്ളുകയുണ്ടായി. ക്രിസ്ത്യൻ ഡെമോക്രാററിക് പാർട്ടിയുടെ പുതിയ നേതാവായി തിരഞ്ഞെടുക്കപ്പെട്ട മിനോ മാർട്ടിനാസ്സോലികാററിൻെറ ഗതി മനസ്സിലാക്കിയിട്ടെന്നോണം താൻ തിരഞ്ഞെടുപ്പ് പരിഷ്കരണത്തിനെ അനുകൂലിക്കുന്നുവെന്നു പറയുകയുണ്ടായി. നോർത്തേൺ ലീഗിൻെറ നേതാവായ ഉമ്പർട്ടോ ബോസ്സിയും തിരഞ്ഞെടുപ്പു രീതിയിൽ മാററങ്ങൾ വേണമെന്ന വാദത്തിനു പിറകിൽ നിലകൊള്ളുന്ന ശക്തന്മാരിലൊരാളാണ്.

സത്യങ്ങൾക്കു നേരെ കണ്ണടയ്ക്കുന്നത് ഒരു ശീലമാക്കി മാററിയ സർക്കാർ നിയന്ത്രണ ടെലിവിഷൻ കമ്പനിയായ 'റായി'യിൽ ഇപ്പോൾ നടക്കുന്ന കൊട്ടാരവിപ്ളവത്തിനു വല്ലാതെ വാർത്താപ്രാധാന്യം ലഭിച്ചിരിക്കുന്നു. ക്യാമറകൾ ഭരണത്തിലിരിക്കുന്ന പാർട്ടിയുടെ നേതാക്കന്മാർക്കു നേർക്കു മാത്രം തിരിക്കുന്ന രീതി നമ്മുടെ ദൂരദർശനിൽനിന്ന് 'റായി' പഠിച്ചോ, 'റായി'യിൽനിന്നു ദൂരദർശൻ പഠിച്ചോ? ഏപ്രിലിൽ നടന്ന തിരഞ്ഞെടുപ്പിൽ ദേശീയകക്ഷിയായി ഉയർന്ന 'നോർത്തേൺ ലീഗി'നെ റായി തീരെ അവഗണിച്ചുകളഞ്ഞു. ക്ഷുഭിതരായ നോർത്തേൺ ലീഗ് പ്രവർത്തകർ റായിയെ തച്ചുടയ്ക്കണമെന്നു ആവശ്യപ്പെടാൻ തുടങ്ങിയിരിക്കുന്നു. റായിയുടെ ഐശ്വര്യമായി കരുതപ്പെടുന്ന സുന്ദരിയായ ലില്ലി ഗ്രൂബറുടെ നേതൃത്വത്തിൽ ടെലിവിഷൻ ന്യൂസ് റിപ്പോർട്ടർമാർ നടത്തിയ കൊട്ടാരവിപ്ളവത്തിൽ റായിയുടെ ന്യൂസ് ചീഫായ ബ്രൂണോ വെസ്പയുടെ സ്ഥാനം തെറിച്ചു. രണ്ടാഴ്ച മുമ്പ് റോമാ മജിസ്ട്രേട്ടായ അൻേറാണിയോ വിൻസി ഇരുപതു രഹസ്യ പൊലീസുകാരെ റായിയുടെ ഹെഡ് ക്വാർട്ടേഴ്സ് റെയിഡ് ചെയ്യാൻ നിയോഗിക്കുകയുണ്ടായി. ഒരു ന്യായീകരണവുമില്ലാതെ ഔട്ട് സൈഡ് കമ്പനികൾക്ക് കോൺട്രാക്ട് നല്കിയതിൻെറ നിരവധി രേഖകൾ പിടിച്ചെടുക്കുകയുണ്ടായി. ഔട്ട് സൈഡ് പ്രോഗ്രാമിനായി ചെലവഴിച്ചത് 510 മില്ല്യൺ ഡോളറാണത്രേ. ഔട്ട് സൈഡ് പ്രോഗ്രാം തയാറാക്കുന്ന കമ്പനികളിൽ ഭൂരിപക്ഷവും 'റായി'യിലെ ഉയർന്ന ഉദ്യോഗസ്ഥന്മാരുടെ ബന്ധുക്കളോ സുഹൃത്തുക്കളോ ആണ് നയിക്കുന്നതെന്നതാണ് രസകരമായ വസ്തുത. മീഡിയാ ക്രിട്ടിക്കും സാഹിത്യകാരനുമായ പാവ്ളോ മാർട്ടിനി ഇങ്ങനെ എഴുതി— ഇററലിയുടെ നന്മയ്ക്കു റായിയെ അണുബോംബ് പൊട്ടിച്ച് തകർക്കേണ്ടത് അത്യാവശ്യമായിത്തീർന്നിരിക്കുന്നു.





ഭാസുരേന്ദ്രബാബു

**കണ്ണൂർ രാഷ്ട്രീയ ജീവിതത്തിൽ എ.കെ.ജി സഹകരണാശുപത്രിക്ക് അത്യന്തം നിർണ്ണായകമായ പങ്കുണ്ട്. മാർക്സിസ്ററുകാരെ സംബന്ധിച്ചിടത്തോളം ആ ആശുപത്രിയുമായുള്ള ബന്ധം വികാരപരമാണ്. അതുകൊണ്ടുതന്നെ ആ ആശുപത്രിയുടെ നിയന്ത്രണം മററാരെങ്കിലും തട്ടിയെടുക്കുന്നതിനോട് അവർക്കു പൊറുക്കാനാവില്ല. അടുത്തകാലത്തു നടന്ന ആശുപത്രി തിരഞ്ഞെടുപ്പിൻെറ പശ്ചാത്തലത്തിൽ കണ്ണൂർ രാഷ്ട്രീയത്തിന് പകരുന്ന പുതിയ നിറഭേദങ്ങൾ പരിശോധിക്കുന്നതാണ് ഈ പരമ്പര.**

## എ.കെ.ജി. ആശുപത്രി:

# ഭ്രാതൃഹത്യയുടെ ബാക്കി പത്രം

നിതിൻ അഗർവാൾ മുപ്പതുവയസ്സ് പ്രായമെത്താത്ത പൊലീസ് ഓഫീസറാണ്. പുതുവൽസരദിനത്തിന് തലശ്ശേരിയിൽ എ.എസ്.പിയായി അദ്ദേഹം ചാർജ്ജെടുത്തു. രണ്ടാഴ്ചയ്ക്കുള്ളിൽ ഒരു ബോംബാക്രമണത്തിന് വിധേയനായെങ്കിലും വലിയ പരിക്കുകളില്ലാതെ രക്ഷപ്പെട്ടു. ഫെബ്രുവരിയിലും അഗർവാൾ ജനരോഷത്തിന് പാത്രമായി. ഇത്തവണ അത് കല്ലേറിലൊതുങ്ങിയെന്നു മാത്രം. ഈ രണ്ടവസരങ്ങളിലേയും മുറിവുണങ്ങിയ പാടുകൾ കേരളത്തിലെ അഗർവാളിൻെറ പൊലീസ് സേവനത്തിൻെറ അടയാളങ്ങളാണ്. ''എന്തിന് കേരളീയർ ഇക്കാര്യത്തിൽ ഇത്ര മാത്രം താൽപ്പര്യം കാണിക്കുന്നുവെന്ന് എനിക്ക് മനസ്സിലാകുന്നില്ല. പ്രധാനമന്ത്രി തിരഞ്ഞെടുപ്പിനുപോലും ഇത്രയും വലിയ സന്നാഹം ഞാൻ കണ്ടിട്ടില്ല.'' ആ യു.പിക്കാരന് അദ്ഭുതം തോന്നുന്നു.

എ.കെ.ജി. സഹകരണാശുപത്രിയിലെ തിരഞ്ഞെടുപ്പും തുടർന്നു നടക്കുന്ന സംഭവഗതികളും ഒരു ശരാശരി മലയാളിക്ക് ഈ അദ്ഭുതമാണ് സമ്മാനിക്കുന്നത്. ഇതെല്ലാം ഒരാശുപത്രിയെച്ചുറ്റിപ്പററിയാണ് നടക്കുന്നതെങ്കിൽ എന്തായിരിക്കാം ഇതിനുപിന്നിലുള്ള യഥാർത്ഥ കാരണങ്ങൾ? 1410 അംഗങ്ങൾക്കു മാത്രം വോട്ടവകാശമുള്ള ഒരു സഹകരണ സ്ഥാപനത്തിൽ നടക്കുന്ന തിരഞ്ഞെടുപ്പ് സ്റ്റേറ്റിൽ ഉടനീളം വെല്ലുവിളികളും കോലാഹലങ്ങളും ഉയർത്തുന്ന ഒരു സജീവരാഷ്ട്രീയപ്രമേയമായി എന്തുകൊണ്ടാണ് മാറിത്തീരുന്നത്? മിസ്റ്റർ അഗർവാളിന് ഈ സാമൂഹ്യചിന്താഗതിയോടൊന്നും ഒരാഭിമുഖ്യമില്ല. 1500 ഓളം ആളുകൾ ഉൾപ്പെട്ട മുപ്പതോളം അക്രമസംഭവങ്ങൾ അദ്ദേഹത്തിൻെറ ക്രമസമാധാനപരിധിയിൽ നടന്നിട്ടുണ്ട്. ഇത്രയുമാളുകളെ കണ്ടെത്തി പിടികൂടി കേസ് ചാർജ്ജുചെയ്യാൻ അദ്ദേഹത്തിൻെറ അധീനതയിൽ വളരെ ചെറിയ ഒരു പൊലീസ് സന്നാഹമേയുള്ളു. അതുകൊണ്ട് പകലെന്നോ രാത്രിയെന്നോ ഭേദമില്ലാതെ അദ്ദേഹം പണിയെടുക്കുന്നു. അതിനൊപ്പം തന്നെ പൊലീസ് അതിക്രമമെന്ന മുറവിളിക്കെതിരെ മറുപടിപറയേണ്ട ബാദ്ധ്യത വന്നുചേരുന്നു.

''ഈ തിരഞ്ഞെടുപ്പ് ഞങ്ങൾ അംഗീകരിക്കുന്നില്ല. ഇത് ഭരണസ്വാധീനവും ഗുണ്ടായിസവും മുതലിറക്കി രാഘവനും കെ. സുധാകരനും ചേർന്ന് പിടിച്ചെടുത്ത വിജയമാണ്. ഈ ജനാധിപത്യവിരുദ്ധ നിലപാടിനെതിരെ ഞങ്ങൾ സമരം ചെയ്യും. ജനകീയമായ എല്ലാ മാർഗ്ഗങ്ങളുപയോഗിച്ച് ഞങ്ങൾ പോരാടും. ആശുപത്രി പ്രവർത്തനം അനുവദിക്കുന്ന പ്രശ്നമില്ല''. ഈ വാക്കുകൾ പറയുമ്പോൾ സ്വതേ സൗമ്യനായ കോടിയേരി ബാലകൃഷ്ണൻെറ മുഖത്ത് ദൃഢവ്രതത്തിൻെറ ചോരയോട്ടമുണ്ടായി. ജനകീയപ്രക്ഷോഭത്തിൻെറ അടവും തടവും ജീവിച്ചറിഞ്ഞ ആ കമ്മ്യൂണിസ്റ്റ് നേതാവിന് സ്വന്തം മണ്ണിൻെറ സമരപ്രക്ഷുബ്ദ്ധത മനഃപാഠമാണെന്ന് വ്യക്തമാക്കുന്നതായിരുന്നു ആ ഭാവം.

''മാർക്സിസ്റ്റുകാർ ഞങ്ങളെ ഇതുവരെ ഏകപക്ഷീയമായി തല്ലുകയും കൊല്ലുകയും ചെയ്തു. മാഹിപാലത്തിൽ നിന്ന് പതിനാറോളം ശവങ്ങൾ ഏറ്റുവാങ്ങിയവനാണ് ഞാൻ. ജനാധിപത്യത്തിനുവേണ്ടി സംസാരിച്ച കോൺഗ്രസ്സുകാരുടെ ശവങ്ങൾ. ഇനി അതാവർത്തിക്കുന്ന പ്രശ്നമില്ല. ഞങ്ങൾ തിരിച്ചടിക്കുന്നത് നിലനിൽപ്പിനുവേണ്ടിയാണ്''. കണ്ണൂർ ഡി.സി.സി പ്രസിഡൻറ് കെ. സുധാകരൻ എം.എൽ.എ വികാരപരമായി പറഞ്ഞു. അദ്ദേഹത്തിൻെറ വാക്കുകളിൽ ഉണർന്നെണീക്കുന്ന പ്രതിരോധ ഊർജ്ജത്തിൻെറ നിശ്ചയദാർഢ്യതയുണ്ട്.

കണ്ണൂർ ജില്ലയിലെ പ്രബലകക്ഷികൾ മാർക്സിസ്റ്റു പാർട്ടിയും കോൺഗ്രസ്സുമാണ്. തിരഞ്ഞെടുപ്പിൻെറ ഗണിതശാസ്ത്രം വച്ചാണെങ്കിൽ ഏകദേശം പതിനായിരം വോട്ടിൻെറ കുറവേ യു.ഡി.എഫിന് ആ ജില്ലയിലുള്ളു. യു.ഡി.എഫും, എൽ.ഡി.എഫും ഏകദേശം തുല്യമായ ശക്തികൾ. ഈ രണ്ട് വിഭാഗങ്ങളുടേയും നേതാക്കൾ അവരവരുടെ നിലപാടുകളിൽ വിട്ടുവീഴ്ചയില്ലാതെ ഉറച്ചുനിൽക്കുന്നു. പുതിയ ഭരണസമിതിയുടെ പ്രവർത്തനമനുവദിക്കുകയില്ലായെന്ന് എൽ.ഡി.എഫ് പറയുമ്പോൾ ആ ഭീഷണിക്കുമുന്നിൽ മുട്ടുമടക്കുകയില്ലായെന്ന് യു.ഡി.എഫ് പറയുന്നു. മുഖാമുഖം നിൽക്കുന്ന ഈ തുല്യശക്തികളുടെ വെല്ലുവിളികൾ കണ്ണൂർ ജില്ലയിലെ ജനജീവിതത്തെ പുതിയ രാഷ്ട്രീയ ഏറ്റുമുട്ടലിൻെറ അക്രമാസക്തതയിലേക്ക് എടുത്ത് എറിയാൻപോവുകയാണോ? ആർ.എസ്.എസ്- മാർക്സിസ്റ്റ് സംഘട്ടനം, മാർക്സിസ്റ്റ്- കോൺഗ്രസ് സംഘട്ടനം ഇവയെല്ലാം വിദ്ധ്വംസകാത്മക പ്രവർത്തനത്തിൻെറ അലകളുയർത്തുകയും ശവങ്ങൾ വീഴ്ത്തുകയും ചെയ്ത നാടാണ് ഈ ജില്ല. ആ ചരിത്രവുമായി തട്ടിച്ചുനോക്കുമ്പോൾ ഇന്ന് അവിടെ നിലനിൽക്കുന്ന രാഷ്ട്രീയസാഹചര്യം പുതിയ ഒരക്രമാസക്തതയുടെ മുന്നൊരുക്കമായാണ് കരുതേണ്ടത്. എന്തെല്ലാമോ സംഭവിക്കാമെന്ന പ്രതീതി. ശവങ്ങളാക്കി വീഴ്ത്തപ്പെടാവുന്ന അപരിചിതരായ മനുഷ്യർ സംഘട്ടനത്തിൻെറ സമരഭൂമികയിലേക്ക് നടന്നടുത്തുകൊണ്ടിരിക്കുന്നുണ്ട് എന്നതിൻെറ സൂചന.

ഫെബ്രുവരി 10–ാം തീയതിയാണ് എ.കെ.ജി. സഹകരണാശുപത്രിയിലെ തിരഞ്ഞെടുപ്പ് നടന്നത്. 202 വോട്ടുകളുടെ വ്യത്യാസത്തിൽ യു.ഡി.എഫിൻെറ പാനൽ വിജയിച്ചതായി പ്രഖ്യാപിക്കപ്പെട്ടു. അതിവിപുലമായ പൊലീസ് സന്നാഹത്തിൻേറയും സംരക്ഷണത്തിൻേറ

യും പശ്ചാത്തലത്തിലാണ് തിരഞ്ഞെടുപ്പ് നടന്നത്. 10-ാം തീയതി നടക്കേണ്ട തിരഞ്ഞെടുപ്പിന് മുന്നോടിയായി 8-ാം തീയതി മുതൽ തന്നെ കണ്ണൂർ ടൗണിൽ പൊലീസ് ആക്ട് പ്രഖ്യാപിച്ചു. അത് നിരോധനാജ്ഞ അല്ലായിരുന്നെങ്കിൽ കൂടി കൂട്ടംകൂടി നടക്കുക, പ്രകടനം സംഘടിപ്പിക്കുക, യോഗം സംഘടിപ്പിക്കുക ഇവയൊന്നും സാദ്ധ്യമല്ലാത്തവിധത്തിൽ പൊലീസ് ബന്ദവസ്സ് ശക്തമായിരുന്നു. 8-ാം തീയതിമുതൽ പട്ടണം പരിപൂർണ്ണമായും പൊലീസ് നിയന്ത്രണത്തിൽ തന്നെയായിരുന്നു. അതുകൊണ്ടുതന്നെ തിരഞ്ഞെടുപ്പു നടന്ന ഗവൺമെൻറ് സ്കൂളും പരിസരവും താരതമ്യേന വിജനവും ശാന്തവും ഭയസങ്കുലവുമായിരുന്നു. ബഹുജനങ്ങളുടെ സാന്നിദ്ധ്യമില്ലാതെ, സ്വതന്ത്രമായ അന്തരീക്ഷമില്ലാതെ പാർട്ടിനേതാക്കളും ഉദ്യോഗസ്ഥന്മാരും പൊലീസുകാരും ചേർന്നാണ് എല്ലാ ഘട്ടങ്ങളിലും തീരുമാനമെടുത്തത്. മൂന്നുതവണ തിരഞ്ഞെടുപ്പ് നിർത്തിവയ്ക്കപ്പെടുന്ന ഘട്ടത്തോളം തർക്കങ്ങളുണ്ടായെങ്കിലും തിരഞ്ഞെടുപ്പു മാറ്റിവയ്ക്കപ്പെടുകയുണ്ടായില്ല. ഒടുവിൽ വൈകുന്നേരം പുറപ്പെടുവിച്ച പ്രാദേശിക വാർത്താബുള്ളറ്റിൽ നിന്നും ഈ തിരഞ്ഞെടുപ്പുഫലത്തെക്കുറിച്ച് ജിജ്ഞാസയോടെ കാതോർത്തിരുന്ന കേരളീയർക്കുലഭിച്ച വാർത്തയാണ് യു.ഡി.എഫിൻെറ വിജയം. ഈ തിരഞ്ഞെടുപ്പിലൂടെ കണ്ണൂർജില്ലയിൽ നാൽപ്പത്തിയെട്ടു മണിക്കൂർ ദൈർഘ്യമുള്ള ഒരു ബന്ദു പ്രഖ്യാപിക്കപ്പെട്ടു. കേരളത്തിലെ രാഷ്ട്രീയചരിത്രത്തിലാദ്യമായാണ് ഒരു മുന്നണി നാൽപ്പത്തിയെട്ട് മണിക്കൂർ ബന്ദു പ്രഖ്യാപിക്കുന്നതെന്ന പ്രത്യേകതയും ഈ തിരഞ്ഞെടുപ്പിലാണുണ്ടായത്. ബന്ദും റോഡ് ബ്ളോക്കുകളും പൊലീസ് ആക്ടും കലുഷമാക്കിയ സാമൂഹ്യസാഹചര്യത്തിൽ നിന്നുകൊണ്ട് ഇരുമുന്നണികളിലേയും പ്രവർത്തകർ വാശിയോടെ തിരഞ്ഞെടുപ്പിനെ നേരിട്ടു.

"പൊലീസ് വാഹനങ്ങൾ ഞങ്ങൾ ധാരാളം ഉപയോഗിച്ചു എന്നത് വസ്തുതയാണ്. ബന്ദ് പ്രഖ്യാപിച്ചിരുന്നതുകൊണ്ട് വോട്ടു ചെയ്യാൻ താൽപ്പര്യമുള്ളവർക്ക് പൊലീസ് സഹായം ആവശ്യപ്പെടാമെന്ന് ഞങ്ങൾ പ്രഖ്യാപിച്ചിരുന്നല്ലോ." സി.എം.പി നേതാവ് സി.പി. ജോൺ പറഞ്ഞ അഭിപ്രായമാണിത്. കണ്ണൂരിൻെറ പ്രാന്തപ്രദേശത്തുള്ള ഒരുൾനാട്ടിലൂടെ ഒരു പൊലീസ് വാഹനം നീങ്ങുന്നു. വാഹനത്തിലുള്ള പൊലീസുകാരുടെ കയ്യിൽ ചൂരലല്ലാതെ മറ്റായുധങ്ങളൊന്നുമില്ല. തൊട്ടുപിന്നിലുള്ള മറ്റൊരു പൊലീസ് വാഹനത്തിൽ കണ്ണൂരിലേക്കാനയിക്കപ്പെടുന്ന വോട്ടർമാരാണുള്ളത്. അവർക്ക് സംരക്ഷണം നൽകാൻ. നാടൻ തോക്കുകൾ കൈവശംവയ്ക്കുന്ന യു.ഡി.എഫ് പ്രവർത്തകരും. ഈ വാഹനവ്യൂഹം റോഡിലൂടെ മുന്നേറുമ്പോൾ വശങ്ങളിൽ നിന്ന് എൽ.ഡി.എഫ് പ്രവർത്തകർ അതിനു നേരെ കൈബോംബുകളെറിയുന്നുണ്ട്. വണ്ടിക്കുള്ളിൽ നിന്നും യു.ഡി.എഫിൻെറ കാഡർ സൈന്യം പുറത്തേക്കു വെടിയും വെക്കുന്നു. ഇത്തരമൊരു ദൃശ്യത്തിന് സാക്ഷിനിൽക്കേണ്ടിവന്ന ഒരു സാധാരണക്കാരൻെറ വിവരണമാണിത്.

8-ാം തീയതി വൈകുന്നേരം മുതൽ പ്രഖ്യാപിക്കപ്പെട്ട നാല്പത്തിയെട്ട് മണിക്കൂർ ബന്ദ് അതിൻെറ ആദ്യദിവസത്തിൽ താരതമ്യേന സമാധാനപരമായിരുന്നു. "ഇത്രമാത്രം കലാപരമായ ചാതുരിയോടെ റോഡ് ബ്ളോക്കുണ്ടാക്കുന്നവരെ ഞാൻ കിണ്ടിട്ടില്ല. 9-ാം തീയതി രാത്രി മമ്പറം ഔട്ട് പോസ്ററിലുള്ള രണ്ട് പൊലീസുകാരെ ബന്ദനുയായികൾ തടങ്കലിൽ വച്ചിരിക്കുന്ന വാർത്ത കൂത്തുപറമ്പ് പൊലീസ് സ്റേറഷനിൽനിന്നാണ് എനിക്കു ലഭിക്കുന്നത്. രാത്രി പതിനൊന്നു മണിക്ക് മൂന്നു പൊലീസ് വണ്ടികളിലായി ഞങ്ങൾ മമ്പറത്തേക്കു നീങ്ങി. തടങ്കലിൽ വച്ച പൊലീസുകാരെ മോചിപ്പിക്കുകയെന്നതായിരുന്നു ഞങ്ങളുടെ അടിയന്തര ജോലി. മമ്പറം—കായലോട് റോഡു മുഴുവൻ ബ്ളോക്കുകളായിരുന്നു. കുറെയൊക്കെ എടുത്തു മാററിയും കുറെ ബ്ളോക്കുകൾക്കുമേൽ വണ്ടി ചാടിച്ചുമാണ് ഞങ്ങളുടെ സംഘം മുന്നേറിയത്. തടവിലാക്കപ്പെട്ട പൊലീസുകാരെ രക്ഷപ്പെടുത്തി തിരിച്ചു വരുമ്പോഴേക്കും പഴയ എല്ലാ ബ്ളോക്കുകളും വീണ്ടും നിരത്തപ്പെട്ടിരുന്നു. ഇത്തവണ ബ്ളോക്കു മാത്രമായിരുന്നില്ല, ടയറുകളും കേബിളുകളും റോഡിലിട്ട് കത്തിക്കുകയും ചെയ്തു. അവ എടുത്തുമാററുക എളുപ്പമല്ലല്ലോ! അമ്പതറു പതാളുകൾ കത്തുന്ന റോഡിൻെറ പാർശ്വങ്ങളിൽ നില്ക്കുന്നുണ്ടായിരുന്നു. കല്ലും വടികളും സഞ്ചികളും തൂക്കിയ ആ സംഘം ആക്രമണത്തിന് തയ്യാറെടുക്കുകയായിരുന്നു. തീയുടെ തടസ്സം നീക്കംചെയ്യാൻ ഞാനടക്കമുള്ള പൊലീസുകാർ പണിപ്പെട്ടപ്പോൾ തുരുതുരെ കല്ലേറുണ്ടായി. അവർ ബോംബെറിയുമോ എന്ന ഭയം ഞങ്ങൾക്കുണ്ടായിരുന്നു. രണ്ടു തവണ പിസ്ററളിൽനിന്ന് മേലേക്ക് ഞാൻ വെടിവച്ചെങ്കിലും ജനാരവത്തിനിടയിൽ ആ ശബ്ദം മുങ്ങിപ്പോയി. ഒടുവിൽ ഞങ്ങളുടെ സംഘത്തിൻെറ കൈവശമുണ്ടായിരുന്ന ഏക 303—റൈഫിൾ ഉപയോഗിച്ച് അഞ്ചുറൗണ്ട് മേലേക്ക് വെടിവച്ചപ്പോഴാണ് ആ ആൾക്കൂട്ടം ഇരുട്ടിലേക്ക്, അകലങ്ങളിലേക്കു ഓടിപ്പോയത്. വീണ്ടും എല്ലാ ബ്ളോക്കുകളും മാററി സ്റേറഷനിൽ ഞങ്ങളെത്തിയപ്പോൾ നേരം പുലർന്നു." വിധിനിർണ്ണായകമായ തിരഞ്ഞെടുപ്പുദിനം അങ്ങനെയാണാരംഭിച്ചത് എന്ന് ഉന്നതനായ ഒരു പൊലീസ് ഓഫീസർ വിശദീകരിച്ചു. തോക്ക്, ബോംബ്, നാടൻ ആയുധങ്ങൾ, പിസ്ററളുകൾ, 303—റൈഫിൾ, പൊലീസ്, റോഡ് ബ്ളോക്കുകൾ, ബന്ദ്, പൊലീസ് ആക്ട് എല്ലാം ചേർന്ന് സംഭവബഹുലമായ ഒരു തിരഞ്ഞെടുപ്പ് മാമാങ്കം തന്നെയായിരുന്നു എ.കെ.ജി ഹോസ്പിററലിൽ നടന്നത്.

**എം.വി. രാഘവനല്ല സഹകരണ മന്ത്രിയെങ്കിൽ തിരഞ്ഞെടുപ്പു കൂടുതൽ ജനാധിപത്യപരമാകുമെന്ന് സഹകരണ പ്രസ്ഥാനത്തിലെ തലമൂത്ത കാരണവരായ ഇ. നാരായണൻ വിശ്വസിക്കുന്നു. "രാഘവൻെറ വാശിയാണ് ഇതിനൊക്കെ കാരണം. ലക്കും ലഗാനുമില്ലാത്ത പ്രതികാരമാണ് രാഘവനെ നയിക്കുന്നത്" അദ്ദേഹം കൂട്ടിച്ചേർത്തു.**

എം.വി. രാഘവനായിരുന്നില്ല സഹകരണ മന്ത്രിയെങ്കിൽ ഈ തിരഞ്ഞെടുപ്പ് താരതമ്യേന ജനാധിപത്യപരമാകുമായിരുന്നുവോ എന്ന ചോദ്യത്തിന് മാർക്സിസ്ററ് നേതാവും സഹകരണപ്രസ്ഥാനത്തിൻെറ തലമൂത്ത കാരണവരുമായ ഇ. നാരായണൻ ഒരു സംശയവുമില്ലാതെ പറഞ്ഞു. "തീർച്ചയായും അത് കൂടുതൽ ജനാധിപത്യപരമാകുമായിരുന്നു. രാഘവൻെറ വാശിയാണ് ഇതിനൊക്കെ കാരണം. ലക്കും ലഗാനുമില്ലാത്ത പ്രതികാരമാണ് രാഘവനെ നയിക്കുന്നത്." രാഘവൻ എന്നു കേൾക്കുമ്പോൾ ആ പഴയ സഹപ്രവർത്തകന് തൻെറ വികാരവും വിദ്വേഷവും നിയന്ത്രിക്കാനായില്ല. സഹകരണപ്രസ്ഥാനത്തിന് ഗാഢമായ വേരോട്ടമുള്ള ജില്ലയാണ് കണ്ണൂർ. ദിനേശ് ബീഡി കമ്പനി മുതൽ വൻതോതിൽ സാമ്പത്തികനിക്ഷേപമുള്ള സഹകരണ ബാങ്കുകൾ വരെ വിപുലമായ സഹകരണശൃംഖലയാണ് ആ ജില്ലയ്ക്കുള്ളത്. പാർട്ടിയടിസ്ഥാനത്തിൽ മത്സരം നടക്കുന്ന ഈ സ്ഥാപനങ്ങളിൽ പൊതുവിൽ മാർക്സിസ്ററ് പാർട്ടിക്കാണ് മുൻതൂക്കം. ആ പാർട്ടിയുടെ നേതാക്കൾക്ക് ഈ സഹകരണ സമ്പദ്ഘടനയുമായി ഗാഢമായ ബന്ധമാണുള്ളത്. സർക്കാരിൻെറയും സഹകരണരംഗത്തെയും പണ മൂലധനമുപയോഗിച്ച് വലിയ വലിയ സ്ഥാപനങ്ങൾ ജില്ലയിലുടനീളം വളർന്ന്, പടർന്ന്, പന്തലിച്ചു നില്ക്കുന്നത് ആർക്കും കാണാം. തലശ്ശേരി ടൗണിലെ ജൂബിലി ഷോപ്പിംഗ് കോംപ്ളെക്സും, ടൗൺ ബാങ്കും അഭിമാനാർഹമായ ആഡിറേറാറിയവും ഈ സഹകരണപ്രസ്ഥാനത്തിൻെറ നേട്ടങ്ങളാണ്. ഇവ പടുത്തുയർത്തുന്നതിൽ അഹോരാത്രം പണിയെടുത്ത ഏററവും നല്ല 'സഹകാരി' എന്ന അവാർഡ് നേടിയ നാരായണേട്ടന് ഇവയോടെല്ലാം അടക്കിയാലടങ്ങാത്ത ആത്മബന്ധമാണുള്ളത്. ഈ ആത്മബന്ധത്തിൻെറ വികാരപരത ഇവയെല്ലാം സ്വന്തമാണ്, സ്വന്തം പാർട്ടിയുടേതാണ്





# ഹീനമായ അഴിമതി നടന്നു

*എ.കെ.ജി. ആശുപത്രി തിരഞ്ഞെടുപ്പിൽ വ്യാപകവും ഹീനവുമായ അഴിമതി നടന്നുവെന്ന് ശ്രീ. പിണറായി വിജയൻ ആരോപിക്കുന്നു. ശ്രീ. വിജയനുമായി നടത്തിയ അഭിമുഖം:*

*ചോദ്യം:- സഹകരണാശുപത്രിക്ക് എ.കെ.ജിയുടെ പേരിടുന്നതിൽ സി.പി.എം-ന് യോജിപ്പില്ലായിരുന്നുവെന്ന് എം.വി.ആർ പറയുന്നുണ്ടല്ലോ?*

*ഉത്തരം:- കണ്ണൂരിൽ ഒരാശുപത്രി സഹകരണ മേഖലയിൽ സ്ഥാപിക്കുകയെന്നത് മാർക്സിസ്ററ് പാർട്ടി ജില്ലാ കമ്മിററിയുടെ തീരുമാനമായിരുന്നു. പാർട്ടിയുടെ നേതാവെന്ന നിലയ്ക്കാണ് രാഘവൻ അതിന് മുൻകൈയെടുത്തത്. ആശുപത്രി സ്ഥാപിക്കുന്നതിലും അതിനു പേരിടുന്നതിലും പാർട്ടിയാണ് തീരുമാനങ്ങളെടുത്തത്. ഏതെങ്കിലും വ്യക്തിയല്ല.*



*ചോദ്യം:- തിരഞ്ഞെടുപ്പിൽ നടന്ന അഴിമതികൾ എന്തെല്ലാമാണ്?*

*ഉത്തരം:- തിരഞ്ഞെടുപ്പിൻെറ എല്ലാ ഘട്ടങ്ങളിലും അഴിമതി നടക്കുകയുയായി. അഴിമതി നടക്കുമെന്ന് ഞങ്ങൾക്കുറപ്പുമുണ്ടായിരുന്നു.*

*ചോദ്യം:- എന്തുകൊണ്ട്?*

*ഉത്തരം:- ആ സ്ഥാപനം പിടിച്ചെടുക്കുകയെന്നത് രാഘവൻെറ ലക്ഷ്യമാണെന്ന് അറിയാവുന്നതുകൊണ്ട്.*

*ചോദ്യം:- ജനാധിപത്യ മര്യാദകൾ ഈ തിരഞ്ഞെടുപ്പിൽ പുലർന്നുകാണാൻ എന്തെല്ലാമാണ് മാർക്സിസ്ററ് പാർട്ടി ചെയ്തത്?*

*ഉത്തരം:- തിരഞ്ഞെടുപ്പുസമയത്ത് സ്വതന്ത്രനായ ഒരു നിരീക്ഷകൻെറ സാന്നിദ്ധ്യം വേണമെന്ന് ഞങ്ങൾ ആവശ്യപ്പെട്ടു. അതിലേക്കായി ഞങ്ങൾ കോടതിയെ സമീപിച്ചു. ജസ്ററിസ് കൃഷ്ണയ്യരെപ്പോലെയൊരാളെ നിരീക്ഷകനാക്കി വയ്ക്കാമെന്ന് രാഘവൻ തന്നെ അസംബ്ളിയിൽ സമ്മതിച്ചതാണ്. എന്നാൽ കോടതിയിൽ ഞങ്ങളുടെ ആവശ്യത്തെ ഗവൺമെൻറ് വക്കീൽ എതിർക്കുകയാണുണ്ടായത്. സർക്കാരിൻെറ വാദം കോടതി അംഗീകരിക്കുകയും ചെയ്തു. നിരീക്ഷകനെ വയ്ക്കുന്നതിനുള്ള വൈമുഖ്യം അഴിമതി നടത്താനുള്ള മുന്നൊരുക്കമായിരുന്നു.*

*ചോദ്യം:- പിന്നെ ഏതെല്ലാം രംഗങ്ങളിലാണ് അഴിമതി നടന്നത്?*

*ഉത്തരം:- ഐഡൻറിററി കാർഡിൻെറ വിതരണത്തിലാണ് പിന്നീട് ക്രമക്കേട് നടന്നത്. ആശുപത്രിയിൽ ഈ ചുമതല നിർവഹിച്ചത് സി.എം.പി ജില്ലാ കമ്മിററിയംഗം ശ്രീവൽസനാണ്. എന്നാൽ പൊലീസ് ശ്രീവൽസനെയടക്കം തിരഞ്ഞെടുപ്പു റിക്കാർഡുകൾ മുഴുവൻ ആശുപത്രിയിൽനിന്നു മാററി.*

*ചോദ്യം:- എങ്ങോട്ടാണ് അതു കൊണ്ടുപോയത്?*

*ഉത്തരം:- ജെ.ആറിൻെറ ഓഫീസിലേക്ക് അവ മാററിയെന്നാണ് പറഞ്ഞത്. ഐഡൻറിറ്റി കാർഡ് അവിടെനിന്നും വിതരണം ചെയ്യുമെന്നുമറിയിച്ചു. ഈ നടപടി നിയമവിരുദ്ധമാണ്.*

*ചോദ്യം:- എന്നിട്ട് ഐഡൻറിററി കാർഡിൻെറ വിതരണമെന്തായി?*

*ഉത്തരം:- ഐഡൻറിറ്റി കാർഡിൻെറ വിതരണത്തെ സംബന്ധിച്ച എല്ലാ വിവരങ്ങളും സ്ഥാനാർത്ഥികൾ ആവശ്യപ്പെട്ടിരുന്നു. ആ വിവരങ്ങൾ 8-ാം തീയതിക്കു മുമ്പ് പൂർണ്ണമായും തരാമെന്നാണ് ജെ.ആർ ഉറപ്പു തന്നത്.*

*ചോദ്യം:- എന്നിട്ട് അവ സ്ഥാനാർത്ഥികൾക്ക് ലഭിച്ചുവോ?*

*ഉത്തരം:- ഇക്കാര്യത്തിൽ ജെ.ആറിന് കൃത്യമായ ഒരുത്തരം നൽകാനായില്ല. മാത്രമല്ല ജെ.ആറിൻെറ ഓഫീസിൽനിന്ന് ബന്ധപ്പെട്ട എല്ലാ രേഖകളും മാററുകയും ചെയ്തു. ഇതിൽ പ്രതിഷേധിച്ചാണ് സി.പി.നാരായണൻ എം.എൽ.എ നിരാഹാരസമരം ആരംഭിച്ചത്.*

*ചോദ്യം:- ഈ രേഖകൾ എങ്ങോട്ടാണ് മാററിയത്?*

*ഉത്തരം:- മന്ത്രി താമസിച്ചിരുന്ന റസ്ററ് ഹൗസിലേക്കായിരിക്കും എന്ന് ഞാൻ ഊഹിക്കുന്നു. ഇത് കൃത്രിമം കാണിക്കാൻവേണ്ടി ആയിരുന്നു.*

*ചോദ്യം:- 10-ാം തീയതി തിരഞ്ഞെടുപ്പ് എങ്ങനെയാണ് നടന്നത്?*

*ഉത്തരം:- ആ സമയത്തും ഹീനമായ അഴിമതി നടന്നു.*

*ചോദ്യം:- ഇതിനെതിരെ എങ്ങനെയാണ് പ്രതികരിക്കുന്നത്?*

*ഉത്തരം:- ഈ തിരഞ്ഞെടുപ്പ് വിധി ഞങ്ങൾ അംഗീകരിക്കുന്നില്ല. എല്ലാ രംഗത്തും-കോടതിയിലും ബഹുജന മുന്നണിയിലും-ഈ ജനാധിപത്യവിരുദ്ധതയ്ക്കെതിരെ ഞങ്ങൾ സമരം ചെയ്യും.*

എന്ന് കരുതുന്നിടത്തോളം ഈ ജില്ലയിലെ മാർക്സിസ്ററ് പാർട്ടി നേതാക്കളെ എത്തിച്ചിട്ടുണ്ട്. ഇവയിലൊന്നും നഷ്ടപ്പെടുന്നത് അവർക്കു സഹിക്കാനാവില്ല. കാരണം ജനജീവിതത്തിനുമേലുള്ള മാർക്സിസ്ററ് പാർട്ടിയുടെ ബന്ധത്തിൻെറയും നിയന്ത്രണത്തിൻെറയും അടിസ്ഥാനം ഈ സ്ഥാപനങ്ങൾ തന്നെയാണ്. ദീർഘകാലമായി പണിയെടുത്തുയർത്തിയിട്ടുള്ള ബഹുജനബന്ധത്തിൻെറ ശക്തമായ ഈ ഇടക്കണ്ണിയിലാണ് സഹകരണമന്ത്രി കത്തിവയ്ക്കാൻ നോക്കുന്നത് എന്നോർക്കുമ്പോൾ മാർക്സിസ്ററ് നേതാക്കൾക്ക് ദേഷ്യം വരിക സ്വാഭാവികമാണ്. ആ മന്ത്രി തങ്ങളുടെ മുൻ സഖാവും നേതാവുമാണെന്ന് വരുമ്പോഴാകട്ടെ, ആ വെറുപ്പ് അസഹ്യമായ വിദ്വേഷത്തിൽ കലാശിക്കുന്നത് അതിലേറെ സ്വാഭാവികം. ജില്ലയിലെ മാർക്സിസ്ററ് പാർട്ടിക്ക് രാഘവനോടുള്ള ഈ കുടിപ്പക ഇന്നത്തെ ഏററുമുട്ടലിൻെറ സുപ്രധാന ഘടകമാണ്.

1987-ൽ എ.കെ.ജി സഹകരണാശുപത്രിയിലേക്ക് തിരഞ്ഞെടുപ്പ് നടന്നു. അന്നും ഗവൺമെൻറ് മെഷിനറിയുടെ ദുരുപയോഗവും പൊലീസ് പക്ഷപാതിത്വവും അടിയും തടയുമെല്ലാം നടന്നുവെന്നാണ് വലിയൊരു വിഭാഗം ജനങ്ങളും പത്രങ്ങളും കരുതുന്നത്. 'എ.കെ.ജി മോഡൽ തിരഞ്ഞെടുപ്പ്' എന്നൊരു പ്രയോഗംതന്നെ അക്കാലത്ത് മാദ്ധ്യമങ്ങൾ ഉല്പാദിപ്പിച്ചിരുന്നു. പഴയ മാർക്സിസ്ററ് നേതാവായ എം.വി.ആറിനും സ്വന്തം ആഭിമുഖ്യത്തിൽ പടുത്തുയർത്തിയ സഹകരണ പ്രസ്ഥാനത്തോട് ആത്മാഭിമുഖ്യം ഉണ്ടായിരുന്നു. അത് വിട്ടുകൊടുക്കാതിരിക്കാൻ എം.വി.ആറും അന്ന് അരയും തലയും മുറുക്കി രംഗത്തിറങ്ങി. അപമാനിതനായി മടങ്ങിപ്പോയ രാഘവൻെറയുള്ളിൽ പകയുടേയും പ്രതികാരത്തിൻെറയും വന്യമൃഗങ്ങൾ മുരണ്ടുകൊണ്ടിരുന്നു. ഒരിക്കൽ അവസരം കിട്ടിയാൽ നിറവേറേണ്ട പ്രതികാരമായി അദ്ദേഹം അത് സൂക്ഷിച്ചിട്ടുണ്ടാവണം. "അപമാനിതനായി മടങ്ങിപ്പോയ എം.വി.ആറിനെ അന്ന് എ.കെ.ജി ആശുപത്രിയുടെ മുന്നിൽവച്ചുതന്നെ മാർക്സിസ്ററുകാർ ആക്രമിച്ചു. ചെറുത്തുനില്ക്കാൻ ഞങ്ങൾ ശക്തരായിരുന്നില്ല. അന്ന് എം.വി.ആറിനൊപ്പം നടന്നുപോയ ഹരീന്ദ്രൻ മാത്രമാണ് നിവർത്തികെട്ട് ഒരു കല്ലെടുത്ത് തിരിച്ചെറിയാൻ ധൈര്യം കാട്ടിയത്. ഹരീന്ദ്രന് ആ ചെയ്തിക്ക് വലിയ വിലകൊടുക്കേണ്ടി വന്നു. പട്ടാപകൽ ഒരു ബാർബർ ഷാപ്പിൽവച്ച് ഹരീന്ദ്രൻ നിന്ദ്യമായി ആക്രമിക്കപ്പെട്ടു. ഭയാനകമാംവണ്ണം അംഗഭംഗം സംഭവിച്ച ഹരീന്ദ്രനോട് അന്ന് അക്രമികൾ ചോദിച്ചത് നിനക്ക് എ.കെ.ജി ആശുപത്രി ഭരിക്കണമല്ലേടാ എന്നായിരുന്നു. അഡ്വ: ഹരീന്ദ്രൻ ഇന്ന് എ.കെ.ജി ആശു

(ശേഷം 49 -ാം പേജിൽ)



മലയാററൂർ

# ആറാം വിരൽ

3

**അതാ, അപ്പുണ്ണി**മേനോൻ പുഴ നീന്തിവരുന്നു. തിരുവിതാംകൂറിലെത്തുന്നു. വസ്തുവഹകൾ സമ്പാദിക്കുന്നു. അങ്ങനെ കഴിയുമ്പോൾ കേൾക്കുന്നു, നാല്ക്കവലയിൽ ചെണ്ടമുട്ടിയുള്ള വിളംബരം.

മഹാരാജാവിൻെറ തിരുവുള്ളപ്രകാരം ദളവാ രാമയ്യൻ എല്ലാവർക്കും സ്ഥാനമാനങ്ങൾ നല്കാൻ പോകുന്നു.

750 പണത്തിനു കൈമൾ സ്ഥാനം. 600 പണത്തിന് മേനോൻ സ്ഥാനം. പണിക്കർ സ്ഥാനത്തിന് കേവലം 300 പണം.

യുദ്ധം നടത്തിയതിനാൽ ഖജനാവ് കാലി. പണം വേണം മഹാരാജാവിന്. അതിനുള്ള തന്ത്രമായിരുന്നു, ഈ സ്ഥാനമാനപ്പരിപാടി.

അപ്പുണ്ണിക്ക് ഒരു പൂതി തോന്നി. ഞാൻ ഒരു മേനോൻതന്നെ. പക്ഷേ, പൊന്നുതമ്പുരാൻ കല്പിച്ചു പറയുകയാണ്—"എടേ, നീ ഒരു മേനോനാണെന്ന് നോം ഇതാ പ്രഖ്യാപിക്കുന്നു!"

അതൊരു സുഖമല്ലേ? ഒരു നല്ല വാക്കിന് അടിവര ഇടുന്നതുപോലെ.

ദിവസം നിശ്ചയിക്കപ്പെട്ടു. അണിയണിയായി നിന്നു, സ്ഥാനമോഹികൾ. കൈമൾ സ്ഥാനാർത്ഥികളുടെ നിര... മേനോന്മാരുടെ... പണിക്കർമാരുടെ... അങ്ങനെയങ്ങനെ.

ദളവ രാമയ്യൻ ഹാജർ. കൂടെ, മുളക് മടിശ്ശീല സർവ്വാധികാര്യക്കാരും ഹാജർ. പരിവാരങ്ങൾ വേറെ. സർവ്വാധിയുടെ മേൽനോട്ടത്തിൽ രായസവും സമ്പ്രതിയും പണം വാങ്ങുന്നു. രാമയ്യൻ ആളുകളെ തരകനും, കൈമളും, മേനോനും, പണിക്കരും മററു പലതും ആക്കിത്തീർക്കുന്നു. അപ്പുണ്ണി നിന്നത് മേനോൻ നിരയിൽ. അപ്പോൾ എന്തിനാണയാൾക്ക് പെട്ടെന്നൊരു പിശുക്ക് തോന്നിയത്? എന്തിനാണയാൾ പണിക്കർനിരയിലേക്കു ചാടിയത്? പണം ലാഭിക്കാനോ?

ആ ചാട്ടം കണ്ട രാമയ്യൻ വിളിച്ചു പറഞ്ഞു—

ഇത് "മേനോൻ ചാടിപ്പണിക്കർ!"

സംഭവം മുളങ്കുന്നം തറവാടിന് വലിയ അപമാനമായിത്തീർന്നു.

"ചാടിപ്പണിക്കർ" എന്ന "ബഹുമതി" മായ്ച്ചുകളയാൻ അപ്പുണ്ണി പിന്നീട് രാമയ്യന് സ്വർണ്ണക്കിഴി കൊടുക്കേണ്ടി വന്നത്രെ.

വേദരാമൻ എഴുന്നേററു. മുമ്പോട്ട് നീങ്ങി. പുഴവെള്ളത്തിൽ കാലുകൾ താഴ്ത്തി. വല്ലാത്ത വിശപ്പ്.

പുഴവെള്ളം കോരിക്കുടിച്ചിട്ടെന്താ കാര്യം?

വേദരാമൻ തൊള്ള തുറന്നു.

വിളിച്ചു—

ഇനി ആരുണ്ടെടാ ബാക്കി? നശിച്ച കാരണവന്മാരേ!

അക്കരയിൽനിന്നും പ്രതിധ്വനി ഉയർന്നു.

ഓ, കേളുമേനോൻ!

കേളു... കേളു... കേളു...

ഡേ, കേളൂ, നരസിംഹമൂർത്തിക്ഷേത്രത്തിൻെറ ജീർണ്ണോദ്ധാരണം നടത്തിയ കേമൻ കാർന്നോരേ! ആ ക്ഷേത്രത്തിലെ ഉരുളിയാ ഞാൻ മോട്ടിച്ചത്. കള! നല്ലവനായ ഞാൻ കള്ളനായി. ഇന്ന് എല്ലാരും എന്നെ തള്ളിപ്പറയുന്നു.

കഴിഞ്ഞകാലത്തിൻെറ പാപമെല്ലാം ഞാൻ ചുമക്കണോ കാർന്നോന്മാരേ? നിങ്ങൾ ചെത്തിമുറിച്ചു. ഭാഗം വച്ചു. സിവിൾ കേസുകൾ നടത്തി നശിച്ചു. ഒടുവിൽ എൻറച്ഛന്... അച്ഛനെന്നു പറയപ്പെടുന്ന ശ്രീധരമേനോന് കിട്ടിയതെന്താ?

അറുപത്തെട്ട് സെൻറ് സ്ഥലം. അതിൽ ഏഴുസെൻറ് കല്ലുവെട്ടാംകുഴി. പിന്നെ, നീർക്കോലികൾ വിഹരിക്കുന്ന പൊട്ടക്കുളം.

അമ്മ എത്ര പെററു?

മൂത്ത ചേട്ടൻ, പി.എസ്. മേനോൻ എന്ന ശങ്കരൻ ബോംബെയിലെ ഏതോ കമ്പനിയിൽ ടൈപ്പ് കൊട്ടുന്നു. ശങ്കരൻെറ താഴെ പി.എൻ എന്ന നാരായണൻ; മദിരാശിയിലെ ഫോർട്ട് സെൻറ് ജോർജ്ജിൽ സർക്കാർ ഫയലുകളുടെ ചുവപ്പുനാട കെട്ടിയും അഴിച്ചും ശിപായിപ്പണി എന്ന ക്ഷൗരം ചെയ്യുന്നു.

വൈകിയെത്തിയവൻ ഞാൻ. അയിററപ്പിഴ.

അമ്മയുള്ളപ്പോൾത്തന്നെ അച്ഛൻ കൊഴുക്കട്ടപ്പാറുവിനെ...?

അമ്മ പോയപ്പോൾ ഞാൻ പാറുവിൻെറ മുലകുടിച്ചു. അപ്പോൾ പാറുവും എൻെറ അമ്മയല്ലേ? എന്നിട്ടും...

അവൾ എന്നെ എന്തിന് കടന്നുപിടിച്ചു?

വിശക്കുന്നു.

മുകുന്ദൻെറ വാര്യത്ത് പോയാൽ എന്തെങ്കിലും തിന്നാൻ കിട്ടുമായിരിക്കാം.

വേണ്ട. അത്ര ലോഹ്യത്തിലല്ലല്ലോ കുറെ മുമ്പ് പിരിഞ്ഞത്.

○

വേദരാമൻ എഴുന്നേററു. ഒഴിഞ്ഞ ചാരായക്കുപ്പി പുഴയിലെറിഞ്ഞു.

ഈററച്ചങ്ങാടങ്ങൾ ഒഴുകി വരുന്നു. എവിടെയോ തേക്കുപാട്ട് കേൾക്കുന്നു. നേരം വെളുക്കാറായോ?

വിശപ്പിനെന്തൊരു മൂർച്ച! സ്വന്തം തറയിലേക്ക് മടങ്ങാം. നടന്നു, മണൽപ്പുറത്തിലൂടെ. ആവശ്യത്തിലേറെ ആഞ്ഞുചവിട്ടിയോ? മണൽ വാരുന്നവർ ഉണ്ടാക്കിയ ഒരു കുഴിയിൽ കാലുടക്കി. വീണു. പിടഞ്ഞെഴുന്നേററു. പിന്നെയും നടന്നു. കാലുകൾക്ക് ഉറപ്പു പോരാ. ചരിഞ്ഞിറങ്ങുന്ന പുൽപ്രദേശം അവ്യക്തമായി കാണാം. അത് ചവിട്ടിക്കയറി. ഇനി മുന്നൂറോ നാന്നൂറോ വാര നടന്നാൽ മുളങ്കുന്നത്തിലെത്താം.

പുൽത്തട്ട് കയറി. നിരപ്പായ സ്ഥലത്തെത്തി. ഇവിടെ ഇടവഴി ആരംഭിക്കുന്നു; അത് മൂന്നായി പിരിയുന്നു. ഏതാണ് തൻെറ ഇഴവഴി? തിട്ടമില്ല.

നടക്കുകതന്നെ.



ഒന്നാം ഇടവഴിയിലൂടെ നടന്നു. അത് എങ്ങും എത്തുന്നില്ല. വലത്തോട്ട് തിരിഞ്ഞു നടന്നു. അവിടെ ചിമ്മിനിവിളക്കിൻെറ പ്രകാശത്തിൽ ഒരു വൃദ്ധ പരമ്പ് നെയ്യുകയായിരുന്നു.

വൃദ്ധ വേദരാമനെ നോക്കി.

"മുളങ്കുന്നത്തെ രാമൻകുട്ടിയല്ല്യോ?"

പരിചയമുള്ള ശബ്ദം. ഇത് കൊച്ചാപ്പുവിൻെറ ഭാര്യ ത്രേസ്യാമ്മയല്ലേ? വേദരാമൻ മിണ്ടിയില്ല. ഇപ്പോൾ മററുള്ളവർക്ക് മനസ്സിലാകാൻ പാകത്തിന് എന്തെങ്കിലും പറയാനുള്ള പരുവത്തിലല്ല നാവ്.

ത്രേസ്യാമ്മ. കുട്ടിക്കാലത്ത് എത്രയോ തവണ ശർക്കരയും തേങ്ങാപ്പൂളും തന്നിട്ടുള്ള തള്ള. ഇത് ത്രേസ്യാമ്മയാണെങ്കിൽ, ഈ ഇടവഴി നേരായ വഴിതന്നെ. കുറെക്കൂടി നടന്നാൽ വീതിയുള്ള നിരത്തിലെത്താം. അവിടെ അത്താണിയുണ്ട്. കേളുമേനോൻെറ പേരു കൊത്തിവച്ച അത്താണി. അത് ഒരടയാളമാണ്. അവിടെനിന്നും ഇടത്തോട്ടു തിരിഞ്ഞു നടന്നാൽ പൊളിഞ്ഞുതുടങ്ങിയ കലുങ്ക്... പിന്നെ ഒരമ്പതുവാര കഴിഞ്ഞാൽ തൻെറ വീട്.

തൻെറ വീടോ?

അങ്ങനെ ഒരവകാശം പറയാൻ തനിക്കാവുമോ?

നേരം വെളുത്തുതുടങ്ങി.

മടിച്ചുമടിച്ചാണ് അവസാനത്തെ ചുവടുകൾ വച്ചത്. അടിച്ചിറക്കപ്പെട്ടവനാണ് താൻ. ഇപ്പോഴെന്തു സംഭവിക്കും?

പടിപ്പുര.

വിടർന്ന ചെമ്പരത്തിപ്പൂക്കളും മഞ്ഞ കോളാമ്പികളും.

ഗൗളിപാത്രത്തെങ്ങുകൾ.

അകത്തു കടന്നു. എവിടെയാ കയറിയിരിക്കുക? ആരെയാ വിളിക്കുക?

വേദരാമൻ പകച്ചുനിന്നു. പിന്നെ ഉരൽപ്പുരയുടെ മൂലയിലേക്കൊതുങ്ങി.

അപ്പോൾ ഒച്ചകേട്ടു. പാറു മുററം തൂത്തുകൊണ്ട് മുന്നോട്ടു വരുന്നു. അവൻ മുരടനക്കി. പാറു തലയുയർത്തി നോക്കി; "രാമൻകുട്ടീ" എന്നു വിളിച്ചുകൊണ്ട് ഓടിയടുത്തു. അവനെ തൊട്ടുകൊണ്ട് അവൾ ചോദിച്ചു. "വന്നിട്ട് നേരമൊത്തിരിയായോ?"

അവൻ കുതറിമാറി. ഈർഷ്യയോടെ അവൻ പറഞ്ഞു. "എനിക്ക് വിശക്കുന്നു."

"പഴഞ്ചോറുണ്ട്."

"കൊണ്ടുവാ! ഇവിടിരുന്ന് കഴിച്ചോളാം."

"വേണ്ട. അകത്തു വരൂ."

"അച്ഛൻ...?"

"കിടപ്പാ..."

"എണീച്ചു വന്ന് എന്നെ കണ്ടാൽ—"

"വരികേല! വാ, എൻെറ രാമൻകുട്ടി!" കൊഴുക്കട്ടപ്പാറു അവൻെറ കൈയിൽ കടന്നു പിടിച്ചു.

○

വേദരാമൻ അടുക്കളത്തറയിലിരുന്നു. മരയഴികളുള്ള ജാലകത്തിലൂടെ വെളിയിലേക്കു നോക്കി. വാർദ്ധക്യം ബാധിച്ച വേപ്പുമരം ഇളംകാററിലാടുന്നു. അതിനടുത്ത് താൻ നട്ടിരുന്ന പപ്പങ്ങച്ചെടിയെവിടെ? ചെടിയല്ല; തണ്ടിൻെറ വലുപ്പം കാണിച്ചു തുടങ്ങിയിരുന്ന പപ്പങ്ങമരം. കാണാനില്ല.

വേപ്പുമരത്തിൽ ഒരു പക്ഷിക്കൂടുണ്ടായിരുന്നു. അച്ഛൻ തന്നെ അടിച്ചിറക്കിയ നാളിൻെറ തലേന്നാണ് അത് ഒടുവിൽ കണ്ടത്.

മുട്ടകൾ വിരിഞ്ഞുകഴിഞ്ഞിരുന്നു. കൂടിൻെറ ദ്വാരത്തിൽ എപ്പോഴും തിരക്ക്. ഇത്തിരിപ്പോലുള്ള പക്ഷിക്കുഞ്ഞുങ്ങൾ ആർത്തിയോടെ കുഞ്ഞിക്കൊക്കുകൾ പൊളിച്ചു നീട്ടുന്നു. അപ്പോൾ തള്ളപ്പക്ഷി എന്തോ കൊത്തിക്കൊണ്ട് പറന്നെത്തുന്നു; കുഞ്ഞുങ്ങളെ ഊട്ടുന്നു. തലയിൽ ഉയർന്നുനില്ക്കുന്ന ചുവന്ന കിരീടമുള്ള തള്ളപ്പക്ഷി. അവൾക്ക് തുണയായി, കുറെക്കൂടി എടുപ്പുള്ള ചുവപ്പു കിരീടം ധരിച്ച തന്തപ്പക്ഷി. തള്ളപ്പക്ഷിയുടെയും തന്തപ്പക്ഷിയുടെയും കണ്ണുകൾക്ക് ചാരനിറം. ആ കണ്ണുകളെ മനോഹരമാക്കുന്നത് അവയ്ക്കു ചുററുമുള്ള കറുത്ത അർദ്ധവൃത്തമാണ്. ആരാണ് അങ്ങനെ കൺമഷി തേച്ചുകൊടുത്തത്?

ഇപ്പോൾ കൂട് കാണാനില്ല.

അതിൻെറ സ്ഥാനത്ത്, തൂങ്ങിക്കിടക്കുന്ന ഏതാനും നാരുകൾ മാത്രം. പക്ഷിക്കുഞ്ഞുങ്ങൾക്ക് പണ്ടേ പറക്കമുററിക്കാണില്ലേ? അവ അവയ്ക്ക് അവകാശപ്പെട്ട ആകാശത്തിൻെറ തുണ്ട് തേടിപ്പോയിരിക്കാം.

പഴയ 'ഇനാമൽ' പിഞ്ഞാണത്തിൽ പാറു പഴഞ്ചോറ് നിറച്ചുകൊണ്ടു വന്നു; ഒപ്പം, ഇലക്കീറിൽ ഉപ്പും കാന്താരിമുളകും അരച്ച് ലേശം വെളിച്ചെണ്ണ ഇററിച്ചുണ്ടാക്കിയ പച്ചച്ചമ്മന്തിയും.

"നീ എന്താ നോക്കുന്നേ?" അടുത്തിരുന്നുകൊണ്ട് പാറു ചോദിച്ചു.

"ഒന്നുമില്ല."

പാറു മൂക്ക് വിടർത്തികൊണ്ട് ചോദിച്ചു "നീ കുടിച്ചിട്ടുണ്ടോ?"

വേദരാമൻ അല്പം പഴഞ്ചോറ് ഉള്ളിലാക്കി; പിന്നെ പറഞ്ഞു. "ഇല്ല."

"നാറുന്നു."

"തോന്നുകയാ!"

രണ്ടാമത്തെ പഴഞ്ചോറുരുള അകത്താക്കിയപ്പോൾ വേദരാമന് ഓക്കാനം വന്നു. മതി. ഈ പഴഞ്ചോറിനാണ് നാററം. വട്ടോളിക്കാവിലെ കുരങ്ങന്മാർപോലും ഇത് തൊടില്ല. പെട്ടെന്ന് അവന് ഇക്കിൾ ഉണ്ടായി—തുടരെ. പാറു അവൻെറ മുതുക് തടകി.

ഇക്കിളിനിടയിൽ വേദരാമൻ ചോദിച്ചു. "അച്ഛൻ ഉറങ്ങുകയാണോ?"



റോസ് മേരി

# ചിതറിയ ചില വരികളെക്കുറിച്ച്

വായനക്കാരാ,
നീയറിയുക,
ഞാനീ നിഴലിൻെറ മറവിലുണ്ട്;
നിൻെറയടുത്ത്,
കയ്യെത്തിയാൽ തൊടാവുന്നത്രയടുത്ത്.
ഇക്കുറി
മലയിടുക്കിൽ വീണുപോയൊരു തെളിനീർ തടാകത്തെക്കുറിച്ചും
അതിനു കാവൽനിൽക്കുന്ന നീലമലകളെക്കുറിച്ചും
മുകളിൽ അലസഗമനം ചെയ്യുന്ന മേഘങ്ങളെക്കുറിച്ചും
പിന്നെയെൻ മനസ്സിൻ വ്യഥകളെക്കുറിച്ചും
നിന്നോടു പറയാനാണു ഞാനെത്തിയത്.
പക്ഷേ,
കഥ പറയാനാഞ്ഞതേയുള്ളു,
എൻെറ കുഞ്ഞുമകൾ കരഞ്ഞു തുടങ്ങി.
ഒരു മൃദുതാളം തുടയിൽ കൊട്ടി
അവളെ ഞാനുറക്കുമ്പോഴാക്കഥയൊക്കെ
കഥയില്ലാക്കനവായങ്ങിനെയൊഴുകിപ്പോയ്!
കൂട്ടുകാരാ,
കേൾക്കുക;
ചിതറിയ ചില സ്വപ്നങ്ങളെപ്പറ്റി,
പ്രേമത്തിൻെറ ക്ഷണികതയെപ്പറ്റി,
നക്ഷത്രങ്ങളുടെ തണുത്തമൗനത്തെപ്പറ്റി,
നിന്നെ പാടികേൾപ്പിക്കണമെന്നുണ്ട്.
പക്ഷേ,
പാടാനായുമ്പോഴാണ്
അടുപ്പിൽ പാലങ്ങിനെ പതയുന്നത്:
ദിനസരികളുടെ താളം തെറ്റിയ
ഗൃഹനാഥൻ കലമ്പുന്നത്.
പിന്നെ പണിയൊക്കെ പാതിയൊതുക്കി
ശ്രുതിചേർത്തുതുടങ്ങുമ്പോളാ,പാട്ടൊക്കെ
പലവഴിയായ് പാറിപ്പോയ്!
പക്ഷേ,
സ്നേഹിതാ, നീയോർക്കുക:
പാതിപറഞ്ഞ കഥകളും
ചിതറിയ ചില വരികളും
കൺകോണിൽ പൊടിയുന്ന
നീർക്കണവുമായ്, ഞാനിവിടെയുണ്ട്,
നിൻെറയടുത്ത്;
വളരെയടുത്ത്,
കാതോർത്താൽ കേൾക്കാവുന്നത്രയടുത്ത്.

---

''കിടപ്പാ...''

''കിടക്കുന്നോ? കിളികളെക്കാൾ നേരത്തേ ഉണരുന്ന കക്ഷിയല്ലേ?''

പാറു അവനെ തുറിച്ചുനോക്കി. ''രാമൻകുട്ടി, അന്ന് എന്തൊക്കെയാ നടന്നതെന്നറിയാമോ?''

''എന്തുലക്കയാ നടന്നത്?''

പാറു അവൻെറ കവിളിൽ വിരലൂന്നി. അവൻ അത് തട്ടിമാററി. എഴുന്നേററു. കൈകഴുകി.

''ഞാൻ പോവുകാ, പാറു!''

''എങ്ങോട്ടാ?''

''അതറിയാമ്മേല. ഓ, അതിനുമുമ്പ് അച്ചനെ ഒന്നു കാണണം.''

''ഇപ്പൊ വേണ്ട, രാമൻകുട്ടി! പിന്നാട്ടെ.''

''ഇപ്പഴായാലെന്താ?''

''എനിക്ക് ചിലതു പറയാനുണ്ട്. അതു കഴിഞ്ഞിട്ടു മതി.''

''എന്തോന്നു പറയാൻ? വല്യ വർത്തമാനമൊന്നും എനിക്ക് കേൾക്കണ്ട.''

''ഞാൻ പറയണതൊന്ന് കേൾക്കെൻെറ രാമൻകുട്ടീ!''

''ഓ! പറഞ്ഞ് തുലയ്ക്ക്!''

''ആ കൊച്ചുവെള്ളപ്പാൻകാലത്ത്...'' പാറു ആരംഭിച്ചു.

കൊച്ചുവെള്ളപ്പാൻകാലം. എനിക്കൊരിള്ളക്കം. അതിൻെറ തെററും ശരിയുമൊന്നും എനിക്കറിഞ്ഞുകൂടാ. എനിക്ക് നിന്നെ മുലയൂട്ടണമെന്നു തോന്നി.

ഞാൻ തെക്കെ ചായ്പിൽ വന്നു. ഉറങ്ങിക്കിടന്ന നിൻെറ അരികുപററിക്കിടന്നു. അപ്പൊഴാ ശ്രീധരനെജമാനൻ അവിടെ വന്നത്. നിന്നെ പൊതിരെ തല്ലി. ഞാൻ നിലവിളിച്ചു. നീ ഓടി. യജമാനൻ എൻെറ തലമുടിക്കുത്തിൽ പിടിച്ചുവലിച്ചു. എടീ. നീ അവൻെറ രണ്ടാനമ്മ അല്ല്യോടി? നീ അവന് ആറാംവയസ്സുവരെ മുലകൊടുത്തവളല്ല്യോടി? ആ നിന്നോട് ചിത്ത കാണിക്കാൻ അവനെങ്ങനെ തോന്നിയെടീ... ഇങ്ങനെ കുറെനേരം അലറി.

അപ്പോൾ ഞാൻ എൻെറ തെററ് സമ്മതിക്കണമായിരുന്നു. നടന്ന കാര്യം നേരായി പറയണമായിരുന്നു. നീ ഒന്നുമറിയാത്ത പാവമാണെന്ന് പറയണമായിരുന്നു. പക്ഷേ, നാവനങ്ങിയില്ല. ഞാൻ പേടിച്ചരണ്ടു നിന്നു.

യജമാനന് ഭ്രാന്തുപിടിച്ചപോലെ. ഒററ ഓട്ടം പുറത്തേക്ക്! കൈയിൽ കുറുവടി. ഓടി, പലവട്ടം വീടിനു ചുററും. നിൻെറ പപ്പങ്ങച്ചെടി അടിച്ചുവീഴ്ത്തി. പക്ഷികളുടും നശിപ്പിച്ചു.

''എന്നിട്ട്?'' വേദരാമൻ ചോദിച്ചു.

കുറെനേരം ആളെ കണ്ടില്ല. ഞാൻ അമ്പരന്നു നില്ക്കുവാ! അപ്പോൾ കേട്ടു, ചാടിൻെറ കടകട ശബ്ദം. കിണറിൻറവിടെ ചെന്നുനോക്കിയപ്പൊ കണ്ടതെന്താ? യജമാനൻ നൂൽബന്ധമില്ലാതെ നില്ക്കുന്നു. വെള്ളം കോരുന്നു. കുടംകുടമായി തലയിൽ വെള്ളമൊഴിക്കുന്നു.

ഞാൻ അകത്തേക്കോടി. രണ്ടു വലിയ തോർത്തെടുത്തു. തിരിച്ചോടി കിണററിലേക്ക്.

ഒരുതോർത്തുകൊണ്ട് യജമാനൻെറ തല തോർത്തി. മറേറത് അരയിൽ ചുററിക്കൊടുത്തു.

എന്നെ പിടിച്ചുവലിച്ചുകൊണ്ട് യജമാനൻ അകത്തളത്തിൽ കടന്നു.

''കൊണ്ടുവാടീ!'' എന്നലറി.

വാററിയത് നിറച്ച കന്നാസും കുപ്പിഗ്ളാസും ഞാൻ കൊണ്ടുവച്ചു. യജമാനൻ കുടിച്ചു. നല്ല പിമ്പിരിയായി. എനിക്കിപ്പൊ അമ്പലത്തിൽ പോകണമെന്ന് പറഞ്ഞു, യജമാനൻ. ഭയങ്കര വാശി. ഈ നിലയിൽ പോകരുതെന്ന് ഞാനും കടുംപിടി പിടിച്ചു.

എനിക്ക് ശങ്കുവാര്യരെ കാണണം. ഞാനിപ്പൊ പോകും... യജമാനൻ ബഹളംവച്ചു. ഞാൻ തടഞ്ഞു. ആളെ ഒന്നു തണുപ്പിക്കാൻ വേണ്ടി ഞാൻ പറഞ്ഞു, ശങ്കുവാര്യരെ ഇവിടെ വിളിച്ചോണ്ട് വരാമെന്ന്.

ഏററോ എന്ന് ഉഗ്രൻ ചോദ്യം.

ഞാൻ കൈയടിച്ച് സത്യം ചെയ്തു. ഏററു!

പിന്നെയും കുടിച്ചു, യജമാനൻ. ലക്ക് തീരെ കെട്ടു. എന്നെക്കേറിപ്പിടിച്ചു. അവിടെയുമിവിടെയും പല്ലമർത്തിക്കടിച്ചു.

പിന്നെ ബോധംകെട്ട് മലർന്നുകിടന്നു. ''വീണു'' എന്നാ പറയേണ്ടത്.

ഞാൻ പടിപ്പുരയിലേക്ക് പാഞ്ഞു— തെക്കെമഠത്തിലെ ജാനകിഅമ്മ്യാരെ പിടികൂടാൻ. അവരെ കണ്ടപ്പോൾ പറഞ്ഞു—ശങ്കുവാര്യരെ ഇത്രടംവരെ ഒന്നു വരാൻ പറയണം.

വൈകുന്നേരത്താ വാര്യര് വന്നത്.

അപ്പോഴേക്കും യജമാനൻെറ കെട്ട് വിട്ടിരുന്നു. വാര്യര് പറഞ്ഞതെന്താന്നാ? മുകുന്ദനെ കാണാനില്ലെന്ന്. നീയും മുകുന്ദനുംകൂടി ഒരു ചാക്കിനകത്ത് എന്തോ കെട്ടിപ്പൊതിഞ്ഞോണ്ട് പോണത് നമ്മുടെ ചായപ്പീടികക്കാരൻ അച്ചുക്കുട്ടി കണ്ടെന്ന്.

പിറേറന്നല്ല്യോ അറിഞ്ഞത്, നിന്നെ പൊലീസ് പിടിച്ചെന്ന്. കൃഷ്ണൻനമ്പൂരിയാ പറഞ്ഞത്... നീ അമ്പലത്തിലെ ഉരുളി മോട്ടിച്ചെന്ന്.

വേദരാമൻ നെററിചുളിച്ചു. ''മുകുന്ദൻ ഒന്നും പറഞ്ഞില്ലേ?''

''അഞ്ചാറു ദിവസം കഴിഞ്ഞല്ല്യോ അവനിവിടെ വന്നത്!''

പാറു ചെവി വട്ടംപിടിച്ചു. അകത്തുനിന്നും തുടരെയുള്ള ഞരക്കം. ഒപ്പം നായ മോങ്ങുന്ന പോലുള്ള ശബ്ദം. ''ഒന്നു നോക്കീട്ട് വരാമേ'', എന്നു പറഞ്ഞുകൊണ്ട് പാറു പോയി.

അവളറിയാതെ വേദരാമൻ പിന്തുടർന്നു.

(തുടരും)

---



ജോർജ്ജ് ഓണക്കൂർ

# ഭാരതവർഷം



യുധിഷ്ഠിരൻ ഹതാശനായി മുഖം കുനിച്ചു. പന്ത്രണ്ടുവർഷം മഹാരണ്യത്തിൽ; ഒരു വർഷം വിരാടരാജധാനിയിൽ. അപമാനിതമായ ജീവിതഘട്ടത്തിന് അന്ത്യമായി എന്നു വ്യാമോഹിച്ചു. ധർമ്മപാലനത്തിൽ ധാർത്തരാഷ്ട്രന്മാർ ഇപ്പോഴും വിമുഖർ. പാണ്ഡുപുത്രരായ തങ്ങൾക്ക് അവകാശപ്പെട്ട രാജ്യം അവർ കൈയടക്കുന്നു. പുത്രവാത്സല്യത്തിൽ വിവേകം നഷ്ടപ്പെട്ട മഹാരാജാവ് ധർമ്മ വിരോധത്തിനു കൂട്ടുനില്ക്കുന്നു.

അകാലത്തിൽ അച്ഛൻ അന്തരിച്ച തങ്ങൾക്ക് അഭയം തരേണ്ട വലിയച്ഛൻ. ആ വൃദ്ധ മനസ്സിൽ ദുര്യോധനൻെറ കിരീടധാരണ നാടകത്തിൻെറ അരങ്ങേറ്റം. മറ്റൊന്നും ഓർമ്മിക്കാൻ വയ്യ. ഇഷ്ടപുത്രൻ ഹസ്തിനപുരം വാണുകൊള്ളട്ടെ; ഇന്ദ്രപ്രസ്ഥം വിട്ടുതന്നാൽ മതി. അതിനെതിരെയാണ് ദുഃശാഠ്യം. പാണ്ഡവരുടെ ധർമ്മബോധം ബലഹീനതയായി തെറ്റിദ്ധരിക്കുന്നു.

അനിവാര്യമായ യുദ്ധത്തിൻെറ പ്രകമ്പനം ഭൂമിയെ വിവശയാക്കുന്നു. സർവ്വനാശത്തിൻെറ ഭീഷണി ദിങ്മുഖങ്ങളിൽ.

ശമം അസാദ്ധ്യമോ?

ഭീമാർജ്ജുനന്മാർ ആയുധമെടുത്തിരിക്കുന്നു. നകുല സഹദേവന്മാരും സമരോത്സുകരാണ്. അഴിഞ്ഞ മുടിയിൽ ഭീമശ്രദ്ധപതിയാൻ ദ്രൗപദി ബോധപൂർവ്വം ശ്രമിക്കുന്നുണ്ട്. രജസ്വലയായ അവളെ വലിച്ചിഴച്ച് രാജസഭയിൽ കൊണ്ടുവന്ന ദുശ്ശാസന ധിക്കാരത്തിനു പകരംവീട്ടുമെന്ന ഭീമപ്രതിജ്ഞ അതിൻെറ നിർവ്വഹണ സമയമായി എന്നാണ് ദ്രൗപദി നല്കുന്ന സൂചന. സന്ധി സംഭാഷണങ്ങളിലോ സാന്ത്വവചസ്സുകളിലോ സംരക്ഷിക്കപ്പെടുന്നതല്ല സ്ത്രീയുടെ അഭിമാനം.

ഒന്നും അറിയാതെയല്ല. എങ്കിലും ധർമ്മബദ്ധനായ താൻ ശമം കൊതിക്കുന്നു. പിതൃക്കൾ, ഗുരുക്കൾ, ഭ്രാതാക്കൾ—അവരുടെ രക്തപ്പുഴയിലൂടെ സ്വായത്തമാകുന്ന രാജ്യലക്ഷ്മി പങ്കിലയായിരിക്കുമെന്ന ഭീതി. ജ്യേഷ്ഠപിതാവിൻെറ അന്ധനേത്രങ്ങൾ നിറഞ്ഞൊഴുകിയാൽ? കുട്ടിക്കാലത്ത് മടിയിലേറ്റി ലാളിച്ച ഗാന്ധാരി മാതാവിൻെറ ശുദ്ധഹൃദയം ശാപാഗ്നി ചൊരിഞ്ഞാൽ?

മനസ്സിലെവിടെയോ ഒരനാഥ ശിശുവിൻെറ നിലവിളി ഉയരുന്നു. ചോരപ്പുഴയിൽ സ്വയം നഷ്ടപ്പെട്ട് അനിശ്ചിതത്വത്തിൽ ഒഴുകി മറയുംപോലെ.

ഒരിക്കൽ കൂടി ശമമാർഗ്ഗം തേടുന്നതിൽ തെറ്റില്ലെന്ന് യുധിഷ്ഠിരനു തോന്നി. കാലം യുദ്ധക്കൊതിയരെന്ന് പാണ്ഡുപുത്രരെ നിന്ദിക്കാതിരിക്കട്ടെ. മനുഷ്യരക്തം വീണുറഞ്ഞ് ഭൂമി കളങ്കിതയാകാതിരിക്കട്ടെ.

ദ്രൗപദിയുടെ കൺമുനകളിൽ നിന്നു മുഖം തിരിച്ച്, ഭീമാർജ്ജുനാദികളെ ശ്രദ്ധിക്കാതെ വാസുദേവനെ ക്ഷണിക്കാൻ യുധിഷ്ഠിരൻ ദൂതനെ അയച്ചു. കൃഷ്ണയെ സാന്ത്വനിപ്പിക്കാൻ മുകുന്ദൻ ശക്തനാണ്. വിജയൻ അഗ്രജനെ അനുസരിക്കും. ഗ്രീഷ്മാന്തത്തിൽ പ്രത്യക്ഷമാകുന്ന വർഷകാല മേഘമാണ് കേശവൻ. സജ്ജനഹിതം നിറവേറ്റാൻ ജനാർദ്ദനൻ അനുഗ്രഹവർഷം ചൊരിയട്ടെ.

ഭൂമിയുടെ ഉഷ്ണം ശമിപ്പിക്കുന്ന തണുത്ത കാറ്റുവീശി. ശ്മശാന സമമായ നിശ്ശബ്ദത ഭഞ്ജിച്ചുകൊണ്ട് എങ്ങോ ഒരു കിളിനാദമുയർന്നു. മുളംകാടുകളിൽ മുരളീരവം. മരവിപ്പിനിടയിൽ ജീവൻെറ ചലനം.

യുധിഷ്ഠിരൻ ഭഗവാനെ പ്രണമിച്ചു.

"മിത്രവത്സലാ, ഞങ്ങൾ അകപ്പെട്ടിരിക്കുന്ന ആപൽഘട്ടത്തിൽ മോചനത്തിന് അങ്ങുമാത്രം തുണ. രൗദ്രകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിന് ഞാൻ സ്വതേ വിമുഖനാണ്. ശമമാർഗ്ഗമാണ് എനിക്കു കാമ്യം. യുദ്ധം ഒഴിവാകുമെങ്കിൽ മൃത്യുവിൻെറ തേരോട്ടം തടയാമല്ലോ. അതോടൊപ്പം ധർമ്മം പുലരുകയും വേണം. ദയാപൂർണ്ണനായ അങ്ങ് അതിനു മുൻകൈ എടുക്കുക."

—യുധിഷ്ഠിരൻ അപേക്ഷിച്ചു.

കൃഷ്ണൻെറ കണ്ണുകളിൽ ഗൂഢസ്മിതം നിറഞ്ഞു. അമർഷഭാവത്തോടെ നിലകൊണ്ട ദ്രൗപദിയെ ഭഗവാൻ ഒന്നു കടാക്ഷിച്ചു. ഭീമാർജ്ജുനന്മാരുടെ നേർക്ക് അനുനയമട്ടിൽ ഒരു നോട്ടമെറിഞ്ഞു.

"ജ്യേഷ്ഠപാണ്ഡവാ, അങ്ങ് ധർമ്മത്തിൽ മനസ്സുറപ്പിക്കുന്നു; ശമം പ്രാർത്ഥിക്കുന്നു. നല്ലത്. പക്ഷേ വൈരികൾ അതിനെ ആദരിക്കുന്നുണ്ടോ? നിങ്ങൾക്ക് അവകാശപ്പെട്ട രാജ്യം അപഹരിച്ച് കാട്ടിൽ അലയാൻ വിധിച്ചപ്പോൾ കൗരവൻ ചെയ്തത് ധർമ്മനിഗ്രഹമാണ്. ഭീഷ്മ ദ്രോണന്മാരും നൃപസാരമഖിലവും കൂടെയുള്ളതുകൊണ്ട് തങ്ങൾ മഹാബലവാന്മാരാണെന്നാണ് കൗരവരുടെ അഹങ്കാരം. അതിൽ നിന്നു ജനിക്കുന്ന പ്രമത്തതയ്ക്കു മുന്നിൽ ഭിക്ഷാടകരെപ്പോലെ ഇരിക്കുന്നതോ ക്ഷത്രിയധർമ്മം? നീതി നിന്ദിക്കപ്പെടുമ്പോൾ സമരം അനിവാര്യമാണ്. യുദ്ധം ചെയ്യുക; ജയമോ പരാജയമോ ഭവിക്കട്ടെ." കൃഷ്ണൻ പറഞ്ഞു.

യുധിഷ്ഠിരൻ മൗനിയായി നിലകൊണ്ടു. അന്തരംഗം അതീവപ്രക്ഷുബ്ധമാണ്. അവിടെ ഒരു ബലപരീക്ഷണം നടക്കുന്നു. ശമപ്രാർത്ഥിതമായ വൈദികധർമ്മവും സമരാസക്തമായ ക്ഷത്രിയധർമ്മവും തമ്മിൽ പൊരുതുകയാണ്. അതിൻെറ ധർമ്മ സങ്കടം ഒഴിവാക്കാനാവുന്നില്ല. നീതിനിഷേധം താൻ അംഗീകരിക്കുകയില്ല. എങ്കിലും അതിൻെറ പേരിൽ സർവ്വസംഹാരിണിയായ യുദ്ധം ക്ഷണിച്ചുവരുത്തുക–

ഓജസ്സുണരേണ്ട ഘട്ടത്തിൽപ്പോലും തന്നിൽ നിറയുന്നത് സാത്വികഭാവമാണ്.

കൃഷ്ണവചസ്സുകൾ ദ്രൗപദിക്ക് അമൃതധാരയായി. അപമാനിതമായ സ്ത്രീത്വത്തിന് അഭയം മാധവൻ. ഇവൻ മായാമയൻ. ഭാരതസ്ത്രീകൾക്കാകെ അഭിമാനരക്ഷകൻ. തൻെറ ദുഃഖങ്ങളിൽ മുകുന്ദൻ ആശ്വാസദായകനാണ്. ഭർത്താക്കന്മാർ അഞ്ചുപേരുണ്ടായിട്ടും പരീക്ഷണനിമിഷങ്ങളിൽ രക്ഷാപുരുഷനായത് മാധവൻ മാത്രം.

ദ്രൗപദി ഭഗവദ് സന്നിധിയിൽ പ്രാർത്ഥിച്ചു:

"ജനാർദ്ദനാ, സ്ത്രീ ജന്മങ്ങളിൽ ഏറ്റം അധിക്ഷിപ്തയാണു ഞാൻ. എൻെറ അഴിഞ്ഞ തലമുടി നോക്കൂ. ദുശ്ശാസനൻെറ ഹൃദ്രക്തം പുരളാതെ ഞാനിതു കെട്ടിവയ്ക്കുകയില്ല, സത്യം. കൗരവരോട് ശമത്തെപ്പറ്റി സംസാരിക്കാനാണ് ഒരുക്കമെങ്കിൽ അപ്പോൾ ഈ മുടിയെക്കുറിച്ച് ഓർക്കണേ. ദുശ്ശാസന കരങ്ങൾ യുദ്ധഭൂമിയിൽ അറ്റുവീഴും വരെ എൻെറ ഹൃദയത്തിനു ശാന്തിയില്ല. പോയ പതിമൂന്നുവത്സരങ്ങൾ ഞാൻ ദുഃഖം കടിച്ചമർത്തി കഴിഞ്ഞു. അധർമ്മഭീരുക്കളായ എൻെറ ഭർത്താക്കന്മാർക്ക് അപമാനഭാരം കൊണ്ടു കുനിഞ്ഞ ഭാര്യാമുഖം കാണാൻ കഴിയുന്നില്ല. ധർമ്മരക്ഷകനെന്നു ഭാവിക്കുന്ന ജ്യേഷ്ഠപാണ്ഡവന് വലിയച്ഛൻെറ വൃദ്ധമനസ്സിനെ ക്ളേശിപ്പിക്കരുതെന്നുണ്ട്. സഹോദരിയായ ദുശ്ശള വിധവയാകരുതെന്നുണ്ട്. ഭർത്താക്കന്മാർ അഞ്ചുപേരുണ്ടായിട്ടും വൈധവ്യം പേറാൻ വിധിക്കപ്പെട്ട എൻെറ ദുർഗ്ഗതി ആരറിയുന്നു?"

ദ്രൗപദിയുടെ സ്വരമിടറി. കണ്ണുനീരിൽ മുലകൾ നനഞ്ഞു. അവൾ ഉച്ചത്തിൽ തേങ്ങി.

കൃഷ്ണൻ അവളെ സാന്ത്വനിപ്പിക്കാൻ ശ്രമിച്ചു:

"കൃഷ്ണേ, കണ്ണീരടക്കുക. ഭാരതസ്ത്രീകളുടെ അലമുറ നിൻെറ കാതിൽ വന്നലയ്ക്കുന്ന കാലം വരുന്നു. നിൻെറ അഭിമാനം സംരക്ഷിക്കപ്പെടും. കൗരവർ മണ്ണിൽ ചത്തുവീഴും. നായ്ക്കൾക്കും നരികൾക്കും അവർ ഭക്ഷണമാകും. ദുഷ്ടപുത്രരെ ലാളിച്ച ധൃതരാഷ്ട്രൻെറ മടിത്തട്ട് കണ്ണുനീർ കൊണ്ടുനനഞ്ഞു കുതിരുമെന്ന് ഞാൻ ശപഥം ചെയ്യുന്നു. പുത്രവാത്സല്യത്തിൽ ധർമ്മക്ഷയം വരുത്തുന്ന രാജാവിൻെറ ദുരന്തം നീ കാണും; തീർച്ച. ഹിമാചലം ചലിച്ചെന്നുവരാം; ആകാശം ഇടിഞ്ഞുവീണേക്കാം; എന്നാലും എൻെറ വാക്കുകൾ പിഴച്ചുപോവുകയില്ല; സത്യം."

കൃഷ്ണൻെറ ശബ്ദം ഇടിമിന്നൽപോലെ ഭൂമിയുടെ മാറിൽ ആഴ്ന്നിറങ്ങി. ദ്രൗപദിയുടെ മനസ്സിൽ മയിൽപ്പീലികൾ വിടർന്നു. യുധിഷ്ഠിരൻ പരിഭ്രമചിത്തനായി. താൻ കൊതിക്കുന്ന ശമം വരിക്കുന്നതിന് വഴിയൊരുക്കുമെന്നു കരുതിയ കൃഷ്ണൻെറ വാക്കുകൾക്ക് ഖഡ്ഗത്തിൻെറ മൂർച്ച. രക്തപ്പുഴ ഒഴുകുമോ? ദുരന്തത്തിൻെറ ഭീതിദമായ അന്തരീക്ഷം വലയം ചെയ്യുന്നതുപോലെ. അതിനുള്ളിൽ ബന്ധുമിത്രാദികൾ നഷ്ടപ്പെട്ട് താൻ ഏകനും ദുഃഖിതനുമായിത്തീരുകയാണെന്ന് യുധിഷ്ഠിരനു തോന്നി.

"ഒരച്ഛന് പുത്രസ്നേഹം നിഷിദ്ധമല്ല; അത് അമിതമായാൽപ്പോലും ക്ഷന്തവ്യമാണ്. പക്ഷേ പ്രജാക്ഷേമം കാക്കേണ്ട ഭരണാധിപൻ പുത്രൈശ്വര്യത്തിൽ മാത്രം ശ്രദ്ധിച്ച് ധർമ്മവിരോധം ചെയ്യുന്നത് പാതകമാണ്. അയാൾ അന്യഥാ ആർജ്ജിക്കുന്ന പുണ്യം പോലും അതുവഴി നഷ്ടമാകും. വിപത്തുകൾ അയാളെ തേടിയെത്തും. ധൃതരാഷ്ട്രപാർശ്വത്തിലേക്ക് ഞാനിതാപുറപ്പെടുകയാണ്. ധർമ്മോദ്ബോധനം എൻെറ ലക്ഷ്യമാണ്."

—കൃഷ്ണൻ ഇരിപ്പടത്തിൽ നിന്ന് എഴുന്നേറ്റു. തിരിഞ്ഞുനിന്ന് സാത്യകിയോടു കല്പിച്ചു:

"എൻെറ ശംഖചക്രങ്ങളും, ഗദയും, വേലും, ആവനാഴികളും വേഗം തേരിൽ കയറ്റുക. ദുഷ്ടബുദ്ധികളാണ് ദുര്യോധനാദികൾ. ശത്രു അശക്തനെങ്കിലും നിസ്സാരനായി കരുതുക മൗഢ്യം."

ആകാശത്തിലും ഭൂമിയിലും രഥഘോഷം മുഴങ്ങി. മരുത്തുകൾ ചലിച്ചു. പക്ഷികൾ മംഗളശബ്ദം പുറപ്പെടുവിച്ചുകൊണ്ട് പിന്നാലെ പറന്നു. വാർഷ്ണേയൻെറ വരവ് അറിഞ്ഞ് പുരവാസികൾ വഴിയിൽ ഒത്തുകൂടി; ഭഗവാനെ വന്ദിച്ചു.

രാജസദസ്സിൽ പ്രവേശിച്ച കൃഷ്ണൻ ധൃതരാഷ്ട്രർക്ക് അഭിമുഖനായി ഇരുന്നു. വർഷാരംഭത്തിൽ പ്രത്യക്ഷമാകുന്ന നീലക്കാറിനെ എന്നപോലെ സഭാവാസികൾ കൃഷ്ണനെ ഉറ്റുനോക്കി. ഭഗവദ് വചനങ്ങൾക്കു കാതോർത്തു.

കൃഷ്ണൻ പറഞ്ഞു:

"മഹാരാജാവേ, സർവ്വനാശം സൃഷ്ടിക്കുന്ന യുദ്ധം ഒഴിവാക്കി ശമം സാധിതമാക്കാനുള്ള മാർഗ്ഗം ഉപദേശിക്കാനാണ് ഞാൻ വന്നിരിക്കുന്നത്. സർവ്വരാജവംശത്തെക്കാളും മീതെയാണ് അങ്ങയുടെ വംശം. സത്യവും, നീതിയും, കൃപയും, കാരുണ്യവുമെല്ലാം അങ്ങയിൽ പൂർണ്ണത നേടണം. അതിനു വിപരീതമായി ഭവിച്ചാൽ കാലത്തിനു മുന്നിൽ കണക്കുപറയേണ്ടിവരും. നീതിമാനെന്നഭാവത്തിൽ അധർമ്മത്തിനു പ്രേരണ നല്കിയാൽ









ഒരിക്കലും മാപ്പുലഭിക്കുകയില്ല. മഹാന്മാരായ പൂർവ്വികർ ഇരുന്ന രാജാസനത്തിലാണ് അങ്ങ് ഉപവിഷ്ടനായിരിക്കുന്നത്. അതിൻെറ മഹത്ത്വം ബലികഴിക്കാൻ പാടില്ല. അങ്ങയുടെ സന്താനങ്ങൾ ധർമ്മാർത്ഥകർമ്മങ്ങളൊക്കെ വെടിഞ്ഞ് കാമക്രോധമോഹലോഭാദികളിൽ വീണിരിക്കുന്നു. അവരുടെ ഇംഗിതത്തിനു വഴങ്ങി ധർമ്മം ക്ഷയിക്കാൻ ഇടയാക്കുന്നുവെങ്കിൽ അങ്ങ് വാർദ്ധക്യത്തിൻെറ വിവേകം നഷ്ടപ്പെട്ടവനാണ്. അന്ധനും വൃദ്ധനുമായ അങ്ങ് സ്വന്തം കുലത്തിൻെറ നാശകാരണനായി എന്ന് ചരിത്രം സാക്ഷിക്കും.

—കുരുകുലോത്തമാ, അന്ധനായ അങ്ങേയ്ക്ക് സ്വന്തം മക്കളെ വിവേകത്തിൽ നയിക്കാൻ കഴിഞ്ഞില്ല. അകാലത്തിൽ അച്ഛൻ അന്തരിച്ച് അനാഥരായിത്തീർന്ന പാണ്ഡുപുത്രന്മാർക്ക് അഭയം നല്കാൻ മനസ്സുവന്നില്ല. സ്വപുത്രനു രാജ്യാധികാരമുറപ്പിക്കാൻവേണ്ടി പന്ത്രണ്ടുവർഷം അവരെ വനവാസം ചെയ്യിച്ചു; ഒരു വർഷത്തെ അജ്ഞാതവാസവും വിധിച്ചു. അതിനുശേഷവും അവർക്ക് അവകാശപ്പെട്ട രാജ്യം നിർദ്ദയം നിഷേധിക്കുന്നു. അവരും അങ്ങയുടെ കുലത്തിൽ പിറന്നവർ; സഹോദരപുത്രന്മാർ. സ്വതേ അന്ധനായ അങ്ങേയ്ക്ക് പുത്രവാത്സല്യം ഹൃദയാന്ധത്വവും നല്കിയിരിക്കുന്നു.

—അങ്ങയുടെ അന്ത്യം അടുത്തുകഴിഞ്ഞു. രാജാവെന്നനിലയിൽ ധർമ്മാചരണത്തിൽ ഇനിയെങ്കിലും വിമുഖത പുലർത്തരുത് അനീതികൾക്കുകൂട്ടുനിന്ന് രാജസ്ഥാനത്തിനു കളങ്കം വരുത്തരുത്. കല്ലുപോലെ മനോവൃത്തികൾ കഠിനമാക്കരുത്. പാറയുടെ ഉപരിതലം പോലെ കർക്കശപ്രകൃതിയാകരുത്. ഇഹത്തിൽ നഷ്ടമായ ഹൃദയ സൗഖ്യം പരത്തിലും ഇല്ലായ്മചെയ്യരുത്.

—യുദ്ധം ക്ഷണിച്ചുവരുത്താതെ പാർത്ഥന്മാർക്ക് അവകാശപ്പെട്ട രാജ്യം നല്കി അവരെ സന്തുഷ്ടരാക്കുക. അതുവഴി ശമം വരിക്കുക."

ഭഗവാൻെറ ഓരോ വാക്കും സമുദ്രത്തിലെ തിരകൾപോലെ ഉന്നതിപ്രാപിച്ചു. ഭക്തമാനസങ്ങൾ ആ കല്ലോലമാലകളിൽ സ്വർഗ്ഗതീരം തേടി. ധൃതരാഷ്ട്രർ അഞ്ജലീബദ്ധനായി അറിയിച്ചു:

"ഭഗവാനേ, അവിടുത്തെ വാക്കുകൾ എൻെറ ഹൃദയത്തിൽ തറയ്ക്കുന്നു. അതിൻെറ പരമാർത്ഥവും ഞാനറിയുന്നു. പക്ഷേ ഞാൻ അസ്വതന്ത്രനാണ്; പുത്രസ്നേഹത്താൽ ബന്ധിതനാണ്."

ഭഗവദ്വക്ത്രത്തിൽ നിന്ന് മറ്റൊരു ഗീത പുറപ്പെട്ടു:

"—മഹാരാജാവേ, അങ്ങയുടെ നിസ്സഹായതയും അതിനു നിദാനമായ പുത്രവാത്സല്യവും ഭാരതവർഷത്തിനു നാശംവരുത്തും. ജനക്ഷേമത്തിനുതകേണ്ട ഖജനാകൾ മക്കളും ബന്ധുക്കളും സ്വന്തമാക്കിയാൽ ധർമ്മം പുലരുകയില്ല. അധികാരമത്തനായ ഭരണാധിപനും, ഗർവ്വിഷ്ഠനായ പുരോഹിതനും കാലപഥത്തിലെ ദുശ്ശകുനങ്ങളാണ്.

—ഓർത്തുനോക്കൂ, ഒരു നീതിനിഷേധം അതിൽത്തന്നെ അസ്തമിക്കുന്നില്ല. അത് കാലങ്ങളെ അസ്വസ്ഥമാക്കും. തെറ്റായ വഴക്കങ്ങൾ സൃഷ്ടിക്കും. പുത്രഹിതത്തിൽ ഭ്രമിച്ച് ധർമ്മാചരണത്തിന് അങ്ങു പ്രകടിപ്പിക്കുന്ന വിമുഖത ഭാരതവർഷത്തിലെ ഭാവി ഭരണാധികാരികൾ മാതൃകയാക്കുമ്പോൾ ജനം ശപിക്കുന്നത് അങ്ങയെ ആയിരിക്കും."

ധൃതരാഷ്ട്രർക്ക് ഭഗവാൻ ജ്ഞാനോപദേശം നല്കുമ്പോൾ ദുര്യോധനൻ ഗൂഢാലോചന നടത്തുകയായിരുന്നു. കർണ്ണനും ശകുനിയും ദുശ്ശാസനനുമെല്ലാം അവൻെറ ദുരുപദേശത്തിനു വഴങ്ങി. നാലുവരും ചേർന്ന് കൃഷ്ണനെ പിടിച്ചുകെട്ടാൻ നിശ്ചയിച്ചു. ആ ബന്ധനവാർത്ത അറിയുമ്പോൾ പാണ്ഡവർ തീർത്തും ഹതാശരായിക്കൊള്ളും. രാജ്യാവകാശത്തിനു താല്പര്യപ്പെടാതെ വീണ്ടും കാനനം പൂകും.

—ദുര്യോധനൻ പദ്ധതി തയ്യാറാക്കി.

കാര്യംഗ്രഹിച്ച കൃഷ്ണൻ ദുര്യോധനനെ നോക്കി.

—"പാപിയായ കൗരവാ, ഏകനെന്നു കരുതി എന്നെ ബന്ധിക്കാമെന്ന് നീ വ്യാമോഹിക്കുന്നോ? വിഡ്ഢി!"

കൃഷ്ണൻ ഉച്ചത്തിൽ ചിരിച്ചു. അപ്പോൾ മിന്നൽപ്പിണരുകൾ ഉണ്ടായി. ദേവകൾ അഗ്നിപ്രഭ ചൊരിഞ്ഞു. ലലാടത്തിൽ ബ്രഹ്മാവ് ശോഭിച്ചു. മാറിൽ രുദ്രൻ തിളങ്ങി. കരങ്ങളിൽ ലോകപാലകർ പ്രത്യക്ഷപ്പെട്ടു. വായിൽ അഗ്നിയും, ആദിത്യന്മാരും, വസുക്കളും, അശ്വിനീപുത്രന്മാരും, വിവിധ മരുത്തുകളും കാണപ്പെട്ടു. പാണ്ഡവരും ബലഭദ്രരാമനും ദൃശ്യരായി. ആയുധപാണികളായ യോദ്ധാക്കൾ കൃഷ്ണപാർശ്വങ്ങളിൽ അണിനിരന്നു. എങ്ങും അഗ്നിജ്വാലകൾ ഉയർന്നു.

വിശ്വരൂപം നോക്കിനില്ക്കാനാകാതെ എല്ലാവരും കണ്ണുകൾ അടച്ചു. ദേവദുന്ദുഭി ശബ്ദിച്ചു. ആകാശത്തിൽ നിന്ന് പുഷ്പവൃഷ്ടിയുണ്ടായി.

ഈ പരിണാമത്തിലും വൃദ്ധരാജാവ് ധർമ്മത്തിൻെറ മുഖം തിരിച്ചറിഞ്ഞില്ല. ശമത്തിനുവേണ്ടിയുള്ള ആഹ്വാനം കൈക്കൊണ്ടില്ല. താനിരുന്ന സിംഹാസനത്തിൽ സ്വപുത്രനെ മാത്രമേ അദ്ദേഹത്തിനു സങ്കല്പിക്കാൻ കഴിയുമായിരുന്നുള്ളൂ.

അത് ഭാരതവർഷത്തിൻെറ ശാന്തിഭഞ്ജിച്ചു. ശമ പ്രാർത്ഥന വ്യർത്ഥമാക്കി. അധികാരഗർവ്വിൻെറയും സ്വജനപക്ഷപാതത്തിൻെറയും ഇരുണ്ടയുഗം ഭാരതവർഷത്തെ വിഴുങ്ങുകയായിരുന്നു.

ഇരുട്ടിൽ നിന്ന് മോചനമില്ലാതെ, ധർമ്മസൂര്യൻെറ ഉദയം എപ്പോഴെങ്കിലും സംഭവിക്കുമെന്ന വ്യാമോഹത്തോടെ ഭാരതപുത്രൻ ഇപ്പോഴും ശമം പ്രാർത്ഥിക്കുന്നു. സ്വാർത്ഥതയിൽ മയങ്ങി യുദ്ധം ക്ഷണിച്ചുവരുത്തരുതെന്ന് വൃദ്ധരാജാവിനോട് സർവ്വാഭീഷ്ടദായകനായ ഭഗവാൻ അപേക്ഷിക്കുന്നു.

ധൃതരാഷ്ട്രർ അന്ധൻ മാത്രമല്ല; ബധിരനും മൂകനുമായി മാറിയിരിക്കുന്നുവെന്ന യാഥാർത്ഥ്യം കാലത്തെ അമ്പരപ്പിക്കുമ്പോൾ ഒരു പടഹദ്ധ്വനി എങ്ങുനിന്നോ ഉയർന്നു കേൾക്കുന്നു.

അത് എവിടെ നിന്നാവും?



# ഈ മുറികളിൽ

യു.എ. കുമാരൻ



**ഉറക്കത്തി**നിടയിൽ നിന്നും പെട്ടെന്ന് ഉണർന്നപ്പോഴുണ്ടായ വിഭ്രാന്തിയാണോ, കേൾക്കാൻ പാടില്ലാത്തതെന്തോ കേട്ടതിലുള്ള അസ്വസ്ഥതയാണോ മനസ്സിന്റെ നടുക്കമായി മാറിയത്? തിരിച്ചറിവ് പൂർണ്ണമായും നഷ്ടപ്പെട്ടിരിക്കുന്നു. സ്വപ്നത്തിലേക്ക് ഒരു കൊടുങ്കാറ്റ് കയറി വന്നിരിക്കുന്നു. വന്യമായ ശക്തിയോടെ അതു മനസ്സിലാകെ ചീറിയടിച്ചുകൊണ്ടിരിക്കുകയാണ്. പ്രജ്ഞയ്ക്കു മുകളിൽ രാത്രിയുടെ മാറാല. മാറാലയിലൂടെ എങ്ങനെയാണ് ഹരിയേട്ടൻ ഇറങ്ങിപ്പോയത്?

അസുഖകരമായ ഓർമ്മപോലെ ജനലിനപ്പുറത്തു ഇരുൾ പരന്നുകിടക്കുന്നു. പുറത്തേക്ക് നോക്കുമ്പോൾ ഒന്നും വ്യക്തമല്ല. ഹരിയേട്ടൻ ഏതു വഴിയാണ് പോവുക. ജനലിനു വളരെ താഴെ ഇരുളും വെളിച്ചവും കൂടിക്കുഴഞ്ഞു ഒരുതരം അവ്യക്തത കുട്ടിക്കാലത്തെങ്ങോ കണ്ടുമറന്നുപോയ പേടിസ്വപ്നങ്ങളുടെ ഒരു തുണ്ട് മുറിക്കപ്പുറത്തു ചിതറിക്കിടക്കുന്നതായാണ് വീണയ്ക്ക് തോന്നിയത്. അല്പം മുമ്പ് ഹരിയേട്ടൻ പറഞ്ഞതും, താൻ കേട്ടതുമെല്ലാം ശരിയായിരുന്നുവോ എന്ന് ഇപ്പോഴും വ്യക്തമല്ല. നടുക്കം സൃഷ്ടിച്ച മുറിവുമാത്രമാണ് ബാക്കിയുള്ളത്.

കുറെയധികം മുന്നറിയിപ്പുകൾ നല്കിക്കൊണ്ടാണ് ഹരിയേട്ടൻ ഇറങ്ങിപ്പോയത്. വാക്കുകളിൽ നിന്നും സാന്ത്വനം തീർത്തും ഊർന്നുപോയിരുന്നു. അതൊരു ഉപ്പുകാറ്റായി വലിയ മുറിവുകൾക്കുമീതെ വീശിയടിക്കുമ്പോൾ പൊട്ടിക്കരഞ്ഞേക്കുമോ എന്നു വീണ ഭയന്നു.

ഹോട്ടൽ ഇപ്പോൾ തീർത്തുംശാന്തമാണ്.

ഹരിയേട്ടൻ സംസാരിക്കുന്നതിനുമുമ്പ് താഴെ നിന്നും വലിയ ബഹളങ്ങൾ കേട്ടിരുന്നു. ഹോട്ടൽ ലോണിൽ ഏതോ വിരുന്നു നടക്കുകയാണ്. പാട്ടിന്റേയും വാദ്യമേളങ്ങളുടേയും അപശ്രുതികൾ രാത്രിയുടെ അജീർണ്ണംപോലെ അന്തരീക്ഷത്തിൽ ഏറെനേരം തങ്ങിനിന്നു. അതിനിടയിൽ ഒറ്റപ്പെട്ട ഏതോ കരച്ചിലും കേട്ടു. പക്ഷെ അതൊന്നും ശ്രദ്ധിക്കാൻ തോന്നിയില്ല.

ഹരിയേട്ടൻ എന്തോ പറയുകയായിരുന്നു.

ഉറക്കത്തിന്റേയും ഉണർവിന്റേയും ഇടയിൽ ദിശാഭ്രമം ബാധിച്ചവളെപ്പോലെ ഏറെനേരം ഉഴറി. അപ്പോഴും ഒരു സ്വപ്നത്തിന്റെ ബാക്കി മനസ്സിൽ കിടപ്പുണ്ടായിരുന്നു. വർണ്ണബലൂണുകൾക്കിടയിൽ, അവയുടെ ഗന്ധത്തിന്റെ അരികുപറ്റി മുത്തശ്ശിയുടെ മടിയിൽ കിടന്ന് ഉറങ്ങിപ്പോയ കുട്ടി. ചെണ്ടമേളങ്ങളും, കുഴലൂത്തുകളും മയക്കത്തിന്റെ അകലങ്ങളിലേക്ക് നീങ്ങി നീങ്ങി ഇല്ലാതായി. നെറ്റിപ്പട്ടം കെട്ടിയ കൊമ്പനാനകൾ മാത്രം നിറഞ്ഞു നിന്നു. പലനിറത്തിലുള്ള കുടകൾ ഇരുളിന്റെ വർണ്ണച്ചിറകുകളായി. അപ്പോഴാണ് കൂട്ടക്കരച്ചിൽ ഉയർന്നത്.

"കുട്ട്യേളെം, വയസ്സന്മാരെയും എടുത്തു പാഞ്ഞോളിൻ, ആനക്ക് മദം പൊട്ടി–"

"ഊയന്റമ്മോ ആനക്ക് മദംപൊട്ട്യോ?"

പിന്നെ ബലൂണുകൾ അനസ്യൂതം പൊട്ടുന്ന ഒച്ച.

"ആനക്ക് മദം പൊട്ട്യോ–" വീണ ചോദിച്ചു.

"മദം പൊട്ടും അതിനുമുമ്പ് ഇങ്ങു കൊണ്ടുപോന്നിരിക്ക്യാ–" ഹരിയേട്ടൻ അമർത്തി പറഞ്ഞു.

"എന്താ ഹരിയേട്ടാ–"

"കണ്ണുതുറക്ക്. മദംപൊട്ടാൻ പോകുന്ന ആന അടുത്തുണ്ട്. കാണേണ്ടെ–"?

ഇത് അമ്പലപ്പറമ്പല്ല. ലൗവ്ഡേൽ ഹോട്ടലിന്റെ അഞ്ചാമത്തെ നിലയിലെ ഇരുന്നൂറ്റിപതിനൊന്നാമത്തെ മുറി. കടൽക്കാറ്റു വളരെ ശക്തിയോടെയാണ് മുറിയിലേക്ക് അടിച്ചുകയറുന്നത്. കാറ്റിന് നല്ല തണുപ്പുണ്ടായിരുന്നു. ഉറക്കം പൂർണ്ണമായും വിട്ടകന്നപ്പോൾ ഹരിയേട്ടന്റെ സാന്നിദ്ധ്യം അവൾ ശരിക്കും അറിഞ്ഞു.

ഇന്നു വൈകിട്ടാണല്ലോ ഞങ്ങളിവിടെ എത്തിയത്.

മുറിയിൽ വിളക്കുകൾ തെളിഞ്ഞിരുന്നില്ല. എങ്കിലും ഇരുട്ട് ഉണ്ടായിരുന്നില്ല. വരാന്തയിലെ പ്രകാശം മഞ്ഞുകണങ്ങൾപോലെ മുറിയിലാകെ പടർന്നിരുന്നു. അതുകൊണ്ടു ഹരിയേട്ടന്റെ മുഖത്ത് രണ്ടാമതൊരു വട്ടം നോക്കേണ്ടിവന്നില്ല. അവിടെ തുടിച്ചുനില്ക്കുന്ന നേർത്ത ഞരമ്പുപോലും ഏറെ വ്യക്തമായിരുന്നു. പിന്നെ കണ്ണുകളിലെ തീഷ്ണതയും. ഇപ്പോൾ സ്വപ്നത്തിൽ ആനയുണ്ടായിരുന്നില്ല. അതിന്റെ അലർച്ചമാത്രമാണ് അവശേഷിക്കുന്നത്.

ഹരിയേട്ടൻ എഴുന്നേറ്റു പോകുമ്പോൾ ചോദിച്ചു:

"എങ്ങോട്ടാണ് പോകുന്നത്."

ഒരു മറുപടിയും തരാതെ, അല്ലെങ്കിൽ സ്വന്തം ഇച്ഛയ്ക്കനുസരിച്ചു ചെയ്യാനുള്ള എല്ലാ സ്വാതന്ത്ര്യവും അനുവദിച്ചുകൊണ്ട് ഹരിയേട്ടൻ ഇറങ്ങിപ്പോയി.

നേരം എത്രയായെന്ന് അറിയുന്നില്ല. താഴെയുള്ള ബഹളങ്ങളെല്ലാം ശമിച്ചിരിക്കുന്നു. ലോൺ പൂർണ്ണമായും ഇരുളിൽ. ഹോട്ടലിൽ ഇപ്പോൾ ഉണർന്നിരിക്കുന്ന ഒരേ ഒരാൾ താൻ മാത്രമായിരിക്കുമെന്നും വീണയ്ക്ക് തോന്നി.

അടുത്തെവിടെയോ സമയത്തിന്റെ അതീവലോലമായ ഏതാനും മുഴക്കങ്ങൾ അവൾ കേട്ടു. എവിടേയോ ഉള്ള ഒരു ടവർ ക്ളോക്കിന്റെ അമർത്തിപ്പിടിച്ച തേങ്ങൽ. ഇരുളിന്റെ കറുത്ത ഭിത്തിയിൽ തട്ടി അതു ചിലമ്പിച്ചുപോയിരുന്നു. ആദ്യത്തെ ഒരു കൗതുകത്തിൽ അവളതു എണ്ണാൻ ശ്രമിച്ചു. ഒന്ന്, രണ്ട്. പക്ഷെ പിന്നീട് അതിനു കഴിഞ്ഞില്ല. ഹൃദയത്തിന്റെ ദ്രുതസ്പന്ദനം പോലെ എണ്ണാൻ കഴിയാത്തവണ്ണം അതിന് വേഗത ഏറിക്കൊണ്ടിരുന്നു.

മുകളിൽ നിന്നും താഴേക്ക് നോക്കിയാൽ വല്ലതും കാണാനാവുമോ എന്ന് അവൾ ഒരുവട്ടം കൂടി ശ്രമിച്ചുനോക്കി. താഴെ ഇരുളിന്റെ കറുത്ത മഞ്ഞ്. അവയ്ക്കു മുകളിൽ വെളിച്ചത്തിന്റെ ഏതാനും മഞ്ഞ വേരുകൾ–അതിനപ്പുറം ഒന്നും വ്യക്തമല്ല.

ഹരിയേട്ടൻ ഏതുവഴിയാണ് പോവുക?

താഴെക്കിറങ്ങിപ്പോവുന്ന കോണിപ്പടികളിൽ ഹരിയേട്ടന്റെ കാലൊച്ചകൾ കേട്ടിരുന്നു. വളരെ ധൃതിയിൽ, യാതൊരു താളക്രമവുമില്ലാതെ അതു താഴോട്ടേക്ക് പോയിക്കൊണ്ടിരുന്നു. പിന്നെ ഒന്നും കേൾക്കാതായി. ഭ്രാന്തമായ ഇറങ്ങിപ്പോക്കിന്റെ നേരിയ ചലനം പോലും അവശേഷിക്കുന്നില്ല.

ജനലരികിൽ നിന്ന് അവൾ ചെവിയോർക്കാൻ തുടങ്ങി, കാലൊച്ച മുകളിലേക്ക് വരുന്നുണ്ടോ? പിണങ്ങിപ്പോയ അവസരങ്ങളിലൊക്കെ ഹരിയേട്ടൻ വീണ്ടും അങ്ങിനെ വന്നിട്ടുണ്ട്–വാതിലിനുമുകളിലോ, ജനലഴികളിലോ ആരോ ചുരണ്ടിക്കൊണ്ടിരിക്കുന്നു. പിണക്കത്തിന്റെ അസ്വസ്ഥതകളിൽ അമർന്നുകിടക്കുമ്പോഴായിരിക്കും ഈ ശബ്ദങ്ങൾ കേൾക്കുക. കാലത്തു മുഴുവൻ വീട്ടിലെ മുറികളിലൂടെ കയറിയിറങ്ങി നടക്കുന്ന കാടൻ പൂച്ചയായിരിക്കും ശബ്ദമുണ്ടാക്കുന്നതെന്ന് കരുതി അനങ്ങാതെ കിടക്കും–ചുരണ്ടലിന് അവസാനമില്ലാതെയാവുമ്പോൾ അനേകം സംശയങ്ങളുണരുന്നു. ഇത്രയും താളബോധത്തോടെ പൂച്ചയ്ക്ക് ശബ്ദമുണ്ടാക്കാനാകുമോ? നഖങ്ങൾകൊണ്ട് ആദ്യമൊരു പോറൽ, അതുകഴിഞ്ഞു രണ്ട്–പിന്നെ ഇടവിട്ടു താളം തെറ്റാതെ ചുരണ്ടലിന്റെ ഏതാനും വിന്യാസങ്ങൾ.

"ആരാണത്, ആരാണത്–?"

"ഞാനാണ് നിന്റെ കാടൻപൂച്ച."

ഇപ്രാവശ്യവും കാടൻ പൂച്ച മടങ്ങിവരാതിരിക്കില്ല. വാതിലിനുമുകളിൽ ചുരണ്ടലിന്റെ താളം ഉയർന്നുകേൾക്കും. തുറക്കരുത്. തുറക്കില്ല. തന്നെ അത്രമാത്രം വേദനിപ്പിച്ചുപോയ ആളല്ലേ? എന്തൊക്കെയോണ് ഹരിയേട്ടൻ പറഞ്ഞത്. മനസ്സിനുള്ളിൽ ഇത്രയും നിഗൂഢമായ ഒരിടമുണ്ടെന്നും, അതിൽ കറുത്തൊരു കൊടുങ്കാറ്റ് ഒളിച്ചിരുപ്പുണ്ടെന്നും ഇതുവരെ അറിഞ്ഞിരുന്നില്ലല്ലോ. ഇന്നത്തെ പാതിരാത്രിയിൽ ഹരിയേട്ടൻ അതു തുറന്നുവിട്ടിരിക്കുന്നു. ഉറക്കച്ചടവിന്റെ അസുഖകരമായ തുടക്കത്തിൽ ആദ്യം അതൊരു തമാശയായി തോന്നി. പിന്നെ ഏതോ ഒരു പേക്കിനാവിന്റെ അവസാനമാണെന്നും വിചാരിച്ചു. പക്ഷെ ഹരിയേട്ടൻ വീണ്ടും വീണ്ടും ആവർത്തിക്കുകയായിരുന്നു.

"ഞാൻ പറയുന്നതു സത്യമാണ്, എന്താ ഇല്ലെന്ന് പറയാൻ കഴിയുമോ–"

"എന്തെങ്കിലും ഉണ്ടായിട്ടുവേണ്ടെ–?"

"നുണപറയരുത്, ഞാൻ മാസങ്ങളായി അതു കാണുന്നു. ഇന്നത്തോടെ നമുക്കതു അവസാനിപ്പിക്കണം. ഇത്രയും നല്ലൊരവസരം വീണയ്ക്ക് ഇനി കിട്ടില്ല. എനിക്കതു തരാനും കഴിയില്ല."

"അവസരങ്ങൾ മുഴുവൻ ഒരു മുറിയിൽ നിറച്ചുതരുന്നു എന്ന ഭാവത്തോടെയാണ് ഹരിയേട്ടൻ ഇറങ്ങിപ്പോയത്.

വീണ്ടും താഴേക്ക് നോക്കിയപ്പോൾ, താഴേയുള്ള ദൃശ്യങ്ങൾ ഇപ്പോൾ ഏറെക്കുറെ വ്യക്തമായി. പുറത്തുള്ള ഇരുട്ടുമായി കണ്ണുകൾ പരിചയപ്പെട്ടുകഴിഞ്ഞിരിക്കുന്നു. തൊട്ടുതാഴെ വിശാലമായ പോർട്ടിക്കോവിന്റെ കോൺക്രീറ്റ് മേല്പുര. റിസപ്ഷന്റെ മുന്നിൽ ഏതാനും കാറുകൾ നിറുത്തിയിരിക്കുന്നു. അതിനുമപ്പുറം പാതി തുറന്നുവെച്ച ഇരുമ്പു ഗെയിറ്റ്. വലതുവശത്തെ ഷെൽട്ടറിൽ ഇരുന്ന് ഉറങ്ങുന്ന വാച്ച്മാൻ.

നോക്കിക്കൊണ്ടിരിക്കെ വീണ കണ്ടു.

പോർട്ടിക്കോവും കടന്നു ആരോ ഗെയിറ്റിലേക്ക് നടക്കുന്നു. അതു ഹരിയേട്ടനാണെന്ന് വീണയ്ക്കുറപ്പായി. ജനലിനോടു മുഖമമർത്തി വിളിച്ചുപറയാനാഞ്ഞതാണ്, 'പോവല്ലേ–'

പെട്ടെന്ന് എന്തോ ഓർത്തിട്ടെന്നതുപോലെ അവൾ പിൻവാങ്ങി. എന്തെങ്കിലും നേർത്ത ശബ്ദം ഉണ്ടായാൽ മതി അതു ഹോട്ടലിനെയാകെ കിടിലം കൊള്ളിക്കും. ശബ്ദത്തിന് അനേകം ഭ്രാന്തൻ ആവർത്തനങ്ങൾ ഉണ്ടാകും. അതുകേട്ടു മോഹനൻ മാഷ് ഉണരാതിരിക്കില്ല–വീണ്ടും അവൾ ഒന്നുകൂടി ഞെട്ടി:

മോഹനൻ മാഷ് ഉണരുമോ?

വീണ മുഖംതിരിച്ച് മുറിയിലേക്ക് ഒന്നു നോക്കി. അല്പം മാറ്റിനിറുത്തിയിരിക്കുന്ന മൂന്നാമത്തെ കട്ടിലിൽ മോഹനൻ മാഷ് നല്ല ഉറക്കമാണ്. മുറിയിൽ വന്നപാടെ ശാഠ്യമില്ലാത്ത ഒരുകൊച്ചു കുഞ്ഞിനെപ്പോലെ ഉറങ്ങാൻ തുടങ്ങിയതാണ് അദ്ദേഹം. ഗാഢമായ



ഉറക്കത്തിൻെറ എല്ലാ സൂചനകളും മാഷുടെ അടഞ്ഞകണ്ണുകളിൽ കാണാമായിരുന്നു.

ഹരിയേട്ടൻെറ പുലമ്പലുകൾ മുറിയിലാകെ കിടന്നു വിറച്ചിട്ടും അദ്ദേഹം ഉണർന്നില്ല. ഉണരരുതേ എന്നായിരുന്നു പ്രാർത്ഥന. ദൈവമേ മാഷ് അതു കേൾക്കുകയാണെങ്കിൽ എന്തെല്ലാമായിരിക്കും വിചാരിക്കുക? നിന്ദ്യമായ കുറ്റപ്പെടുത്തലുകൾക്ക് മുമ്പിൽ, ഉപ്പുകല്ലായി നില്ക്കാൻ അദ്ദേഹത്തിനു കഴിയുമോ? പാതിരാവിലെ കടൽക്കാറ്റിന് തണുപ്പേറെയുണ്ടെങ്കിലും, വളരെ അടുത്തായി നരകവാരിധിയുണ്ടെന്നേ അദ്ദേഹം കരുതു. അതിൻെറ ഇരമ്പമാണ് കേൾക്കുന്നത്. അവിടെ നിന്നും അടിച്ചെത്തുന്ന കാറ്റാണ് മുറിയിൽ ഉഷ്ണം വിതറുന്നത്.

സഹായത്തിന് എന്നും കൂടെ ഉണ്ടായിരുന്ന ആൾ.

എത്ര പെട്ടെന്നാണ് എല്ലാം താറുമാറായത്. റിസപ്ഷനിൽ നിന്നും മുറിയുടെ താക്കോൽ വാങ്ങി ലിഫ്റ്റിൽ കയറുമ്പോൾപോലും ഹരിയേട്ടൻ തമാശകൾ പൊട്ടിക്കുകയായിരുന്നു. ലിഫ്റ്റിൻെറ വാതിൽ തുറന്നപ്പോൾ ആദ്യം കയറാനൊരുങ്ങിയെങ്കിലും ഹരിയേട്ടൻ തടഞ്ഞു:

''നോ വീണ. ആദ്യം നമ്മുടെ മോഹനൻ മാഷ് കയറട്ടെ. നമ്മുടെ ഗോഡ്ഫാദർ–''

''എന്തിനാ ഹരി വീണയെ കുഴപ്പത്തിലാക്കുന്നത്. കയറൂ വീണാ, നമുക്കെല്ലാം കയറേണ്ടതു ഒരു ലിഫ്റ്റിൽ തന്നെ–''

ലിഫ്റ്റിൽ കയറുന്നതു ആദ്യമായിരുന്നു. അതിൻെറ ഒരമ്പരപ്പുണ്ടായിരുന്നു മനസ്സിൽ. ലിഫ്റ്റ് അങ്ങനെ മേപ്പോട്ടുപോയിക്കൊണ്ടിരിക്കുകയാണ്. തൊട്ട്, കാഴ്ചപ്പാടിന് മുമ്പിൽ അക്കങ്ങൾ മാറിവരുന്നതു കാണാൻ ചന്തമുണ്ട്. മലക്കം മറിച്ചിലുകളിലൂടെ വളരെപെട്ടെന്നാണ് അക്കങ്ങൾ പല രൂപങ്ങൾ പ്രാപിക്കുന്നത്. കണ്ണുകൾ അവിടെത്തന്നെയായിരുന്നു. അതു കണ്ടിട്ടാകാം തൊട്ടുപിന്നിൽ നിന്നും മോഹനൻ മാഷ് ചോദിച്ചു:

''വീണ അക്കങ്ങൾ പഠിക്കുകയാണോ,''

ചോദ്യം ഹരിയേട്ടൻ പൂരിപ്പിച്ചു:

''കുട്ടിക്കാലത്ത് പഠിക്കാത്തതിൻെറ കുഴപ്പമാണ്—ലിഫ്റ്റിൽ ആദ്യം കയറുകയല്ലേ പേടി തോന്നുന്നുണ്ടോ?''

വീണ ഒന്നും മിണ്ടിയില്ല. നാണംകൊണ്ട് ഒന്നുംപറയാൻ കഴിയാത്ത അവസ്ഥ. ആ മൗനത്തിനിടയിൽ മോഹനൻ മാഷ് പറഞ്ഞു: ''ഇതങ്ങനെ ഉയർന്ന് ഉയർന്ന് പോകും. ആകാശത്തേക്ക്, ഒടുവിൽ സ്വർഗ്ഗത്തിലേക്ക്–''

''സ്വർഗ്ഗത്തിലേക്കുള്ള വാതിൽ ഇതാണ് അല്ലേ മാഷെ'' എന്തോ ഓർത്തിട്ടെന്നോണം ഒരു ചിരിയോടെ ഹരിയേട്ടൻ പറഞ്ഞു.

''ചിലർക്ക് ഇതുതന്നെയായിരിക്കും.''

മോഹനൻ മാഷുടെ തണുത്തമറുപടി മാഷ്ക്ക് എന്തുപറ്റി? അഭിപ്രായം പറയുന്നതിലും, കാര്യങ്ങൾ നടപ്പാക്കുന്നതിലും എപ്പോഴും മുൻപന്തിയിലുണ്ടാകാറുള്ള മാഷ് ഇന്നാകെ തളർന്നതുപോലെയുണ്ട്. പലപ്പോഴും തോന്നിയിട്ടുണ്ട്, ഹരിയേട്ടനും എന്താണ് അങ്ങനെയായാൽ? ഒരിക്കൽ ഹരിയേട്ടനോട് അതു സൂചിപ്പിക്കുകയും ചെയ്തു. അപ്പോൾ ഹരിയേട്ടന് ഒരു മറുചോദ്യമാണുണ്ടായിരുന്നത് ''എന്നാൽ പിന്നെ മോഹനൻ മാഷെ തന്നെ മാലയിട്ടുടായിരുന്നോ–''

''എന്തുചെയ്യാൻ ഇങ്ങേരെയായിപ്പോയില്ലേ ഞാൻ പ്രേമിച്ചത്. എൻെറ പിന്നാലെ നടക്കാനും ഇങ്ങേരെ ഉണ്ടായിരുന്നുള്ളു–''

ഹരിയേട്ടൻെറ മുഖത്തെ ഭാരം അപ്പോൾ എന്തായിരുന്നു? ദ്വേഷ്യമേ, അസ്വസ്ഥതയോ? പക്ഷെ അതുപോലും പ്രകടിപ്പിക്കാൻ ഹരിയേട്ടന് ആവുമായിരുന്നില്ല. പിണക്കം തോന്നുമ്പോൾ ഇറങ്ങിപ്പോകുന്നതിനുപകരം, ഒന്നു ദേഷ്യപ്പെടുക, അല്ലെങ്കിൽ ചെവിക്കൊന്നു പിടിക്കാനായുക–അതോർത്തെങ്കിലും കരഞ്ഞാൽ പിന്നെ സുഖകരമായ ഒരനുഭവം തന്നെയായിരിക്കും.

സുഖമില്ലാത്തതുകൊണ്ടായിരിക്കാം മോഹനൻമാഷുടെ വാക്കുകളിൽ കുസൃതികളൊന്നും കാണാത്തത്. വീട്ടിൽ നിന്നും ഇറങ്ങുമ്പോൾപ്പോലും ഇതുതന്നെയായിരുന്നു ഭാവം; നിങ്ങളുടെ സ്വകാര്യതയിലേക്ക് എന്നെയെന്തിന് വലിച്ചിഴയ്ക്കുന്നു എന്ന ചോദ്യം ആരോടും ചോദിച്ചില്ലെങ്കിലും വളരെ പ്രകടമായിരുന്നു. ഇത് മാഷുടെ കാര്യമാണല്ലോ, മാഷ്ക്ക് വേണ്ടിയല്ലേ എന്നു പലപ്പോഴും ധ്വനിപ്പിക്കുവാൻ തോന്നിയതാണ്. വേണ്ട. അസുഖം മറ്റൊരാൾ കൂടി അറിഞ്ഞതിൽ അദ്ദേഹത്തിന് വിഷമം കൂടുകയേ ഉള്ളു.

മിനിഞ്ഞാന്ന് രാത്രിയാണ് ഹരിയേട്ടൻ പറഞ്ഞതു, ''നമ്മുടെ മോഹനൻ മാഷ്ക്ക് നല്ല സുഖം ഇല്ല.''

വിശ്വസിക്കാനേ തോന്നിയില്ല. പതിവുപോലെ തമാശകൾപൊട്ടിച്ചു, രാത്രി വളരെ വൈകിയെന്നും രണ്ടുപേരും തന്നെ ശപിക്കുകയായിരിക്കുമെന്നും പറഞ്ഞു ഇപ്പോൾ ഇറങ്ങിപ്പോയതല്ലേ ഉള്ളു. പോകുമ്പോൾ മുറിയിലേക്ക് തലനീട്ടി ''ഹരിയെ അകത്തു കൂട്ടിക്കൊണ്ടുപോയി കിടത്തൂ, അല്ലെങ്കിൽ ഇവൻ ഇവിടെത്തന്നെ കിടന്ന് ഉറങ്ങിക്കളയും, ഉറക്കപ്രാന്തൻ'' എന്നുപറയുകയും ചെയ്തു.

സംസാരത്തിലൊന്നും അസുഖത്തിൻെറ യാതോരു ലാഞ്ചനയും ഉണ്ടായിരുന്നില്ലല്ലോ–

''മാഷ്ക്ക് എന്തുപറ്റി ഹരിയേട്ടാ–''

''ഇന്നലെവരെ എനിക്കും അത്ര ഉറപ്പില്ലായിരുന്നു. കുട്ടികളാണ് പറഞ്ഞു തുടങ്ങിയത്. വെറുതെ ഇങ്ങനെ സംസാരിക്കും. ഉറക്കെ പൊട്ടിച്ചിരിക്കുന്നു. എന്തിനെപ്പറ്റിയാണ് ക്ളാസ്സെടുക്കുന്നതെന്ന് യാതോരു നിശ്ചയവുമില്ലത്രെ.''

''എന്തോ എനിക്കങ്ങിനെയൊന്നും തോന്നിയിട്ടില്ല–''

''നീ ശ്രദ്ധിക്കാഞ്ഞിട്ടാണ്. എനിക്കും വിശ്വാസമുണ്ടായിരുന്നില്ല. സ്നേഹിക്കുന്നവർക്ക് അങ്ങനയേ തോന്നൂ. ഒന്നും കണ്ണിൽ പെടില്ല. മാത്രവുമല്ല, ഈയിടെ അവന് ആത്മഹത്യചെയ്യാനുള്ള പ്രവണതയും കൂടിയിട്ടുണ്ട്.

''ഹെൻറിശ്വരാ–''

''ഇന്നലെ അവൻ ബ്ളേഡുമായി ബാത്ത് റൂമിൽ പോകുന്നതു കണ്ടു. സംശയം തോന്നിയപ്പോൾ ഞാനും പിന്നാലെ ചെന്നു. അതുകൊണ്ട് രക്ഷപ്പെട്ടു. ഇഷ്ടൻ കൈത്തണ്ടയിലെ ഞരമ്പുമുറിച്ചു മരിക്ക്യാൻ ശ്രമിക്കുകയായിരുന്നു–''

ഉറങ്ങാൻ കിടന്നപ്പോഴും സംസാരം മോഹനൻ മാഷെക്കുറിച്ചു തന്നെയായിരുന്നു. ഹരിയേട്ടൻ വീണ്ടും പറഞ്ഞു തുടങ്ങി: ''അവന് കാര്യമായ എന്തോ മാനസികക്കുഴപ്പമുണ്ട്. കുറെക്കാലമായില്ലേ പാരലൽ കോളേജും കൊണ്ടുനടക്കുന്നു. നിശ്ചിതവരുമാനമില്ല, അതു മടുത്തും കാണും. എനിക്കാണെങ്കിൽ എസ്.ഐ. സെലക്ഷൻ കിട്ടിയിരിക്കുകയാ. കല്യാണവും കഴിഞ്ഞു. അതിൻെറയൊക്കെ വിഷമം എത്രയായാലും മോഹനൻെറ ഉള്ളിൽ ഇല്ലാതിരിക്കില്ല. എൻെറ കല്യാണം കഴിഞ്ഞതോടെ അവൻ ഒറ്റപ്പെടുകയും ചെയ്തു. പാവം മോഹനൻ–''

''മോഹനൻ മാഷ് ഇല്ലാതിരുന്നെങ്കിൽ നമ്മുടെ കാര്യം കഷ്ടായിരുന്നു. ഹരിയേട്ടന് അതൊക്കെ മറക്കാൻ പറ്റ്വോ.''

''അതല്ലേ എൻെറ വിഷമം–''

''ഹരിയേട്ടൻ എസ്.ഐയാകുമെന്നോർത്താ സത്യനാഥൻ മാമൻ നമ്മുടെ വിവാഹത്തിന് സമ്മതിച്ചത്. മോഹനനെപ്പോലുള്ള കൂട്ടുകാരുള്ളതുകൊണ്ട് ഹരി കഷ്ടപ്പെടില്ലെന്നും അച്ഛൻ പറഞ്ഞു. മോഹനൻ മാഷെ അച്ഛന് അത്ര കാര്യാണ്–''

''എനിക്കറിയില്ലേ വീണേ. അതുകൊണ്ട് മോഹനൻെറ അസുഖം നമുക്കെങ്ങനെയും മാറ്റണം. ആരും അറിയുകയും ചെയ്യരുത്. മോഹനൻ പോലും. നമ്മുക്കു മൂന്നുപേർക്കും കൂടി നാളെ വൈകീട്ടു നഗരത്തിൽ പോകാം. കാലത്തുചെന്നാ ഡോക്ടറെ കാണാൻ വളരെ എളുപ്പാ. മനോരോഗം തുടക്കത്തിലായതുകൊണ്ടു പെട്ടെന്ന് ചികിത്സിച്ചു ഭേദമാക്കാം. നീകൂടി പറഞ്ഞാൽ അവൻ വരികതന്നെ ചെയ്യും–''

ഹോട്ടലിൽ മുറിയെടുക്കുന്നതിന് മുമ്പ് സ്വകാര്യമായി വിളിച്ചിട്ടു പറഞ്ഞു: ''വീണയ്ക്ക് വിഷമം തോന്നരുതു കേട്ടോ. ത്രീ ബെഡ് റൂമാണ് നമ്മൾ എടുക്കുന്നത്. മോഹനനെ അങ്ങനെ ഒറ്റയ്ക്ക് താമസിപ്പിക്ക്യാൻ എനിക്കത്ര ധൈര്യം പോര. വല്ല അത്യാഹിതവും സംഭവിച്ചാൽ നമുക്കല്ലേ നഷ്ടം–''

മുറിയിലെത്തിയ ഉടനെ മോഹനൻ മാഷ് ആദ്യം ചെയ്തത്, മൂന്നാമത്തെ കട്ടിൽ അകലേക്ക് വലിച്ചിടുകയാണ്. എന്നിട്ടു ജനലിന്നടുത്തുചെന്നു പുറത്തേക്ക് നോക്കിക്കൊണ്ടിരുന്നു.

''കടലും, തുറമുഖവും കാണാൻ നല്ല ഭംഗീണ്ട്. അല്ലെ മോഹനാ–'' ഹരിയേട്ടൻ ചോദിച്ചു.

ഒന്നമർത്തിമൂളിയതല്ലാതെ മോഹനൻ മാഷ് അതിന് മറുപടിയൊന്നും പറഞ്ഞില്ല. വീട്ടിൽ വരുമ്പോൾ ഉറക്കെ ഉറക്കെ പൊട്ടിച്ചിരിക്കാറുള്ള മോഹനൻ മാഷ് എവിടെപ്പോയി? വരാൻ പാടില്ലാത്ത ഒരിടത്ത് എത്തിയ ഭാവമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. തികഞ്ഞ അപരിചിതത്വം. സംസാരം വളരെക്കുറവ്. എന്തെങ്കിലും പറയുന്നുണ്ടെങ്കിൽ അതിലധികവും ഹരിയേട്ടനോട്. മൂന്നാമതൊരാൾ മുറിയിലുണ്ടെന്ന ഭാവം പോലും അദ്ദേഹം പ്രകടിപ്പിച്ചിരുന്നില്ല.

കടൽക്കാറ്റിന് തണുപ്പേറിയപ്പോൾ മോഹനൻമാഷ് പറഞ്ഞു: ''ഹരി ഞാനുറങ്ങട്ടെ. നല്ല ഉറക്കം വരുന്നു ഗുഡ്നൈറ്റ്–''

''താനെന്താ ഇന്നു തീരെ ഒരുഷാറില്ലാതെ–''

''ഓ ഒന്നുമില്ല.''

''ചിലപ്പോൾ യാത്രചെയ്ത ക്ഷീണം കാണും. ഉറങ്ങിക്കോളൂ–'' ഒരു തമാശ കേട്ടപോലെ അതിനുമാത്രം അദ്ദേഹം ഒന്നുചിരിച്ചു. പിന്നെ ഉടുപ്പുപോലും മാറാതെ കട്ടിലിലേക്ക് ചായുകയും ചെയ്തു.

ഉറങ്ങാൻ കിടന്നപ്പോൾ വിളക്കുകളെല്ലാം അണച്ചതു ഹരിയേട്ടനായിരുന്നു. മുറി പെട്ടെന്ന് ഇരുളിലേക്ക് അമർന്നപ്പോൾ ഭീതിതോന്നിയെങ്കിലും, തെല്ലിട കഴിഞ്ഞപ്പോൾ ഇരുളേ അവിടെ ഇല്ലെന്ന് തോന്നി. നല്ല നിലാവുള്ള രാത്രിയിൽ ജനലുകൾ തുറന്നിട്ട പ്രതീതി. മോഹനൻ മാഷേയും ഹരിയേട്ടനേയും എല്ലാം വളരെ നന്നായിട്ടു കാണാം. മോഹനൻ മാഷ് എത്ര പെട്ടെന്നാണ് ഉറക്കത്തിലേക്ക് അമർന്നുപോയത്?

ഹരിയേട്ടന് ഒന്നുംപറയാനുണ്ടായിരുന്നില്ല. അസുഖകരമായ ഒരുതരം മൗനം മുറിയിലാകെ നിറഞ്ഞു കിടക്കുന്നു. ലോണിലെ വിരുന്നുകാർ പോയതോടെ തികഞ്ഞ ശാന്തത. മൂന്നു അപരിചിതരുടെ ഒരു രാത്രി. കടലോരത്തെ റോഡിലൂടെ അതിവേഗതയിൽ ഓടിപ്പോകുന്ന വാഹനങ്ങളുടെ ഇരമ്പം. തൊട്ടടുത്ത ലൈറ്റ് ഹൗസിൽ നിന്നും ഇടവിട്ടു പാഞ്ഞുപോകുന്ന പ്രകാശച്ചീളുകൾ മുറിയുടെ ജനൽചില്ലുകളിൽ തട്ടി പ്രതിഫലിക്കുന്നതു വീണ കണ്ടു.

അതൊരു പുതിയ കണ്ടുപിടിത്തമായിരുന്നു. ആരോടും പറയാൻ തോന്നിയില്ല. ഹരിയേട്ടൻ ചിന്തയുടെ ഏതോ ഒരു ലോകത്ത്.

പ്രകാശത്തിൻെറ ഇടവിട്ടുള്ള മിനുക്കങ്ങളിൽ നോക്കിനോക്കി അങ്ങനെ ഉറങ്ങിപ്പോയി. പിന്നെ ഞെട്ടിയുണർന്നപ്പോൾ കണ്ടതു ഹരിയേട്ടൻ തൊട്ടടുത്തു ഇരിക്കുന്നതാണ്. അദ്ദേഹം എന്തെല്ലാമോ പുലമ്പുകയും ചെയ്യുന്നുണ്ട്. ഒന്നും മനസ്സിലാക്കാൻ കഴിയുന്നില്ല. ഏതോ ഒരു ഭാഷ, ഏതോ ഒരു രീതി. സ്വപ്നത്തിൽ ഒരാനയെക്കുറിച്ചു കേട്ടിരുന്നു. അമ്പലപ്പറമ്പിലെ ആനയെക്കുറിച്ചാണ് ചോദിക്കാൻ തോന്നിയത്.'' ഹരിയേട്ടാ ആന.''

''ഞാൻ പറഞ്ഞില്ലെ അടുത്തു കിടപ്പുണ്ട്. ദാ നോക്ക്–''

മോഹനൻമാഷുടെ കിടപ്പ് അപ്പോഴും ഒരേ അവസ്ഥയിൽ തന്നെ. മലർന്നു കിടന്നു,



കൈകൾ മാറത്തു മടക്കി വെച്ചു, ദീർഘമായ ശ്വാസത്തോടുകൂടി.

''എന്താ ഹരിയേട്ടാ ഈ പറേണത്–''

''മനസ്സിലായില്ലെ, എൻെറ മുമ്പിൽ നടക്കുന്ന ഒളിച്ചു കളി അവസാനിപ്പിക്കാൻ വേണ്ടിയാണ് ഞാൻ നിങ്ങളെ ഇവിടേക്ക് കൂട്ടിക്കൊണ്ടു വന്നത്. മോഹനന് യാതോരു അസുഖവുമില്ല. ഉള്ളതു തന്നോടുള്ള ഒടുങ്ങാത്ത കാമം മാത്രം. എല്ലാം അറിഞ്ഞുകൊണ്ടു, ഒന്നും അറിയില്ലെന്ന തൻെറ നാട്യവും. ഇതെല്ലാം കണ്ട് എനിക്കു മടുത്തു. ഒരുരാത്രി ഞാൻ നിങ്ങൾക്ക് തരുന്നു. മേലിലിതാവർത്തിക്കാതിരിക്കാനും, ഞാൻ മറ്റൊരു കടുംകൈ ചെയ്യാതിരിക്കാനും വേണ്ടി–''

പെട്ടെന്ന് ഹരിയേട്ടൻെറ വായ കൈകൊണ്ടു പൊത്തിപ്പിടിച്ചു. ''എന്തു ഭ്രാന്താണ് ഈ പറേണത്.''

''എനിക്കൊരു അസുഖവുമില്ല. നിങ്ങൾക്കുവേണ്ടി എനിക്കിതേ ചെയ്യാൻ കഴിയൂ എന്ന് മനസ്സിലാക്കിയാൽ മതി. സ്നേഹിതൻെറ ഭാര്യയെ കാമിക്കുന്ന സുഹൃത്ത് ഭർത്താവിൻെറ സ്നേഹിതനെ കൊതിയോടെ നോക്കുന്ന ഭാര്യ. മാസങ്ങളായില്ലേ ഞാനിതു കാണുന്നു. അവൻെറ കാമവും, തൻെറ ഇച്ഛയും എല്ലാം ഇന്നു അവസാനിക്കുന്നു. ഈ രാത്രി നിങ്ങൾക്കെന്തുമാകാം. എൻെറ നിഴൽപോലും ഇവിടെ ഉണ്ടാവില്ല.''

''ഹരിയേട്ടാ ഒന്നു പതുക്കെ പറയൂ. മോഹനൻ മാഷ് ഉണരും. എന്തൊരു നാണക്കേടാണിത്.''

''ഞാൻ പോയതിനുശേഷം മോഹനനെ ഉണർത്തിയാൽ മതി. ഈ രാത്രി അവന് ഉറങ്ങാൻ കഴിയുമെന്നു പോലും എനിക്ക് തോന്നുന്നില്ല. അവനുവേണ്ടി ഒരു സ്നേഹിതന് ഇതിലപ്പുറം ഒന്നും ചെയ്യാൻ കഴിയില്ല. മേലിൽ സ്നേഹിതൻെറ ഭാര്യയെ കാമക്കണ്ണുകളോടെ നോക്കരുതെന്നും നീ അവനോടു പറഞ്ഞേക്കണം. എൻെറ അപേക്ഷയാണിത്. അല്ലെങ്കിൽ ഞാൻ എന്തെങ്കിലും കടുംകൈ ചെയ്തുപോകും.''

പിന്നെ ഹരിയേട്ടൻ മുറിയിൽ നിന്നില്ല. വാതിൽ വലിച്ചടച്ചു താഴോട്ടേക്കിറങ്ങുന്ന ഒച്ചകേട്ടു. ഹരിയേട്ടൻ ഗെയ്റ്റും കടന്നു റോഡിലേക്കിറങ്ങുന്നു. ഏതുവഴിക്കു തിരിയണമെന്ന് തെല്ലിട ആലോചിച്ചു നിന്നശേഷം ഇടത്തോട്ടു തിരിഞ്ഞു ധൃതിയിൽ നടക്കാൻ തുടങ്ങി. അടുത്ത വിളക്കുമരത്തിന് ചുവട്ടിലെത്തുന്നതുവരെ ഹരിയേട്ടനെ കാണാൻ കഴിഞ്ഞു. പിന്നെ ആ ദൃശ്യവും കണ്ണിൽ നിന്നും മറഞ്ഞു.

മോഹനൻ മാഷ് അപ്പോഴും അതേ കിടപ്പുതന്നെയായിരുന്നു. ചലനമറ്റു, ബാഹ്യമായ യാതൊന്നും ബാധിക്കുന്നില്ലെന്നമട്ടിൽ. നേരംപുലരുംവരെ അദ്ദേഹത്തിൻെറ ഉറക്കം നീളണമെന്ന് വീണ ആഗ്രഹിച്ചു. ഹരിയേട്ടൻ മടങ്ങിവരും. കഴിഞ്ഞരാത്രി നടന്നതെല്ലാം ഒരു പേക്കിനാവാണെന്ന് പറഞ്ഞ് അദ്ദേഹത്തെ ആശ്വസിപ്പിക്കാം.

മുറിയിൽ അങ്ങനെ നില്ക്കാനും തോന്നുന്നില്ല.

വരാന്തയിൽ ഇറങ്ങിനിന്നാൽ കടൽ കാണാം. സാന്ത്വനം പോലെയുള്ള അതിൻെറ ഇരമ്പം കേൾക്കാം. ഏകാന്തതയുടെ അനേകം തുരുത്തുകളിലേക്ക് നോക്കി നോക്കി നേരം വെളുപ്പിക്കാം. നിശ്ശബ്ദമായി കരയുകയും ചെയ്യാം.

ശബ്ദമുണ്ടാക്കാതെ വാതിൽ തുറക്കാൻ തുനിഞ്ഞതായിരുന്നു വീണ. അപ്പോഴാണു മോഹനൻ മാഷുടെ ചോദ്യം കേട്ടത്:

''വീണയെന്താണ് വാതില്ക്കൽ നില്ക്കുന്നത്–''

ഉറക്കത്തിൻെറ യാതോരു സ്പർശനവും ആ ചോദ്യത്തിൽ ഉണ്ടായിരുന്നില്ല. ഉണർവ്വിൻെറ അനുബന്ധമായ ഏതോ ഒരു തുടിപ്പ് ആ ചോദ്യത്തിൽ ഉണ്ടായിരുന്നുതാനും.

മോഹനൻ മാഷ് കട്ടിലിൽ നിന്നും എഴുന്നേല്ക്കുന്നു.

(തുടരും)

# സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## ആഗസ്റ്റ് 1980

# നാടകദർപ്പണം വേണ്ടത്ര നന്നായില്ല

ആഗസ്റ്റ് 1 വെള്ളി

**എൻ.എൻ. പിള്ളയുടെ** 'നാടകദർപ്പണം' വായിച്ചു തുടങ്ങി. ആദ്യഭാഗം വിചാരിച്ചത്ര നന്നായില്ല. ഇനി ഒടുവിൽ വരുമ്പോൾ എങ്ങനെയോ?

വൈകീട്ടു ഇ. ഗോപാലകൃഷ്ണമേനോനെ ചെന്നു കണ്ടു. പൂർണ്ണ സുഖമായി. എഴുന്നേറ്റു നടന്നു തുടങ്ങി. എന്നാൽ വീട്ടിൽനിന്നു പുറത്തിറങ്ങിക്കൂടാ.

രാത്രി ഡോ. ചന്ദ്രനും രമയും വന്നു. കുറെ മരുന്നുകളും 100ക സംഭാവന (സാഹിത്യക്യാമ്പിനു)യും തന്നു. പുല്ലൂർ ആസ്പത്രി നല്ല ആസ്പത്രിയാണെന്നു പറഞ്ഞു. രമയുടെ അഭിപ്രായം പറവൂരെ KMK ആസ്പത്രിയിലെ ജോലി സ്വീകരിക്കുന്നതാണു നല്ലതെന്നാണ്.

ആഗസ്റ്റ് 2 ശനി

ആഗസ്റ്റ് 13-ാം തീയതിയിലെ റംസാൻ മുടക്കം 12-നാണെന്നു ഗവൺമെന്റ് പ്രഖ്യാപിച്ചു. എന്നാൽ സാഹിത്യക്യാമ്പിന്റെ തിയ്യതി 25, 26, 27 ആക്കണം. പവനനോടു പറഞ്ഞു. സമ്മതിച്ചു. രാത്രി ബാലരാമനുമായും സംസാരിച്ചു ഉറപ്പിച്ചു. നാളെ വാസുദേവനോടു കൂടി പറഞ്ഞു കത്തുകൾ എഴുതാം.

ഇരിങ്ങാലക്കുടനിന്നു വി. രാധാകൃഷ്ണനും ബാലഗോപാലനും അനന്തൻ മാസ്റ്ററും കൂടി വന്നിരുന്നു. സംസാരിച്ചു പോയി.

ആഗസ്റ്റ് 3 ഞായർ

എൻ.എൻ. പിള്ളയുടെ 'നാടകദർപ്പണം' കുറെ വായിച്ചു. വിചാരിച്ച മാതിരി ഗുണമില്ല.

വൈകീട്ടു ജനാർദ്ദനന്റെ വീട്ടിൽ പോയി. സാഹിത്യക്യാമ്പ് 25, 26, 27 തിയ്യതികളിലേക്കു മാറ്റി കത്തുകളെഴുതി.

കോട്ടയത്തു പി.പി. ജോർജ്ജ് സാറിന്റെ മകൻ രാജു വന്നിരുന്നു. വെറുതെ. Small Industries Association അംഗമാണ്.

ആഗസ്റ്റ് 4 തിങ്കൾ

'നാടകദർപ്പണം' വായിച്ചവസാനിപ്പിച്ചു. ഒടുക്കത്തെ ഭാഗങ്ങൾ പിന്നെയും ഭേദം. 'ദൃശ്യകല'യിൽ ബ്രഹ്ത്തിന്റെ നാടകസങ്കേതങ്ങളെപ്പറ്റി വായിച്ചു. ഒന്നും മനസ്സിലായില്ല. ആകപ്പാടെ അതിലെ ലേഖനങ്ങൾ highbrow ആണെന്നല്ലാതെ പ്രയോജനമുണ്ടോ? സംശയമാണ്.

ഇ.എം.എസ്സിന്റെ ആശാൻപ്രസംഗം (കേരള യൂണിവേഴ്സിറ്റി) വായിച്ചു. വലിയ കേമമൊന്നുമല്ല എങ്കിലും ധീരമായി തന്റെ അഭിപ്രായം പറയാനുള്ള തന്റേടം കാണിച്ചിട്ടുണ്ട്. വള്ളത്തോളിനെപ്പറ്റി പ്രസംഗിക്കാൻ എനിക്ക് അവസരം തന്നതാണ്. ഞാൻ വേണ്ടെന്നു വെച്ചു. അതു ശരിയായില്ല എന്ന് ഇപ്പോൾ തോന്നുന്നു.

ആഗസ്റ്റ് 5 ചൊവ്വ

നാരായണനും വള്ളത്തോൾ ശ്രീകുമാരനും (ചേന്നര) വന്നു സംസാരിച്ചു. നാരായണൻ ചികിത്സകഴിഞ്ഞു മടങ്ങി വന്നിരിക്കുകയാണ് ഒരുപാടു വർത്തമാനം പറയും. ഒരുപാടു ആശയങ്ങളുമുണ്ട്. പിന്നെ പി.കെ. കുമാരൻ വന്നു. പുല്ലൂർ ആസ്പത്രിയുടെ വിവരങ്ങൾ അന്വേഷിച്ചറിഞ്ഞ് പറഞ്ഞു. അതോടെ കാലത്തെ സമയം മുഴുവൻ പോയി. ഭാസിയുടെ 'കയ്യും തലയും പുറത്തിടരുത്' എന്ന നാടകത്തിനു അവതാരിക എഴുതാൻ ഇരുന്നതാണ്. ഉച്ചയ്ക്ക് ഒരുവിധം എഴുതിത്തീർത്തു. അപ്പോഴേക്കും 5 മണിയായി. RMSൽ കൊണ്ടു പോയി post ചെയ്തു. അതിരാവിലെ കോട്ടയത്തു നിന്ന് DC വിളിച്ചപ്പോൾ ഇന്നു അയച്ചേക്കാമെന്നു പറഞ്ഞ വാഗ്ദത്തം അങ്ങനെ നിറവേറ്റി.

ആഗസ്റ്റ് 6 ബുധൻ

ഒരുപാടു കത്തുകൾ എഴുതേണ്ടിവന്നു. രാവിലത്തെ സമയം മുഴുവൻ അങ്ങനെ കഴിഞ്ഞു.

സി. രാധാകൃഷ്ണന്റെ കയ്യിൽനിന്നു അനുകൂല മറുപടി കിട്ടി. കണ്ണൂർ ലിസ്റ്റ് മമ്മുട്ടി അയച്ചു തന്നു.

ഉച്ചതിരിഞ്ഞു 'ജനയുഗം' ഓണപ്പതിപ്പിനു 'ഇടതുപക്ഷ ജനാധിപത്യത്തിനു ഒരു പരിപാടി' എന്ന വിഷയത്തെപ്പറ്റി ലേഖനമെഴുതി. രാത്രി ഒരുവിധമെഴുതിത്തീർത്തു. എഴുതാനാണെങ്കിൽ വളരെയുണ്ട്. 8 പേജിൽ നിർത്തി. ആദ്യം വളരെ വിസ്തരിച്ചും ഒടുവിലൊടുവിൽ നന്നാ ചുരുക്കിയും എഴുതേണ്ടി വന്നു. അതുകൊണ്ടു രൂപഭദ്രത പോരാ. മതി. അങ്ങനെയിരിക്കട്ടെ.

ആഗസ്റ്റ് 7 വ്യാഴം

പാറളം പഞ്ചായത്ത്.

കാലത്തു ശർമ്മാജിവന്നു. സോഫിയാ സമാധാന സമ്മേളനത്തിനു പോകാമെന്നു ഞാൻ സമ്മതിച്ചു. 10 മണി കഴിഞ്ഞു ചേനത്തു കർഷകത്തൊഴിലാളി സമ്മേളനത്തിനു പോയി. 11.30നു യോഗം തുടങ്ങി. അരമണിക്കൂർ പ്രസംഗിച്ചു. പഞ്ചായത്തടിസ്ഥാനത്തിലുള്ള കൺവെൻഷനായിരുന്നു. 200 പേരോളം ഉണ്ടായിരുന്നു. തരക്കേടില്ല. കരുണനും സംസാരിച്ചു. മടങ്ങിയെത്തിയപ്പോൾ ഒരു മണി കഴിഞ്ഞു.

ഉച്ചതിരിഞ്ഞു ശർമ്മാജിയും മകൻ ശശിയും കൂടി വന്നു. വിജയനെ കാണാൻ പോയി. ഞാൻ പുറത്തിറങ്ങി കുറച്ചു ബിസ്ക്കറ്റുവാങ്ങി മടങ്ങിവന്നു.

ആഗസ്റ്റ് 8 വെള്ളി

യുവജന ഫെഡറേഷൻ ക്ളാസ്.

ലേഖനമൊന്നും എഴുതാൻ പറ്റിയില്ല. ഇനി ഒന്നുകൂടിയുണ്ട്-'നവയുഗ'ത്തിന്. അതോടുകൂടി ഓണത്തിന്റെ എല്ലാമായി.

വൈകുന്നേരം വളരെ വൈകിയാണു ക്ളാസ്സിനു പോയത്. 7 മുതൽ 8.30 വരെ ക്ളാസ്സെടുത്തു. ക്ളാസ്സ് നന്നായി. സാർവ്വദേശീയ സ്ഥിതിഗതികളെക്കുറിച്ചായിരുന്നു.

ആഗസ്റ്റ് 9 ശനി

കണ്ണൂർ എക്സ്പ്രസ്സിനു അമ്മിണി അമ്മയും ഞാനും കൂടി കോഴിക്കോട്ടേക്കു പുറപ്പെട്ടു. സ്റ്റേഷനിൽ രാധ കാത്തുനിന്നിരുന്നു. അവരുടെ പുതിയ വീട്ടിൽ പോയി. ഉച്ചതിരിഞ്ഞു ഡോ. ചന്ദ്രന്റെ വീട്ടിൽ പോയി. ലീലാമ്മ ബോംബേക്കു കാൻസർ ചികിത്സയ്ക്കു പോവുകയാണ്. അവരുടെ അനുജത്തിയാണു പങ്കജം. വള്ളത്തോളിന്റെ മകൻ ബാലചന്ദ്രന്റെ ഭാര്യ. അവരെ രണ്ടുപേരേയും അവിടെ കണ്ടു. പിന്നെ സി.ബി.സി. വാര്യരുടെ വീട്ടിൽ പോയി. അച്ഛൻ ബാലകൃഷ്ണവാരിയർ (94 വയസ്സ്) എന്നെ അനുഗ്രഹിച്ചു. ഒടുവിൽ പത്മാലയത്തിൽ പോയി ഭാസ്കരമേനോനേയും കണ്ടു.

പാർട്ടിയാപ്പീസിൽ വിളിച്ചു. ആരും ഫോൺ എടുക്കുന്നില്ല.

രാത്രി എ.സി. ഷൺമുഖദാസ് വീട്ടിൽ വന്നു. തൃശൂർ വാട്ടർ വർക്സിന്റെ സ്ഥലം നിർണ്ണയിക്കേണ്ട കാര്യം അയാളോടു പറഞ്ഞു R. വിശ്വനാഥൻ നായരുടെ 'നിഷേധിയുടെ സുഖവിശേഷം' വായിക്കാനെടുത്തു.

ആഗസ്റ്റ് 10 ഞായർ

11 മണിക്കു ശശാങ്കൻ വന്നു വിളിച്ചുകൊണ്ടു പോയി. 1 മണിവരെ സാർവ്വദേശീയ റിപ്പോർട്ട് ജില്ലാ കൗൺസിലിൽ വെച്ചു. വീട്ടിൽചെന്നു ഊണു കഴിച്ചു കടിന്നുറങ്ങി. 4½മണിക്കു ഗോവിന്ദൻ വണ്ടികൊണ്ടുവന്നു. അതിൽ കയറി റെയിൽവേ സ്റ്റേഷനിൽ വന്നു. രാത്രി 8.45നു തൃശൂർ എത്തി. വഴിക്കു ഷൊറണൂരിൽ നിന്നു ഡോ. പി.കെ. ഗോപാലകൃഷ്ണന്റെ മകൾ(കല്യാണം കഴിക്കാൻ പോകുന്ന കുട്ടി) കയറി. അമ്മൂമ്മയും ഉണ്ടായിരുന്നു.

ആഗസ്റ്റ് 11 തിങ്കൾ

4 മണി L.P. Records.

സാഹിത്യ അക്കാദമിയിൽ വെച്ചു യോഗം കൂടി. L.P Recordsന്റെ releaseനുവേണ്ടിയുള്ള ചടങ്ങിന്റെ വിശദാംശങ്ങൾ ചർച്ചചെയ്തു. ഞാൻ 19-ാം തീയതി ഇവിടെയുണ്ടാകുകയില്ലെന്നും സോഫിയയിലേക്കു പോകുമെന്നും സൂചിപ്പിച്ചു. മടങ്ങി വന്നശേഷം 'നവയുഗം' വിശേഷാൽപ്രതിക്കു കേന്ദ്ര സംസ്ഥാന ബന്ധങ്ങളെപ്പറ്റി പുതിയ രീതിയിൽ ഒരു ലേഖനം എഴുതിത്തുടങ്ങി. കിടക്കാറാകുമ്പോഴേക്കും പകുതിയിലധികം തീർന്നു.

ആഗസ്റ്റ് 12 ചൊവ്വ

സി.പി. നാരായണന്റെ കത്തും 5000കയും കിട്ടി. എന്നാൽ പരസ്യ ഡ്രാഫ്റ്റിൽ മാറ്റം വരുത്തി അയച്ചതിനാൽ ഇനി ശിവരാമന് അതും സമ്മതാകുമോ എന്നു കണ്ടറിയണം. കഴിയുന്നതും വേഗം ഇങ്ങോട്ടുവരണമെന്നു പറഞ്ഞു നാരായണനു കത്തെഴുതി. Draft ശിവരാമനും അയച്ചു. സോഫിയയ്ക്കു പോകാൻ പാസ്പോർട്ട് ഫോറവും പൂരിപ്പിച്ച് ഒപ്പിട്ടു ഫോട്ടോസഹിതം കൃഷ്ണദാസിനെ ഏല്പിച്ചു. എം.എൽ.എ/എം.പിയെക്കൊണ്ടു ഒപ്പിടുവിച്ചു എറണാകുളത്തു കൊടുത്തയച്ചു. പാസ്പോർട്ട് ആപ്പീസിൽ കൊടുപ്പിക്കണം. വൈകീട്ടു വാസുദേവൻ. കലാപരിപാടി ഒന്നുമായിട്ടില്ല. പണപ്പിരിവും ഒന്നുമായിട്ടില്ല. മറ്റെല്ലാം ആയി.

ആഗസ്റ്റ് 13 ബുധൻ

ഉണ്ണായിവാരിയർ സ്മരണികയ്ക്കു കഥകളി ആസ്വാദനത്തെപ്പറ്റി ഒരു ലേഖനം എഴുതി. പിന്നെ കുറെ വായിച്ചു. എഴുത്തുകൾ ഒരു ഡസനോളം എഴുതി-സാഹിത്യക്യാമ്പിന്റേതു മുഖ്യമായും.



വൈകീട്ടു ജനാർദ്ദനന്റെ വീട്ടിൽ പോയി. കുറെ കഴിഞ്ഞപ്പോൾ നാരായണനും സുന്ദരരാജനും രവിയും കൂടി വന്നു. പ്രോജക്റ്റിനെപ്പറ്റിയും ISCUSനെപ്പറ്റിയും വർത്തമാനം പറഞ്ഞു. സുന്ദരരാജന്റെ ഭാര്യയും കുട്ടിയും കൂടെ ഉണ്ടായിരുന്നു. എം.എൻ. രാവിലെ നേരത്തെ വന്നിരുന്നു.

ആഗസ്റ്റ് 14 വ്യാഴം

ചാണ്ടിഗർകാർക്ക് ഇംഗ്ളീഷിൽ ഒരു ലേഖനം സോവനീറിനു എഴുതിഅയച്ചു. ശിവരാമനുള്ള കത്ത് പോസ്റ്റാഫീസിൽ പോയി റജിസ്റ്റർ ചെയ്തയച്ചു. ഇത്തിരി പിശകുപറ്റി. സ്റ്റാമ്പു മേടിച്ചു ഒട്ടിച്ചുപെട്ടിയിൽ ഇട്ടു. പിന്നീട് അതെടുപ്പിച്ചു വേണ്ടിവന്നു രജിസ്ട്ര് ചെയ്യാൻ.

ഉച്ചതിരിഞ്ഞപ്പോൾ മാധവിക്കുട്ടിയമ്മ(Mrs. പൊതുവാൾ) മരിച്ച വിവരം കിട്ടി. 4 മണിക്കു അങ്ങോട്ടുപോയി. 6 മണിവരെ അവിടെ ഇരുന്നു. അവിടെ നിന്നിറങ്ങി. പവനന്റെ വീട്ടിൽ ചെന്നു. എം.എൻ. കുറുപ്പും തകഴിയും ഉണ്ടായിരുന്നു. കുറെ വർത്തമാനം പറഞ്ഞു. കുട്ടമത്തിനെപ്പറ്റി പവനൻ എഴുതിയ പുസ്തകം സമ്മാനിച്ചു. അവിടെനിന്നു മടങ്ങി.

പണിമുടക്കു പൂർണ്ണവിജയമായിരുന്നു. അനിഷ്ടസംഭവമൊന്നും ഉണ്ടായില്ലെന്നാണറിഞ്ഞത്.

ആഗസ്റ്റ് 15 വെള്ളി

8 മണിക്ക് രാത്രി Lions Club

'നമ്മുടെ ജനപ്രതിനിധികൾ ഒരു വരേണ്യവർഗ്ഗമായിത്തീരുകയല്ലേ?' എന്നൊരു ലേഖനം 'ദീപിക' വാർഷികപ്പതിപ്പിനുവേണ്ടി എഴുതി. ആദ്യം വളരെ പണിപ്പെട്ടു. ഒന്നുരണ്ടു പ്രാവശ്യം എഴുതിയതു കീറിക്കളഞ്ഞു. എന്നാൽ ഒടുവിൽ ഒരുവിധം എഴുതിത്തീർത്തു. അപ്പോൾ സാമാന്യം തരക്കേടില്ലാത്ത ഒരു ലേഖനമായി. രാത്രി 7 മണിയോടുകൂടിയാണ് എഴുതിത്തീർത്തത്.

8 മണിക്ക് ലയൺസ് ക്ളബ്ബിന്റെ യോഗത്തിനു പോയി. പുഴങ്കര ബാലനാരായണന്റെ സ്വാഗത പ്രസംഗം, അയാളുടെ വികലമായ രാഷ്ട്രീയ വിലയിരുത്തലിന്റെ നിദർശനമായിരുന്നു. എങ്കിലും ആൾ നല്ലവനാണ്. ഞാൻ എന്തൊക്കെയോ മറുപടി പറഞ്ഞു. അവിടെനിന്നു ആഹാരംകഴിച്ചു മടങ്ങിവന്നു. രാത്രി 9.30 ആയി. ഇന്നലെ രാത്രിയും ഇന്നു 3 മണിവരെയും അഹോരാത്രം മഴയായിരുന്നു.

ആഗസ്റ്റ് 16 ശനി

'അന്ത്യദർശനം' എന്ന കാമ്പിശ്ശേരിയുടെ നോവൽ വായിച്ചുകൊണ്ടിരുന്നു. മുഴുവനായില്ല. കുറച്ചുകൂടി ബാക്കിയുണ്ട്. ആകെക്കൂടി നന്നായിട്ടില്ല എന്നു വേണം പറയുവാൻ. R.S. ഉണ്ണിയോടു ജയപ്രകാശ് ടിമ്പർ വർക്സിന്റെ കാര്യംപറയാൻ കെ.വി. ബാലൻ വിളിച്ചു. ഉണ്ണിയെ ഫോണിൽ കിട്ടി. നാളെ പി.കെ. ഗോപാലകൃഷ്ണന്റെ കല്യാണത്തിനും കാണുമ്പോൾ കാര്യം പറയാമെന്നു പറഞ്ഞു.

വൈകീട്ടു എം.എസ്. കുമാരനും തിരുനല്ലൂർ കരുണാകരനും വന്നിരുന്നു. കുറേനേരം സംസാരിച്ചു. ദേവരാജന്റെ കത്തും കൊണ്ടു ഒരാൾ വന്നു. സിദ്ധന്റെ അടുത്തു ഒന്നു വിളിച്ചുപറയുവാനാണ്. അത് എന്നെക്കൊണ്ടാവില്ല എന്നു ഞാൻ തീർത്തുപറഞ്ഞു. എന്തു തോന്നുമോ എന്തോ!

ആഗസ്റ്റ് 17 ഞായർ

8 മണിക്കു പി.കെ.ജിയുടെ മകളുടെ കല്യാണം. ടൗൺഹാൾ.

11 മണിക്കു ഗംഗാധരന്റെ—ശങ്കരൻകുളങ്ങര.

10നും 11നും മദ്ധ്യേ രാമകൃഷ്ണൻ മാസ്റ്ററുടെ മകൻ സത്യശീലന്റെ.

3 കല്യാണത്തിനും പോയി. ടാക്സി വാടക 45ക. ഗംഗാധരനു 100കയും കൊടുത്തു. R.S. ഉണ്ണിയോടു ജയപ്രകാശ് ടിംബറിന്റെ പരാതിയെപ്പറ്റി പറഞ്ഞു. മുനിസിപ്പാലിറ്റിയുടെ സ്കീം ഉപേക്ഷിച്ചിട്ടില്ലെന്നായിരുന്നു മറുപടി.

ആഗസ്റ്റ് 18 തിങ്കൾ

കാമ്പിശ്ശേരിയുടെ 'കുനന്തറ പരമുവും പുനാകേശവനും' വായിച്ചുതീർത്തു. 'അഭിനയചിന്തകൾ' നേരത്തേ വായിച്ചിരുന്നു. ഇനിയൊന്നു മറിച്ചു നോക്കിയാൽ മതി. ഇതോടുകൂടി കാമ്പിശ്ശേരി കൃതികൾ മുഴുവനാക്കി. ഇനിയും അവതാരിക എഴുതണം. അതു നാളെത്തന്നെയാകാം.

സുന്ദരേശന്റെ കത്തുകിട്ടി. ക്യാമ്പിനു തിരുവനന്തപുരത്തുനിന്നുള്ളവരുടെ ലിസ്റ്റു കിട്ടി. ഇനി ഗോവിന്ദപ്പിള്ള, വൈക്കം എന്നിവരുടെയാണു കിട്ടേണ്ടത്. ഗോവിന്ദപ്പിള്ളയോടു ഫോണിൽ വിളിച്ചു ചോദിക്കാം. വൈക്കം ഇല്ലെങ്കിൽ വേണ്ടാ. വേറെ ആളെ കാണണം.

ശർമ്മാജിയുടെ കത്തുകിട്ടി. എം.എസ്. കുമാരനു സോഫിയയ്ക്കുപോകാൻ ചാൻസില്ല.

ജയപ്രകാശ് ടിംബർ വർക്സുകാരൻ വന്നു. R.S. ഉണ്ണിയോടു സംസാരിച്ച വിവരം(മറുപടിയും)

> **സ: ബാലരാമന്റെ 'മാർക്സിയൻ സൗന്ദര്യശാസ്ത്രം' എന്ന ക്ളാസ്സ് വളരെ നന്നായി. ഇത്രയധികം ഇയാൾ ഈ ജോലിത്തിരിക്കുകൾക്കിടയിൽ എങ്ങനെ വായിച്ചുണ്ടാക്കി എന്നത് എനിക്ക് ഒരത്ഭുതമാണ്. ഉച്ചതിരിഞ്ഞ് ഒ.എൻ.വിയുടെയും വിശ്വനാഥൻനായരുടെയും ക്ളാസ്സുകൾ ചോദ്യമില്ലാതെ പോയി. വിശ്വനാഥൻനായരുടേതു നന്നായില്ല.**

പറഞ്ഞുകൊടുത്തു.

ആഗസ്റ്റ് 19 ചൊവ്വ

5 p.m. സാഹിത്യക്കമ്മിറ്റി കൂടി. പവനനും രാധാകൃഷ്ണൻ വെങ്കിടങ്ങും ഉണ്ടായിരുന്നില്ല ബാക്കിയെല്ലാവരും ഉണ്ടായിരുന്നു. ഗോപാലേട്ടനും ഉണ്ടായിരുന്നു. കൊളാടി ഗോവിന്ദൻകുട്ടി വന്നിരുന്നു. അയാൾ 200ക. കൊണ്ടുവന്നു തന്നു. പിരിച്ചതോ കയ്യിൽ നിന്നെടുത്തതോ എന്തോ! എന്തെങ്കിലുമാകട്ടെ.

സോഫിയയിലേക്കു പോകുന്ന ആളുകളെ തിരഞ്ഞെടുത്തതിന്റെ ലിസ്റ്റ് ശർമ്മാജി അയച്ചിരുന്നു. എം.എസ്. കുമാരൻ ഇല്ല. കൊല്ലത്തുനിന്നും ആളില്ല. കുമാരനെ വിവരമറിയിക്കാൻ കഴിഞ്ഞില്ല.

'ജനയുഗം' വിശേഷാൽപതിപ്പു കിട്ടി. നന്നായിട്ടില്ല. അടുത്തകാലത്തെങ്ങും ഇത്രയും മോശമായിട്ടുണ്ടെന്നു തോന്നുന്നില്ല. 'നവയുഗ'ത്തിൽ ഒരു പുതിയ കോളം തുടങ്ങുന്നതിനു ആദ്യത്തെ piece എഴുതിവെച്ചു. അതു നന്നായിട്ടുണ്ട്. പക്ഷെ തലക്കെട്ടു എനിക്കു തൃപ്തിയായില്ല. Pen nameഉം.

ആഗസ്റ്റ് 20 ബുധൻ

എം.എസ്. കുമാരനെ വിളിച്ചു പറഞ്ഞു. Peace Conferenceനു പോകാനുള്ള delegationൽ ഉൾപ്പെടുത്തീട്ടില്ല എന്ന്. സാരമില്ല.

കാമ്പിശ്ശേരികൃതികൾ അച്ചടിച്ചഭാഗം ഇനിയും കുറച്ചുകിട്ടാനുണ്ട്. അതു കിട്ടീട്ടുമതിയോ എഴുതിത്തുടങ്ങാൻ? വേണ്ടാ, എഴുതിക്കളയാം എന്നു വെച്ചെഴുത്തു തുടങ്ങി. ഇന്നു മുഴുവനായില്ല.

തിരുനല്ലൂർ വന്നു. കുറെ സംസാരിച്ചു. 'ആധുനികത'യ്ക്കെതിരാണദ്ദേഹം. വളരെ ശക്തിയായ സംസ്കൃതപക്ഷപാതിത്വം ധാരാളമുണ്ട്. സ: കെ.ദാമോദരനെപ്പറ്റി പറഞ്ഞ അഭിപ്രായം അദ്ദേഹം നല്ലപോലെ വായിച്ചുപഠിക്കുന്ന ആളാണെന്നു വ്യക്തമാക്കി.

ആഗസ്റ്റ് 21 വ്യാഴം

11a.m. അത്താണി Tools Factory.

മോഹൻ മീക്കിൻസിന്റെ Functional Industrial Estate ഉദ്ഘാടനത്തിനുപോയി. പഴയ ഉദ്യോഗസ്ഥന്മാരല്ലാതെ പുതിയവർ എന്നെ അറിയുക പോലും ചെയ്യുന്നില്ല. ഇത്തരം ചടങ്ങുകൾക്ക് ഇനി പോകാതിരിക്കുകയാണു നല്ലത്. Tetcos-നു ഇട്ട പഴയകല്ലിന്റെ ഗതികേട് ഇതിനു വരാതിരിക്കട്ടെ എന്നു ആശംസിച്ചു. പിന്നെ വേണ്ടാത്തതു പലതും പറഞ്ഞു. സോഷ്യലിസത്തെപ്പറ്റിയും മറ്റും. അതു വേണ്ടായിരുന്നു.

കാമ്പിശ്ശേരികൃതികൾക്കു അവതാരിക എഴുതിത്തീർത്തു. 'കയ്യും തലയും പുറത്തിടരുത്' അച്ചടിച്ച കോപ്പികിട്ടി. എന്റെ അവതാരിക നന്നായില്ല.

ആഗസ്റ്റ് 22 വെള്ളി

4 p.m. Ramanilayam.

അവതാരിക വിജയനു റജിസ്ട്ര് ചെയ്തയച്ചു. വേറെയും നാലഞ്ചുകത്തുകൾ അയയ്ക്കാനുണ്ടായിരുന്നു. അവയും അയച്ചു. 'ദേശാഭിമാനി'യും 'നവയുഗ'വും ഓണപ്പതിപ്പുകൾ കിട്ടി. നിലവാരം കുറച്ചു 'ദേശാഭിമാനി'ക്കു കൂടുമോ എന്നു സംശയം. എന്നാൽ ഹൃദ്യവിഭവങ്ങൾക്കു 'നവയുഗം' മോശമല്ല. Contents പിന്നെ വായിച്ചു നോക്കണം. 'ദേശാഭിമാനി' 75ക അയച്ചുതന്നു. എങ്കിലും ബാലനു 30ക കൊടുത്തു.

കോൺഗ്രസ്സ്(ക) പാർട്ടിയിലെ ആളുകളെ കണ്ടു. രാമനിലയത്തിൽ. സെപ്തംബർ 6, 7 തിയ്യതികളിൽ തിരുവനന്തപുരത്തുവെച്ചു കാണാവുന്നവരെയൊക്കെ കാണാം.

ആഗസ്റ്റ് 23 ശനി

കാലത്തു മുസ്പെറ്റ് സഹകരണസംഘത്തിൽ തൊഴിലില്ലായ്മ വേതനം വിതരണം ചെയ്തു. മടങ്ങുംവഴി പോളിക്ളിനിക്കിൽ പോയി രക്തം പരിശോധനയ്ക്കു കൊടുത്തു. Cholestrol 234 മാത്രമേ ഉള്ളു.

അപ്പൻ തമ്പുരാൻ സ്മാരകം വരെ പോയി നോക്കി. സ്ഥലസൗകര്യം ധാരാളം.

രാമൻമേനോനും കുടുംബവും വന്നിട്ടുണ്ടല്ലോ. അവർ വീട്ടിൽവന്നു. സത്യത്തിന്റെ വീട്ടിലും പോയി. ജലദോഷം വായനമുടക്കി.

ആഗസ്റ്റ് 24 ഞായർ

കരുണനു അതിരാവിലെ ചെറിയൊരു heart attack വന്നു coop. ആശുപത്രിയിലാക്കിയിരിക്കുന്നു. 11 മണിക്കു ചെന്നുകണ്ടു. മരുന്നുകൊടുത്തു ഉറക്കിയിരിക്കുകയാണ്. വി.വി. അവിടെ നിന്നു. കുഴപ്പമൊന്നുമില്ല. Complication ഒന്നും വന്നിട്ടില്ല.

കാശ്മീർ, മൊറാദാബാദ്, Illicit armsന്റെ കച്ചവടം എന്നിവയെപ്പറ്റി 'ഹിന്ദു'വിൽ നിന്നെടുത്ത 3 ലേഖനങ്ങൾ തയ്യാറാക്കി, അടുത്ത 'നവയുഗ'ത്തിനു കൊടുക്കാൻ.

തിരുവോണസദ്യ നന്നായി. [illegible] പിന്നെ ഒന്നും ഉണ്ടായില്ല.

ആഗസ്റ്റ് 25 തിങ്കൾ

സാഹിത്യക്യാമ്പ്.

11 മണിക്കു തുടങ്ങി. 16പേർ മാത്രമേ ഡി.സി. സ്കൂളിൽ നിന്നു പങ്കെടുത്തുള്ളൂ. പാർട്ടിയുമായി ബന്ധമില്ലാത്ത കുറേപേരെകൂടി കൂട്ടി ഒരു പത്തിരുപത്തഞ്ചുപേർ സന്നിഹിതരായിരുന്നു, ഉദ്ഘാടനത്തിൽ. സ: ബാലരാമൻെറ 'മാർക്സിയൻ സൗന്ദര്യശാസ്ത്രം' എന്ന ക്ളാസ്സ് വളരെ നന്നായി. ഇത്രയധികം ഇയാൾ ഈ ജോലിത്തിരക്കുകൾക്കിടയിൽ എങ്ങനെ വായിച്ചുണ്ടാക്കി എന്നത് എനിക്ക് ഒരത്ഭുതമാണ്. ഉച്ചതിരിഞ്ഞ് ഒ.എൻ.വിയുടേയും വിശ്വനാഥൻനായരുടേയും ക്ളാസ്സുകൾ ചോദ്യമില്ലാതെ പോയി. വിശ്വനാഥൻ നായരുടേതു നന്നായില്ല. കെ.പി. വാസു 'ആധുനിക സാഹിത്യം ഉയർത്തുന്ന ദാർശനിക പ്രശ്നങ്ങൾ' പ്രസംഗിച്ചു. സജീവമായ ചർച്ചയുണ്ടായി. രാത്രി 9 മണിക്കു പിരിഞ്ഞു.

സത്യഭാമയും സുഖക്കേടായി കിടപ്പായി.

ആഗസ്റ്റ് 26 ചൊവ്വ

സാഹിത്യക്യാമ്പ്.

തരകനും ശരച്ചന്ദ്രനും നേരത്തെ വന്നിരുന്നു. തരകൻെറ ക്ളാസ്സ് വളരെ നന്നായി. ശരച്ചന്ദ്രൻെറ അത്രതന്നെ എത്തിയില്ല. പക്ഷെ നമ്മുടെ viewpoints ഉറപ്പിച്ചു പറഞ്ഞു. ഉച്ചതിരിഞ്ഞു പവനൻേറയും പ്രൊ. രാമാനുജത്തിൻേറയും ക്ളാസ്സുകൾ തരക്കേടില്ല. പവനൻ ഭാസിയെ ഒരു ഒന്നാംകിട നാടകകൃത്തായി അംഗീകരിക്കുന്നില്ലെന്നു തോന്നി. അതു ഭാസിയോടു ചെയ്യുന്ന ഒരനീതിയാണെന്നു എനിക്കു തോന്നുന്നു. വൈകീട്ടു വള്ളത്തോൾ കവിതകളുടെ സംഗീതാവിഷ്ക്കരണം അടങ്ങിയ റെക്കോഡുകൾ വെച്ചു. ശബ്ദം ശരിയാവുന്നില്ല. ഞാൻ ക്യാമ്പിൽ മുഴുവൻ പങ്കെടുത്തു.

ആഗസ്റ്റ് 27 ബുധൻ

സാഹിത്യക്യാമ്പ്.

1 മണിവരെ ക്ളാസ്സു നടന്നു. സി. രാധാകൃഷ്ണൻ കഥയെപ്പറ്റി തനിക്കുള്ള വീക്ഷണം വിവരിച്ചു. അതെപ്പറ്റി നല്ല ചർച്ച നടന്നു. സഖാക്കൾ വെറുതെ വിട്ടില്ല. അവിടെ നിന്നു തന്നെ ഊണുകഴിച്ചു. 3 മണിക്കു അക്കാദമിയിൽ പോയി. കവിയരങ്ങ്. അതുകഴിഞ്ഞു പൊതുയോഗം. ആൾ വളരെ കുറവ്. ഓണവും പുലിക്കളിയും മറ്റുമായതുകൊണ്ടാണ്. തകഴിവന്നതു വലിയ ഭാഗ്യമായി. ഗോവിന്ദപ്പിള്ള എത്തിച്ചേർന്നു. വളരെ നീണ്ട ഒരു പ്രസംഗം ചെയ്തു. കാര്യങ്ങൾ വളരെ പറഞ്ഞു. എന്നാൽ ആൾ മുഴുവൻ പോയി. പ്രത്യേകിച്ചു ഗാനമേളക്കാർ. ഒടുവിൽ ശിവരാമനും പാർട്ടിയും കുറച്ചു പാട്ടുകൾ പാടി.

ആഗസ്റ്റ് 28 വ്യാഴം

ഇരിങ്ങാലക്കുട. അനന്തൻെറ മകളുടെ കല്യാണം. പോയില്ല.

''നവയുഗ'ത്തിനു ലേഖനങ്ങൾ എഴുതിക്കൊടുത്തു. വൈകുന്നേരം ഒന്നു നടന്നു.

ആഗസ്റ്റ് 29 വെള്ളി

ഭയങ്കരമായ ജലദോഷം. ഇൻസിഡാളും ഒസീനും മൂന്നുനേരവും കഴിച്ചു. മയക്കത്തിൽ ദിവസം മുഴുവൻ കഴിച്ചുകിട്ടി. ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. പണി ഒരുപാടു ബാക്കി കിടന്നു.

ആഗസ്റ്റ് 30 ശനി

ഇന്നു ജലദോഷം നീങ്ങി. വയറ്റിലെ അസുഖത്തിനു കുറവുണ്ട്. 'കുട്ടമത്തിൻെറ ജീവചരിത്രം' കുറെ വായിച്ചു. നാളത്തെ പ്രസംഗത്തിനു മുമ്പു തീർക്കാൻ കഴിഞ്ഞെങ്കിൽ നന്നായിരുന്നു. ഒന്നും എഴുതാൻ കഴിഞ്ഞില്ല.

ആഗസ്റ്റ് 31 ഞായർ

പവനൻെറ പുസ്തകം Release 4മണിക്ക്. സാഹിത്യ അക്കാദമി.

K.R. ഗണേശ് വന്നിരുന്നു. ഉച്ചയ്ക്ക് ഒരു നേരവുമല്ലാത്ത നേരത്താണു വന്നത്. ഒരു മണിക്കൂറോളം സംസാരിച്ചു. വൈകുന്നേരത്തെ യോഗം നന്നായി. കരുണാകരൻ നമ്പ്യാരുടെ പ്രസംഗം പതിവുപോലെ ഒരുപാടു അറിവുകൾ വാരിവിതറിക്കൊണ്ടുള്ളതായിരുന്നു. കുട്ടമത്തിൻെറ മരുമകനും യോഗത്തിൽ ഉണ്ടായിരുന്നു. രാത്രി 7.30നു തിരിച്ചുവന്നു. കരുണനെ കാണാൻ പറ്റിയില്ല.





ഉണ്ണിക്കൃഷ്ണൻ, ശങ്കരൻകുട്ടി

# സ്മരണകളിരമ്പുന്ന രണസ്മാരകം

## രണ്ട്

'നിങ്ങളെന്നെ കമ്മ്യൂണിസ്ററാക്കി' എന്ന നാടകം തീർച്ചയായും മലയാള നാടകചരിത്രത്തിലെ ഒരൊററപ്പെട്ട പ്രതിഭാസം തന്നെയാണ്. എന്നാൽ ഏതെങ്കിലും ഒരു സവിശേഷ പ്രത്യയശാസ്ത്രത്തിൻെറ മുന്നേററവുമായി ബന്ധപ്പെട്ടു മാത്രം ഒരു സൃഷ്ടിയും അനന്യമാകുന്നില്ല. കൃതിയെ അനന്യമാക്കുന്ന മൗലികമായ ചില ഗുണങ്ങൾ സംഭാവന ചെയ്യുവാൻ ഒരു മുന്നേററത്തിനു കഴിഞ്ഞേക്കുമെങ്കിലും, കൃതി രൂപപ്പെട്ടു വരുന്ന സാമൂഹ്യസാഹചര്യത്തിലേക്കുള്ള ഒരു ജനതയുടെ ചരിത്രവികാസവും അതിനു സമാന്തരമായി ത്തന്നെ വിപുലമാകുന്ന സൗന്ദര്യബോധ വികാസവും കൃതിയെ നിർണ്ണയിക്കുന്നതിൽ പ്രധാന പങ്കു വഹിക്കുന്നു. കമ്മ്യൂണിസ്ററാക്കിയുടെ കാര്യത്തിൽ ഇത് അക്ഷരാർത്ഥത്തിൽ ശരിയാണ്. കാരണം ഒരു നാടകത്തിൽനിന്നും ഒരു പ്രത്യയശാസ്ത്രത്തെ വായിച്ചെടുക്കാൻ പോന്ന സാംസ്കാരികശക്തി അന്ന് കേരളത്തിലെ പ്രേക്ഷകർക്കുണ്ടായിരുന്നുവെന്ന് കരുതുക വയ്യ. പ്രത്യേകിച്ച് ഭൂരിപക്ഷം ജനതതിയും നിരക്ഷരരായിരുന്ന ഒരു കാലത്ത്. പിന്നെ എന്തുകൊണ്ടാണ് കമ്മ്യൂണിസ്ററാക്കി ഇത്രയധികം വിപുലമായി സ്വീകരിക്കപ്പെട്ടത്? തീർച്ചയായും അതിനു കാരണം നാടകം എന്ന നിലയ്ക്ക് അത് പുലർത്തിപ്പോന്ന സവിശേഷതകൾക്കൊപ്പംതന്നെ പൊതുവിൽ നാടകസങ്കേതത്തിന് സംഭവിച്ചുകൊണ്ടിരുന്ന മാററങ്ങൾ കൂടിയാണ്. ഈ നൂററാണ്ടിൻെറ ആദ്യപാദം മുതൽ സാമൂഹ്യപ്രമേയങ്ങൾ നാടകങ്ങളുടെ ഇതിവൃത്തമായി വന്നു. ഇത് ഒരു പുതിയ ദൃശ്യബോധത്തിനും ദൃശ്യസംസ്കാരത്തിനും നാന്ദി കുറിച്ചു. ഈ വികാസവുമായി കണ്ണിചേർത്ത് കമ്മ്യൂണിസ്ററാക്കിയെ വായിക്കുമ്പോഴാണ് അതിനു കൂടുതൽ അർത്ഥപുഷ്ടി കൈവരിക. അതിന് നാം കമ്മ്യൂണിസ്ററാക്കിക്ക് വളരെ മുമ്പുനിന്നുതന്നെ ആരംഭിക്കണം.

വി.ടി. ഭട്ടതിരിപ്പാട്

## ഉഴുതുമറിച്ച മണ്ണ്

1929. തൃശൂരിനു സമീപം ഇടക്കുന്നിഗ്രാമം. തികച്ചും സാധാരണമായ ഒരു രാത്രി. ചില സാധാരണ രാത്രികൾ അസാധാരണമായ അനുഭവങ്ങളെ നമുക്കു സമ്മാനിച്ചിട്ടുണ്ട്. ഇടക്കുന്നിഗ്രാമത്തിൻെറ പുരാതനമായ തണുപ്പാവേശിച്ച ഗാത്രത്തിനുമേൽ സ്വച്ഛന്ദം ഒഴുകിപ്പരന്ന ഈ രാത്രി മലയാളിയുടെ ചരിത്രപുസ്തകത്തിലെ ജ്വലിക്കുന്ന ഒരദ്ധ്യായത്തെ സൃഷ്ടിക്കുവാനുള്ള തിരുപ്പുറപ്പാടിലായിരുന്നു. നമ്പൂതിരി യോഗക്ഷേമസഭയുടെ വാർഷികാഘോഷമാണ്. നിറഞ്ഞുകവിഞ്ഞ പന്തൽ. പന്തലിൽ നിറയെ മൂളിക്കത്തുന്ന പെട്രോമാക്സ് വിളക്കുകൾ. പന്തലിൻെറ അററത്തായി രണമണ്ഡപം. സാധാരണ മട്ടിലുള്ള ഒരു കർട്ടൻ. ''കർട്ടൻ നൂണുകൊണ്ട് ഞാൻ അണിയറയിലേക്കെത്തിനോക്കി. പതിന്നാലുകാരിയായ ഒരു നമ്പൂതിരി പെൺകിടാവിനെ കണ്ടു—പിള്ളനേഴി നാരായണൻ നമ്പൂതിരിക്ക് വേഷംകെട്ടി മുഴുമിപ്പിക്കുന്നതിനുമുമ്പു തന്നെ നാണംവന്നു തുടങ്ങിയിരുന്നു. മാധവനായി മാറാൻ പി.എസ്. നമ്പൂതിരിക്ക് ക്ഷണത്തിൽ സാധിച്ചു. നരച്ച താടിവച്ചു കെട്ടുമ്പോഴേക്ക് എം.വി (പ്രേംജി) വിളയൂർ അച്ഛൻ നമ്പൂതിരിയായിക്കഴിഞ്ഞു. ഇങ്ങനെ അണിയറ നിറയെ വേഷങ്ങൾ. 'അപ്ഫൻെറ മകളി'ലൂടെ പ്രസിദ്ധനായ മുത്തരിങ്ങോട് ഭവത്രാതൻ നമ്പൂതിരിപ്പാടും അന്നെന്നപോലെ ഇന്നും ശ്രദ്ധേയനായ ഇ.എം.എസ്സുമാണ് രംഗത്തെ ചരടുവലികൾ നിർവ്വഹിക്കുന്നത്'' (പുഴു തിന്നാത്ത ചിത്രങ്ങൾ—എം.ആർ.ബി).

ഇലമുറിക്കാരൻ കോന്തുവിൻെറ വേഷം കെട്ടി നിന്ന വി.ടി. ഭട്ടതിരിപ്പാട് പ്രേംജിയോടു ചോദിച്ചു, ''പന്തൽ നിറഞ്ഞിരിക്കുന്നു എം.പി, പരിഭ്രമം തോന്ന്ണ്ണ്ടോ?''

''ഞാൻ ഒരുങ്ങി. പരിഭ്രമം ഒട്ടില്ല്യ...''

നിറഞ്ഞ സദസ്സ്. നിതാന്ത നിശ്ശബ്ദത. കർട്ടൻ അതാ പൊന്തി. കേരളത്തിൻെറ സാമൂഹ്യചരിത്രത്തെ, പ്രത്യേകിച്ച് നമ്പൂതിരി സമുദായത്തിൻെറ ജീവിതദർശനത്തെ ആപാദചൂഡം പ്രകമ്പനം കൊള്ളിച്ച മൗലികതയുടെ ഇടിമുഴക്കമായിരുന്നു അത്—വി.ടിയുടെ 'അടുക്കളയിൽനിന്നും അരങ്ങത്തേക്ക്' എന്ന നാടകം ആരംഭിച്ചു.

## കെ.പി.എ.സി

ഓതിക്കൻ കുട്ടികളെ ഓത്തു ചൊല്ലിക്കുന്നതായിരുന്നു ആദ്യരംഗം. ഓത്തുചൊല്ലിച്ചുറങ്ങിപ്പോകുന്ന ഓതിക്കനു മുന്നിൽ, കുട്ടികൾ തങ്ങളുടെ ചെറിയ വ്യവസായങ്ങളിലേർപ്പെട്ടിരിക്കുന്നതു കണ്ടപ്പോൾ സദസ്യരായ നമ്പൂതിരി യുവാക്കൾ രഹസ്യമായി ആനന്ദിച്ചു. യാഥാസ്ഥിതികരായ കാരണവന്മാർ അക്ഷോഭ്യരായി തങ്ങളുടെ നെററിയിലെ വിയർപ്പുതുള്ളികൾ ഉത്തരീയംകൊണ്ടു തുടച്ചു. തീർന്നില്ല. നാടകത്തിൻെറ മൂന്നാം രംഗത്ത് നായകനായ മാധവൻെറ ഒരു പ്രഖ്യാപനമുണ്ട്.

മാധവൻ:- ഞാനിനി ഈ ഓത്തുവള്ളീൻമേൽ
തൂങ്ങി ഉഴിഞ്ഞാലാടാൻ ഭാവല്യ.
ഈ വള്ളി പഴകിപ്പോയി. ജീവിത
ഭാരം താങ്ങാനുള്ള ബലം ഇതിനില്ല.

സമൂഹത്തിൻെറ നാനാതുറകളിലും സംഭവിച്ചുകൊണ്ടിരുന്ന മാററങ്ങൾക്കെതിരെ മുഖം തിരിച്ച്, പഴയ മാമൂൽവിശ്വാസങ്ങളുടെ ഇരുമ്പുമറയ്ക്കുള്ളിൽ സ്വയം തളഞ്ഞുകിടന്ന നമ്പൂതിരിസമുദായത്തിൻെറ ഗതികെട്ട ചിത്രമാണ് മാധവൻെറ വാക്കുകളിലൂടെ വി.ടി ആവിഷ്ക്കരിക്കുന്നത്. പുറംലോകം പുതിയ വിദ്യാഭ്യാസരീതികൾ സ്വായത്തമാക്കിക്കൊണ്ട് ആധുനികതയിലേക്കു പരിണമിക്കുമ്പോൾ നമ്പൂതിരി സമുദായത്തിലെ കുട്ടികൾ ദിവസം നിറഞ്ഞ തേവാരവിധികളിൽ പൂട്ടിയിടപ്പെട്ടു. 'ആയുസ്സിന് മുന്നൂററി മുപ്പത്തിയാറ് ആദിത്യ

നമസ്കാരം, നൂററിയൊന്ന് ഏത്തം, സൽബുദ്ധിയുണ്ടാവാൻ പഞ്ചാക്ഷരം ആയിരത്തെട്ട്, സമക്ഷത്ത് നാണംകെടാതിരിക്കാൻ ദക്ഷിണാമൂർത്തിക്ക് ഒരു നൂറെറട്ട് നമസ്കാരം വേറെയും.' തേവാരവിധികളുടെ പട്ടിക ഇങ്ങനെ തുടരുന്നു. ഓത്തുചൊല്ലലും വേദാദ്ധ്യയനവും കഴിച്ച് മൃഷ്ടാന്നഭോജനത്തിനുമേൽ ഏമ്പക്കവും വിട്ട് മലർന്നുറങ്ങുമ്പോൾ ഒരു സമുദായത്തിൻെറ കോട്ടകൊത്തളങ്ങളുടെ വാതിലുകൾ എല്ലാ വികാസ പരിണാമങ്ങൾക്കുമെതിരെ അടഞ്ഞുകിടക്കുകയായിരുന്നു. ഈ തിരിച്ചറിവാണ് വി.ടിയുടെ തൂലികയെ ജ്വലിപ്പിച്ചത്.

മറെറാരു രംഗത്തിൽ വിളയൂരില്ലത്തെ അച്ഛൻ നമ്പൂതിരി, ഉഴത്രവാര്യരെക്കൊണ്ട് ജാതകം നോക്കി തേതിക്ക് കർക്കടാംകുന്ന് നമ്പൂരിയെ വേളിക്കു നിശ്ചയിക്കുന്നു. തേതി ഈ നാടകത്തിലെ നായികയാണ്. തേതിയും മാധവനുമായി ചില രഹസ്യ സല്ലാപങ്ങൾ നടത്തുന്നത് വി.ടി ഈ രംഗത്തിനുമുമ്പുതന്നെ ആവിഷ്കരിക്കുന്നുണ്ട്. കർക്കടാംകുന്ന് നമ്പൂരിയാവട്ടെ, തൻെറ ഷഷ്ഠ്യബ്ധപൂർത്തിയാഘോഷവും കഴിഞ്ഞിരിപ്പാണെന്ന് ഒരു നമ്പൂതിരി വെടിവട്ടത്തിൽ വെളിപ്പെടുത്തുന്നുമുണ്ട്. അഞ്ചെരം ചിററും ചെറുതാലീം തരപ്പെടുത്തി തൻെറ ഇല്ലത്തെ അസ്കൃതകളൊഴിക്കുക എന്നതു മാത്രമാണ് കർക്കടാംകുന്നിൻെറ ആലോചന. നാലുകെട്ടിൻെറ അകത്തളത്തിൽ, ഇരുട്ടിൻെറ കാരുണ്യം അനുവദിച്ചുകൊടുത്ത ഏകാന്തതയിലിരുന്ന് തേതി ആലോചിക്കുന്നതിങ്ങനെയാണ്; ''ഒക്കെ നല്ല പന്ത്യല്ലാ... എന്തോ ചിലതുണ്ട്. എന്നെ കൊടുക്ക്വായിരിക്കുവോ? ആവോ... നിശ്ശല്യാ. എങ്ങടാണാവോ? എന്താണാവോ അവിടുത്തെ കഥ? എത്ര അകലേക്കാണാവോ? ഒന്നും രൂപല്യാ...''

പതിന്നാലു വയസ്സുകാരിയായ ഒരു നമ്പൂതിരിപ്പെൺകിടാവിനെ ഷഷ്ഠ്യബ്ദപൂർത്തി കഴിഞ്ഞ ഒരു വൃദ്ധനമ്പൂതിരിക്ക് വേളിയാക്കുക എന്നത് അരനൂററാണ്ടുമുമ്പ് കേരളത്തിൽ അസാധാരണമോ അദ്ഭുതകരമോ ആയ ഒരു കാര്യമല്ല. ഋതുമതിയായ ഒരു പെണ്ണും ഇല്ലത്തിരുന്ന് സിദ്ധി കൂടിക്കൂടാ. അത് കുടുംബത്തിനു ദോഷമാണ്. അപ്പോൾപ്പിന്നെ ഏതു തന്തക്കിഴവന് പിടിച്ചുകൊടുത്താലും സാരമില്ല. പോരെങ്കിൽ, വൈരക്കടുക്കനുമിട്ട് ഓലക്കുടയും ചൂടി മുറുക്കിത്തുപ്പി കുംഭയും തടവി വിടത്വത്തിൻെറ മഞ്ഞളിച്ച ചിരിയുമായി നടക്കുന്ന സൂരിനമ്പൂതിരിമാരുടെ കാലം. വേളി തരാക്കി ഏതാനും നാൾക്കകം പുമാൻ തിപ്പെടും. തുടർന്ന് യൗവ്വനാരംഭത്തിനു മുമ്പുതന്നെ 'അകത്തുള്ളയാൾ' വൈധവ്യത്തിലേക്ക് വലിച്ചെറിയപ്പെടും. കുളിയും തേവാരവും കഴിച്ച് ദേവസന്ദർശനത്തിനു മറക്കുട ചൂടി പുറത്തു പോകാം, സൂര്യൻ വെട്ടപ്പെടുംമുമ്പേ ദേവസന്ദർശനം കഴിഞ്ഞ് തിരിച്ചെത്തണം. കഴിഞ്ഞു അന്തർജ്ജനങ്ങളുടെ ലോകസഞ്ചാരം. സമുദായത്തിൻെറ അതിരില്ലാത്ത ഔദാര്യമാണത്. എഴുത്തിനു വയ്ക്കൽ, കാതുകുത്തൽ, ഉടുത്തുതുടങ്ങൽ, കാലം തെററി ആരാണാവോ വരുന്നത് അവരുടെ ഭാര്യയാവൽ, അമ്മയാവൽ, സപത്നിയാവൽ, വിധവയാവൽ—ഇതോടെ തീർന്നു ഒരു ജീവിതം. നമ്പൂതിരിയുടെ ജീവിതമോ? ഓത്തുചൊല്ലൽ, വാരസദ്യയുണ്ണൽ, ചാത്തത്തിനും പ്രതിഗ്രഹത്തിനും നടക്കൽ, വിഷയഭോഗങ്ങളിലേർപ്പെടൽ, കുടുംബത്തിലെ മൂത്തപുത്രൻ മൂന്നും നാലും കല്യാണം കഴിക്കൽ ഇതെല്ലാമായിരുന്നു. നാടകത്തിലൊരിടത്ത് വി.ടി തൻെറ വി.എം എന്ന കഥാപാത്രത്തെക്കൊണ്ട് പറയിപ്പിക്കുന്ന ഒരു സംഭാഷണമുണ്ട്;

വി.എം:- എന്നെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ ഞാൻ പട്ടിയായി ജനിക്കാം. പൂച്ചയായി ജനിക്കാം. മറേറതു നികൃഷ്ട ജീവിയായും ജനിക്കാം. നമ്പൂതിരി സമുദായത്തിലെ ഒരപ്ഫനാവാൻ മാത്രാം വയ്യ.

പൗരാണികത്വത്തിൻെറ മേലങ്കിയും മുഖാവരണവുമിട്ട്, പുകൾപെററ തങ്ങളുടെ ആഭിചാരത്തിനുമേൽ പൂണൂൽ തിരുപ്പിടിച്ചിരുന്ന ആയിരക്കണക്കായ പഴമക്കാർക്കു മുന്നിൽ, രംഗ


എം.ആർ.ബി

വേദിയിൽനിന്നുകൊണ്ട് 1929–ലെ ഒരു രാത്രിയിൽ ഒരു നമ്പൂതിരി യുവാവ് വിളിച്ചുപറഞ്ഞ വാക്കുകളാണിത്. കേരളത്തിൻെറ നാലതിരുകൾക്കുള്ളിലും നമ്പൂതിരി സമുദായത്തിലെ ഓരോ മനുഷ്യൻെറയുള്ളിലും ഈ വാക്കുകൾ ആയിരംവട്ടം പ്രതിധ്വനിച്ചു. മറക്കുട ചൂടിയേ പുറത്തു പോകുവാൻ പാടുള്ളൂ, പുരുഷന്മാർക്കു മുന്നിൽ വെട്ടപ്പെട്ടുകൂടാ തുടങ്ങി നൂറു നൂറു നിയമങ്ങൾകൊണ്ട് തളച്ചിട്ടിരുന്ന ഒരു നമ്പൂതിരിപ്പെൺകുട്ടിയെ, ആയിരക്കണക്കായ പരപുരുഷന്മാർക്കു മുന്നിൽ നിർത്തി മൂടുപടം ചീന്തിയെറിഞ്ഞുകൊണ്ടാണ് വി.ടി നാടകം അവസാനിപ്പിച്ചത്. ഫലമോ? തങ്ങളെ മററാരും കാണാതെ അന്തർജ്ജനങ്ങൾക്ക് നാടകം കാണാൻ ഒരുവശത്ത് ഒരോലമറ കെട്ടിയിരുന്നു. നാടകം അവസാനിച്ചപ്പോൾ ആ ഓലമറ അവിടെ ഉണ്ടായിരുന്നില്ല. മറക്കുടചൂടി നാടകം കാണാൻ പോയ അന്തർജ്ജനങ്ങൾ തിരിച്ചു പോരുംവഴി തങ്ങളുടെ മറക്കുടകൾ ഉപേക്ഷിച്ചു. അങ്ങനെ നമ്പൂതിരി സമുദായത്തിലെ സ്ത്രീസമൂഹത്തെ വെളിച്ചത്തിലെത്തിക്കുവാൻ 'അടുക്കളയിൽനിന്നും അരങ്ങത്തേക്ക്' എന്ന നാടകത്തിനു കഴിഞ്ഞു.

ഈ ബോംബിൽ നശിക്കാത്ത യാതൊരു യാഥാസ്ഥിതികത്വവും ഇനി നമ്പൂതിരിയുടെ അടുക്കളയിൽ ബാക്കി കാണില്ലെന്നാണ് നാടകം കണ്ടശേഷം മന്നത്തു പദ്മനാഭൻ പറഞ്ഞത്. വി.ടിയെ 'അടുക്കളയിൽനിന്നും അരങ്ങത്തേക്ക്' എന്ന നാടകമെഴുതാൻ നിർബ്ബന്ധിച്ച ഒട്ടേറെ ആത്മനിഷ്ഠഘടകങ്ങളുണ്ട്. വി.ടിയുടെ ജീവിതത്തിലുടനീളം, എല്ലാ നിർണ്ണായക ഘട്ടങ്ങളിലും ഒരുപിടി സ്ത്രീകളുടെ സ്വാധീനം നമുക്കു കാണാം. ദിവസം നിറഞ്ഞ തേവാരവിധികൾക്കായി എല്ലാം സ്വരുക്കൂട്ടാൻ ഉമ്മറത്തും അടുക്കളയിലും അകത്തളങ്ങളിലും ഓടിനടന്നിരുന്ന അമ്മ, സ്ത്രീയുടെ അസ്വതന്ത്രാവസ്ഥയെ ആദ്യമായി വി.ടിയെ ബോദ്ധ്യപ്പെടുത്തി. മുണ്ടായശാസ്താംകോവിലിൽ ശാന്തിക്കാരനായി ജോലിചെയ്യുമ്പോൾ ഒരു തിയ്യാടി നമ്പ്യാതിരി പെൺകിടാവാണ് വി.ടിയെ അക്ഷരങ്ങളുടെ ലോകത്തേക്കു ക്ഷണിക്കുന്നത്. മുണ്ടായശാസ്താംകോവിലിൽ ശാ


പ്രേംജി

ന്തിക്കാരനായിരിക്കുമ്പോഴാണ് വി.ടി അമ്പലവാസിയായ അമ്മുക്കുട്ടി വാരസ്യാരുമായി പ്രണയത്തിലാകുന്നത്. നിളയുടെ തീരത്ത് മനസ്സുനിറയെ കവിതയുമായി വി.ടിയും അമ്മുക്കുട്ടി വാരസ്യാരും പങ്കിട്ട പ്രണയദിനങ്ങൾ അവസാനിക്കുന്നത് 'അമ്മുക്കുട്ടി വാരസ്യാരും മറെറാരാളുമായി നടക്കുന്ന വിവാഹത്തോടെയാണ്. സ്വന്തം കാമുകിയെ ശിരസ്സുതൊട്ടനുഗ്രഹിച്ച് കതിർമണ്ഡപത്തിലേക്ക് അയയ്ക്കേണ്ട ദുർവ്വിധിയും വി.ടിക്കുണ്ടായി. ''ഒന്നും എന്നോടാലോചിച്ചിട്ടല്ല'' എന്ന തൻെറ കാമുകിയുടെ വാക്കുകൾ ഒരിക്കൽക്കൂടി സ്ത്രീകളുടെ അസ്വതന്ത്രാവസ്ഥയെ വി.ടിക്കു മുന്നിൽ അനാവരണം ചെയ്തു.

ശാന്തിപ്പണി ഉപേക്ഷിച്ചശേഷം ചാലിശ്ശേരി അങ്ങാടിയിൽ വി.ടി മററു ചിലരുമായിച്ചേർന്ന് നെല്ലുകച്ചവടം തുടങ്ങി. ഒരുദിവസം ഉച്ചയ്ക്ക്, അങ്ങാടി പാതിമയക്കത്തിലായിരിക്കുമ്പോൾ കടയിലേക്ക് ഒരു സ്ത്രീ കടന്നുവന്നു. നെല്ലറയിലേക്കു കടന്നുകയറിയ സ്ത്രീ വി.ടിയെ കാമാർത്തിയോടെ സമീപിച്ചു. ഉഷ്ണിച്ചുവശായി വി.ടി തൻെറ കടയ്ക്കു പുറത്തേക്കു ചാടി കിതച്ചു നില്ക്കുമ്പോൾ 'ഹമുക്ക്' എന്നു ശപിച്ചുകൊണ്ട് സ്ത്രീ സ്ഥലംവിട്ടു. ഒരുപിടി നെല്ലിനുവേണ്ടി തൻെറ ഉടുപുടവയഴിക്കാൻ തയ്യാറായ ഈ സ്ത്രീ വി.ടിയെ അദ്ഭുതസ്തബ്ധനാക്കി. ഇങ്ങനെ വി.ടിയുടെ മുന്നിലൂടെ കടന്നുപോയ ഒട്ടനവധി സ്ത്രീകൾ വി.ടിയെ സംബന്ധിച്ചിടത്തോളം രോഗഗ്രസ്തമായ ഒരു സാമൂഹ്യ വ്യവസ്ഥയുടെ മികച്ച പ്രതിഫലനങ്ങൾതന്നെയായിരുന്നു.

വി.ടിയെ നാടകരചനയിലേക്കു നിർബ്ബന്ധിച്ച വസ്തുനിഷ്ഠഘടകങ്ങൾ പത്തൊമ്പതാം നൂററാണ്ടിൻെറ അന്ത്യദശകങ്ങളും ഈ നൂററാണ്ടിൻെറ ആദ്യദശകങ്ങളുമടങ്ങുന്ന കേരളത്തിൻെറ സാമൂഹ്യചരിത്രംതന്നെയാണ്. ഈ കാലഘട്ടത്തിലാണ് കേരളത്തിൽ സാമുദായിക നവീകരണ പ്രസ്ഥാനങ്ങൾ ഉയർന്നുവരുന്നത്. കേരളസമൂഹത്തിൻെറ നവോത്ഥാനത്തിലേക്കു വഴിതെളിച്ച ഈ പ്രസ്ഥാനങ്ങൾ പുതിയ ഒരു സ്വാതന്ത്ര്യബോധത്തിൻെറയും ജീവിതവീക്ഷണത്തിൻെറയും ഉല്പന്നങ്ങളായിരുന്നു.

ഈഴവ വിഭാഗത്തിനിടയിലാണ് ആദ്യമായി സമുദായ നവീകരണപ്രസ്ഥാനം ഉടലെടുത്തത്. കേരളം കണ്ട ഏററവും ശക്തമായ സമുദായ പരിഷ്കരണ പ്രസ്ഥാനവും ഇതുതന്നെ. 'ജാതി ചോദിക്കരുത്, പറയരുത്', 'ഒരു ജാതി ഒരു മതം ഒരു ദൈവം', 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' തുടങ്ങിയ വിപ്ളവകരമായ മുദ്രാവാക്യങ്ങൾ ഉന്നയിച്ചുകൊണ്ടാണ് ശ്രീനാരായണ ധർമ്മ പരിപാലന യോഗം കേരളത്തിൻെറ അങ്ങോളമിങ്ങോളം ആഞ്ഞടിച്ചത്. നൂററാണ്ടുകളായി നിലനിന്നിരുന്ന ജാതി-ഉപജാതി ഉച്ചനീചത്വങ്ങൾക്കും തൊട്ടുകൂടായ്മ, തീണ്ടിക്കൂടായ്മ തുടങ്ങിയ അയിത്താചാരങ്ങൾക്കുമെതിരെ സന്ധിയില്ലാത്ത സമരം നടത്തിക്കൊണ്ട് ജനാധിപത്യത്തിൻെറ ആദ്യപാഠങ്ങൾ നമ്മെ പഠിപ്പിച്ചത് ഈ പ്രസ്ഥാനമാണ്. കലാലയത്തിലോ പൊതുനിരത്തിലോ പ്രവേശനമില്ലാതെ പരിഷ്കാരത്തിൻെറ മറുപുറത്ത് തളച്ചിട്ട അധഃസ്ഥിതരായ ജനങ്ങളെ ഈ മണ്ണിൻെറ നിറുകയിലേക്കു കൈപിടിച്ചുയർത്തിയതും ഈ പ്രസ്ഥാനമാണ്.

ജാതി നവോത്ഥാന പ്രസ്ഥാനം പെട്ടെന്ന് വ്യാപിച്ചത് നായർ സമുദായത്തിലായിരുന്നു. കേരളത്തിലെ മററ് ജാതിവിഭാഗങ്ങളിൽനിന്നും വ്യത്യസ്തമായി വിപുലമായി വിദ്യ അഭ്യസിക്കുകയും ഉദ്യോഗം സമ്പാദിക്കുകയും അതുവഴി പരിഷ്കാരത്തിലേക്ക് കൂടുതൽ വേഗത്തിൽ സഞ്ചരിക്കുകയും ചെയ്തത് നായർ വിഭാഗമായിരുന്നു. ഈ സമുദായത്തിലെ പുരോഗമനേച്ഛുക്കളെ ആദ്യം അലട്ടിയത് സംബന്ധം എന്ന സമസ്യയായിരുന്നു. സംബന്ധത്തെക്കുറിച്ച് ശ്രീ.പി.കേശവദേവ് തൻെറ 'അയൽക്കാർ' എന്ന കൃതിയിൽ പരാമർശിക്കുന്നതിങ്ങനെയാണ്; ''മരുമക്കത്തായ പ്രകാരമുള്ള സംബന്ധം വെറുമൊരു ലൈംഗികമായ ഏർപ്പാടു മാത്രമായിരുന്നല്ലോ. ഭാര്യാഭർത്തൃ ബന്ധമോ പിതൃപുത്ര ബന്ധമോ ആ ഏർപ്പാടിൽ ഉണ്ടായിരുന്നില്ല. ഭാര്യയെ 'അച്ചി'യെന്നും ഭർത്താവിനെ 'നായർ' എന്നുമാണ് വിളിച്ചിരുന്നത്. അച്ചിക്കും അച്ചിയിലുണ്ടാകുന്ന മക്കൾക്കും ചെലവിനു കൊടുക്കേണ്ട ഭാരം നായർക്കുണ്ടായിരുന്നില്ല. അച്ചിയും മക്കളും അവരുടെ തറവാട്ടിൽ താമസിച്ചുകൊള്ളണമെന്നും തറവാട്ടിൽനിന്നും ചെലവു നടത്തിക്കൊള്ളണമെന്നുമായിരുന്നു നിയമം. നായർ അയാളുടെ വീട്ടിൽ താമസിച്ചുകൊള്ളും. തറവാട്ടിൽനിന്നും അത്താഴം കഴിഞ്ഞ് ചൂട്ടും കത്തിച്ച് അച്ചിവീട്ടിൽ


ഇ.എം.എസ്


കെ. ദാമോദരൻ

പോവുകയെന്നത് അന്നത്തെ സർവ്വസാധാരണമായ ചടങ്ങായിരുന്നു. അച്ചിക്കും മക്കൾക്കും എണ്ണയും തുണിയും കൊടുക്കുക, ഓണത്തിനും തിരുവാതിരയ്ക്കും 'കോപ്പു' കൊടുക്കുക, വിഷുവിന് കൈനീട്ടം കൊടുക്കുക-അത്രയും കൊണ്ടു തീർന്നു നായർക്ക് അച്ചിയോടും മക്കളോടുമുള്ള കടപ്പാട്.'' തറവാട്ടുമുററത്ത് പ്രഭാതത്തിൽ കാണുന്ന ചൂട്ടുകററകളുടെ എണ്ണം ചൊല്ലി തങ്ങളുടെ ആഭിജാത്യവും പ്രൗഢിയും പ്രസംഗിക്കുന്ന അമ്മാവിയമ്മമാരെക്കുറിച്ച് തകഴി 'കയറി'ൽ സൂചിപ്പിക്കുന്നുണ്ട്. സംബന്ധവും താലികെട്ടുകല്യാണവും നിർത്തലാക്കുക, സ്വത്തിൻമേൽ ആളോഹരിവീതം നടപ്പാക്കുക, അധികച്ചെലവുണ്ടാക്കുന്ന അടിയന്തിരങ്ങൾ വേണ്ടെന്നു വയ്ക്കുക, നായർ വിഭാഗത്തിനുള്ളിലെ അവാന്തര വിഭാഗങ്ങൾക്കിടയിൽ സമത്വം സ്ഥാപിക്കുക തുടങ്ങിയ ലക്ഷ്യങ്ങളോടുകൂടി നായർ സർവ്വീസ് സൊസൈററി ആരംഭിച്ചു. അത് ഒരു വലിയ വിഭാഗം ജനങ്ങൾക്കുമേൽ അധീശത്വം സ്ഥാപിക്കുകയും സാമുദായികവും സാമൂഹ്യവുമായ ഒരു മാററിമറിക്കലിന് കളമൊരുക്കുകയും ചെയ്തു.

ഇതേ കാലഘട്ടത്തിൽത്തന്നെയാണ് നമ്പൂതിരിമാർക്കിടയിലും ഏതാനും പുരോഗമന തൽപ്പരർ സംഘടിച്ചുതുടങ്ങിയത്. ഈ സംഘംചേരലിൻെറ ഏററവും വലിയ പ്രത്യേകത മററ് ജാതിവിഭാഗങ്ങൾ തങ്ങളുടെ അവകാശങ്ങൾക്കുവേണ്ടി സമരം ചെയ്തപ്പോൾ, തങ്ങൾക്കുള്ള അനാവശ്യമായ ആനുകൂല്യങ്ങളെ സ്വയം ത്യജിക്കാൻ തയ്യാറായാണ് നമ്പൂതിരി യോഗക്ഷേമസഭ മുന്നോട്ടുവന്നത്. വേദാദ്ധ്യായനത്തിൽ മാത്രം കുടുങ്ങിക്കിടന്ന നമ്പൂതിരിബാലന്മാരുടെ ഇടുങ്ങിയ വിദ്യാഭ്യാസം ഇംഗ്ളീഷ് ഭാഷാപഠനത്തിലൂടെ ഉടച്ചുവാർക്കുക, ജ്യേഷ്ഠൻ മാത്രം സ്വജാതിയിൽനിന്നും വിവാഹം ചെയ്യുകയും അനുജന്മാർ മററ് നായരമ്പലവാസി സ്ത്രീകളെ വിവാഹം ചെയ്യുകയും ചെയ്യുന്ന രീതി അവസാനിപ്പിക്കുക, യുവതീവൃദ്ധ വിവാഹം നിർത്തലാക്കുക തുടങ്ങിയ ലക്ഷ്യങ്ങളാണ് ആദ്യകാലത്ത് ഈ പ്രസ്ഥാനത്തെ മുന്നോട്ടു നയിച്ചത്. ഇങ്ങനെ പൊതുവിൽ ഉണർച്ചയുടേയും മുന്നേററത്തിൻെറയും കാലഘട്ടത്തിലാണ് വി.ടി. 'അടുക്കളയിൽനിന്നും അരങ്ങത്തേക്ക്' എന്ന നാടകം എഴുതുന്നതും നമ്പൂതിരി യോഗക്ഷേമസഭ നാടകം അവതരിപ്പിക്കുന്നതും. സമുദായത്തിലെ യാഥാസ്ഥിതികർ പക്ഷെ വെറുതെയിരുന്നില്ല. അവർ വി.ടിയെ വകവരുത്താൻതന്നെ പദ്ധതിയിട്ടു. അതിനായി ഒരു വാല്യക്കാരനെ ശട്ടംകെട്ടി. വി.ടി കുളിച്ചുമടങ്ങുന്ന വഴിയിൽ ഒരമ്പലഗോപുരമുണ്ട്. അതിൻെറ മുകളിൽ നിന്നും ഒരു കല്ലുരുട്ടി വി.ടിയുടെ തലയ്ക്കിടുക. ഏതായാലും വാല്യക്കാരൻെറ കണക്കു തെററി. വി.ടി കടന്നുപോയതിനുശേഷമെ അയാൾക്ക് കല്ലുരുട്ടിയിടാൻ കഴിഞ്ഞുള്ളൂ.

വി.ടി.യുടെ ഈ നാടകത്തിൽ പ്രചോദിതരായിക്കൊണ്ടാണ് പിൽക്കാലത്ത് എം.ആർ.ബി 'മറക്കുടയ്ക്കുള്ളിലെ മഹാനരക'വും പ്രേംജി 'ഋതുമതി'യും രചിക്കുന്നത്. ഈ നാടകങ്ങളും സമൂഹത്തിലും സമുദായത്തിലും കടന്നുവന്ന മാററങ്ങളുടെ ഉത്തമ ദൃഷ്ടാന്തങ്ങളാണ്.

ഈ കാലഘട്ടം ദേശീയ നിലവാരത്തിൽ സ്വാതന്ത്ര്യസമരത്തിൻെറ കാലഘട്ടം കൂടിയാണല്ലോ. നാഷണൽ കോൺഗ്രസ് ബ്രിട്ടീഷ് വിരുദ്ധ പോരാട്ടത്തിൻെറ പ്രതീകവും പ്രത്യാശയുമായി രാജ്യത്തുടനീളം അലകൾ സൃഷ്ടി

ക്കുന്ന കാലം. ഗാന്ധിജിയുടെ നേതൃത്വം ഒരു ജനതയുടെ ഇച്ഛാശക്തിയുടേയും സ്വാതന്ത്ര്യാഭിലാഷത്തിന്റേയും ഏററവും പ്രമുഖ ചിഹ്നമായിരുന്ന കാലം. കേരളത്തിലും പുരോഗമനേച്ഛുക്കളും യുവജനങ്ങളും കോൺഗ്രസ്സിന്റെ വിശ്വസ്താനുയായികളായിത്തീർന്നു. എന്നാൽ 1920-കൾക്കുശേഷം നാഷണൽ കോൺഗ്രസ്സിന്റെ പ്രവർത്തനങ്ങൾ കോൺഗ്രസ്സിലെതന്നെ ഒരു വിഭാഗത്തിനുള്ളിൽ അസംതൃപ്തിയും അസഹിഷ്ണുതയും സൃഷ്ടിച്ചു. 1934-ൽ നിയമനിഷേധപ്രസ്ഥാനം പിൻവലിച്ചതോടെ കോൺഗ്രസ്സിന്റെ പ്രവൃത്തി പരിപാടിയിൻമേൽ ഈ പ്രത്യേക വിഭാഗത്തിന് അവിശ്വാസംപോലും ഉളവായി. സ്വാതന്ത്ര്യത്തെ സംബന്ധിച്ച ചില പുതിയ വീക്ഷണങ്ങൾ ഇക്കാലത്ത് വ്യാപകമായി ഇവർക്കിടയിൽ ചർച്ച ചെയ്യപ്പെട്ടു. അതിനു വഴിയൊരുക്കിയത് സോവിയററ് റഷ്യയെക്കുറിച്ചുള്ള അറിവാണ്. റഷ്യയിൽ വിശപ്പും തൊഴിലില്ലായ്മയുമില്ല. എന്നാൽ ആ കാലഘട്ടത്തിലെ ഇതര സ്വതന്ത്ര രാജ്യങ്ങളിൽ കൂടിയും ഈ രണ്ട് പ്രതിഭാസങ്ങളും കൂടുതൽ ശക്തമായിക്കൊണ്ടിരിക്കുകയാണുതാനും. തങ്ങൾ തുടർന്നുവരുന്ന സ്വാതന്ത്ര്യവീക്ഷണവും അതിനായുള്ള പോരാട്ടവും അർത്ഥശൂന്യമാണെന്നു തന്നെ ഈ വിഭാഗത്തിന് ബോദ്ധ്യപ്പെട്ടു തുടങ്ങി. ഒരു പുതിയ നയവും പ്രവർത്തനപദ്ധതിയുമാണ് ഒരു നവഭാരത സൃഷ്ടിക്കാവശ്യമുള്ളതെന്ന് ഇവർക്ക് ബോദ്ധ്യപ്പെട്ടു. ആദ്യംമുതൽതന്നെ റഷ്യയെ ഉദാഹരണമായെടുത്തിരുന്നതുകൊണ്ട് പുതിയ പ്രവർത്തനപദ്ധതികളുടെ ആവിഷ്കാരത്തിനും ഇവർ ഉററുനോക്കിയത് റഷ്യയിലേക്കു തന്നെയായിരുന്നു. സാർ ചക്രവർത്തിമാരുടെ ദുർഭരണത്തിന് റഷ്യൻ ജനങ്ങൾ എങ്ങനെയാണ് അന്ത്യം കുറിച്ചത്? ആ പോരാട്ടത്തിൽ കർഷകരുടേയും തൊഴിലാളികളുടേയും പങ്കെന്തായിരുന്നു? തുടങ്ങിയ അന്വേഷണങ്ങൾ ഈ വിഭാഗത്തെ എത്തിച്ചത് മാർക്സിസ്ററ് ദർശനത്തിലേക്കായിരുന്നു. തുടർന്ന് ദേശീയ പ്രസ്ഥാനം മാർക്സിസ്ററ് നേതൃത്വത്തിലായാൽ മാത്രമെ സമഗ്രമായ സ്വാതന്ത്ര്യം സാക്ഷാത്കരിക്കാനാവൂ എന്ന ബോധം ഇവരിൽ രൂഢമൂലമായി. 1934-ൽ പാററ്നയിൽ വച്ചു നടന്ന കോൺഗ്രസ് സമ്മേളനത്തിൽ പുരോഗമനവാദികൾ പങ്കെടുത്തത് ഈ വീക്ഷണത്തോടുകൂടിയാണ്. തുടർന്ന് 'കോൺഗ്രസ് സോഷ്യലിസ്ററ് പാർട്ടി' രൂപീകൃതമായി. നഗരത്തിലെ ഇടത്തരക്കാരുടെ സ്വാതന്ത്ര്യസമരമെന്നതിലുപരിയായി കർഷകരേയും തൊഴിലാളികളേയും വിപുലമായി പങ്കെടുപ്പിച്ചുകൊണ്ടുള്ള ഒരു ബഹുജന പ്രക്ഷോഭമാണാവശ്യം എന്ന് കോൺഗ്രസ് സോഷ്യലിസ്ററുകൾ അംഗീകരിച്ചു. ഈ ദൃശപ്രവർത്തനങ്ങളിലേക്ക് കാലെടുത്തുകുത്തുമ്പോൾ കോൺഗ്രസ് സോഷ്യലിസ്ററുകൾ നേരിട്ടത് അന്നേവരെ തങ്ങൾക്കു കാണാൻ കഴിയാതെപോയ മനുഷ്യരേയും അറിയാതെപോയ ഒട്ടനവധി പ്രശ്നങ്ങളേയുമാണ്. തുടർന്ന് ഐതിഹാസികമായ ഒരു മുന്നേററത്തിനാണ് ഇന്ത്യ സാക്ഷ്യം വഹിച്ചത്.

ബംഗാളിലെ 'അനുശീലൻ', 'യുഗാന്തർ', 'ശ്രീസംഘ്' എന്നീ വിപ്ളവ സംഘടനകൾക്കു പുറമെ പഞ്ചാബിലെ 'നവജവാൻ ഭാരത്സഭ', യു.പിയിലും പഞ്ചാബിലും മററും പ്രവർത്തിക്കുന്ന 'ഹിന്ദുസ്ഥാൻ സോഷ്യലിസ്ററ് റിപ്പബ്ളിക്കൻ ആർമി' മുതലായ പുതിയ സംഘടനകൾ ഉയർന്നുവന്നു. ബോംബെ, കൽക്കത്ത, കാൺപൂർ മുതലായ തൊഴിലാളി കേന്ദ്രങ്ങളിൽ ട്രേഡ് യൂണിയനുകളും അവ നേതൃത്വം കൊടുക്കുന്ന പണിമുടക്കങ്ങളും ഉണ്ടായി. ഇവയുടെ എല്ലാം ഫലമായി സോഷ്യലിസം എന്ന ആശയവും അതിന്റെ സൃഷ്ടിക്കായുള്ള സംഘടനകളും രാജ്യത്തുടനീളം ഉയർന്നുവന്നു.

കേരളത്തിലും ഇതിന്റെ പ്രതിഫലനമുണ്ടായി. സാമുദായിക നവീകരണ പ്രസ്ഥാനങ്ങൾ കേരളത്തിന്റെ രാഷ്ട്രീയ ഘടനയിലുണ്ടാക്കിയ പരിവർത്തനങ്ങൾക്കു പിന്നാലെ സാമ്പത്തിക ഘടനയിൽ വമ്പിച്ച മാററങ്ങൾക്കു തുടക്കം കുറിച്ചുകൊണ്ട് തൊഴിലാളി കർഷക സംഘടനകൾ രംഗത്തുവന്നു. സഖാവ് കൃഷ്ണപിള്ള, ഇ.എം.എസ്., കെ.ദാമോദരൻ, എ.കെ.ജി. തുടങ്ങി ഒട്ടനവധിപേർ ഈദൃശ പ്രവർത്തനങ്ങൾക്ക് അന്ന് നേതൃത്വം നൽകി. കേരളത്തിലങ്ങോളമിങ്ങോളം സഞ്ചരിച്ചുകൊണ്ട് അവർ മിൽത്തൊഴിലാളികളേയും കയൽ തൊഴിലാളികളേയും കർഷകരേയും പാട്ടകുടിയാന്മാരേയും സംഘടിപ്പിച്ചു. ഇങ്ങനെ 1939 ആയപ്പോഴേക്കും കേരളത്തിൽ കമ്മ്യൂണിസ്ററ് പാർട്ടി നിലവിൽ വന്നു. ഈ പ്രവർത്തനകാലത്താണ് തങ്ങളുടെ ആശയഗതികൾ ലളിതമായും വേഗത്തിലും ജനങ്ങളിലേക്കെത്തിക്കാൻ പുതിയ മാദ്ധ്യമങ്ങൾ ആരായണമെന്ന അഭിപ്രായം ഉയർന്നുവരുന്നത്.

കോഴിക്കോടുവച്ച് ഇ.എം.എസ്സും എ.കെ.ജിയും കെ.ദാമോദരനും കണ്ടുമുട്ടി. ജനകീയ മാദ്ധ്യമങ്ങളിലൂടെ സോഷ്യലിസ്ററാശയം പ്രചരിപ്പിക്കുക എന്ന അഭിപ്രായം ഇവർക്കിടയിൽ ചർച്ച ചെയ്യപ്പെട്ടു. ഒടുവിൽ നാടകം എന്ന പ്രകാശനവിധം പ്രചാരണത്തിനായി സൗകര്യപൂർവ്വം വിനിയോഗിക്കാം എന്ന് കണ്ടെത്തുകയും ചെയ്തു. അപ്പോഴാണ് പുതിയൊരു പ്രശ്നം-നാടകമെഴുതുക. കൂട്ടത്തിൽ അല്പം നാടകാനുഭവമുള്ളത് ഇ.എം.എസ്സിനു മാത്രമാണ്. വി.ടിയുടെ 'അടുക്കളയിൽനിന്നും അരങ്ങേത്തേക്ക്' എന്ന നാടകത്തിൽ പല്ലക്കു ചുമട്ടുകാരന്റെ വേഷത്തിൽ രംഗത്തുവന്നതാണ് അദ്ദേഹത്തിന്റെ ഏക നാടകാനുഭവം. ഒടുവിൽ നാടകരചന എന്ന ദൗത്യം കെ.ദാമോദരനുമേൽ ചുമത്തപ്പെട്ടു. ജീവിതത്തിൽ ഒരു നാടകം മാത്രമാണ് അദ്ദേഹം എഴുതിയിട്ടുള്ളത്, 'പാട്ടബാക്കി'. ഈ മൂവർസംഘം നാടകത്തിന്റെ പ്രമേയവും തീരുമാനിച്ചു. കർഷകത്തൊഴിലാളികളുടെ ജീവിതാവസ്ഥയുടെ ദയനീയത അവരെത്തന്നെ ബോദ്ധ്യപ്പെടുത്തുന്ന പ്രമേയമായിരിക്കണം നാടകത്തിന്റെ ഇതിവൃത്തം. നാടകാവതരണത്തിനുള്ള സ്ഥലവും നിശ്ചയിച്ചാണ് സംഘം പിരിഞ്ഞത്. പൊന്നാനി കർഷകസമ്മേളനത്തിൽ നാടകം അവതരിപ്പിക്കുക. 1937-ൽ പൊന്നാനി കർഷക സമ്മേളനത്തിൽ പാട്ടബാക്കി എന്ന നാടകം അവതരിപ്പിക്കപ്പെട്ടു. എന്നുമാത്രമല്ല കെ.ദാമോദരൻ, എ.കെ.ഗോപാലൻ, കെ.പി.ആർ.ഗോപാലൻ തുടങ്ങിയവർ നാടകത്തിൽ അഭിനയിക്കുകയും ചെയ്തു. പാട്ടബാക്കിയെക്കുറിച്ച് സി.ജെ. തോമസ് തന്റെ 'ഉയരുന്ന യവനിക' എന്ന പുസ്തകത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു; ''കഥാഘടനയുടെ ലാളിത്യവും ഉള്ളടക്കത്തിന്റെ സത്യാവസ്ഥയും പാട്ടബാക്കിയെ മലയാളത്തിന്റെ ഏററവും വിജയകരമായ രാഷ്ട്രീയ നാടകമാക്കിത്തീർക്കുന്നു. മലബാറിലെ കർഷക പ്രസ്ഥാനത്തിൽനിന്നും ഉടലെടുത്ത ഒരു കലാസൃഷ്ടിയാണ് പാട്ടബാക്കി.''

പഴകി ജീർണ്ണിച്ച ഒരോലപ്പുരയിൽ അരക്ഷിതരും നിരാശ്രയരുമായി കഴിഞ്ഞുകൂടുന്ന ഒരു കർഷക കുടുംബത്തെ കേന്ദ്രമാക്കിയാണ് പാട്ടബാക്കിയുടെ ഇതിവൃത്തം മെനഞ്ഞെടുത്തിരിക്കുന്നത്. പട്ടിണിയുടേയും ദാരിദ്ര്യത്തിന്റേയും ചൂഷണത്തിന്റേയും വിഷമസന്ധികളിലൂടെ സഞ്ചരിച്ച് ഒടുവിൽ നാടകം അവസാനിക്കുന്നത് ഈ പ്രഖ്യാപനത്തോടെയാണ്:-

കിട്ടുണ്ണി:- ഒരു ഭാഗത്ത് നോട്ടും ഉറുപ്പികയും ആർക്കും ഉപയോഗമില്ലാതെ കൂമ്പാരമായി കിടക്കുന്നു. മറുഭാഗത്ത് കഞ്ഞിവെള്ളം കിട്ടാതെ ജനങ്ങൾ പട്ടിണി കിടക്കുന്നു. ഒരുഭാഗത്ത് യാതൊരു പണിയുമെടുക്കാതെ മുതലാളികൾ സുഖിയന്മാരായി കൂത്താടുന്നു. മറുഭാഗത്ത് എല്ലുമുറിയെ പണിയെടുക്കുന്ന എന്നെപ്പോലുള്ളവർ പിച്ചതെണ്ടുന്നു. ഇതന്യായമാണ്... ഇതക്രമമാണ്.

മുഹമ്മദ്:- എന്റെ അഭിപ്രായത്തിൽ ഈ മർദ്ദനത്തിൽ നിന്നെല്ലാം രക്ഷനേടാൻ ഓരൊററ നിവൃത്തിയേയുള്ളൂ. ഇന്നെല്ലാ അധികാരങ്ങളും ധനികവർഗ്ഗക്കാർക്കു മാത്രമാണ്. ആ അധികാരങ്ങളും ഭരണകൂടവും നമ്മൾ തൊഴിലാളികളും കൃഷിക്കാരും ഇടത്തരക്കാരും കൂടി പ്രക്ഷോഭം നടത്തി പിടിച്ചെടുക്കണം.

ഈ നൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ നടന്ന പോരാട്ടങ്ങളുടേയും മുന്നേററങ്ങളുടേയും ഒരു ചെറിയ ഓർമ്മപ്പെടുത്തൽ മാത്രമാണ് ഈ ലേഖനം. നാം നമ്മുടെ സമൂഹത്തിൽനിന്നും സംസ്കാരത്തിൽനിന്നും ചരിത്രത്തിൽനിന്നും അനുനിമിഷം അന്യവൽക്കരിക്കപ്പെട്ടുകൊണ്ടിരിക്കയാണ്. നമ്മുടെ ഏററവും വലിയ പ്രതിസന്ധി ചരിത്രബോധം നഷ്ടപ്പെട്ട, ചരിത്രനിരപേക്ഷമായ ഒരു ജനതതിയായി, ആൾക്കൂട്ടമായി നാം അതിവേഗം മാറിക്കൊണ്ടിരിക്കുന്നുവെന്നതാണ്. ഒരു പള്ളിയുടെ തകർച്ച നമുക്ക് കേവലം നാലുദിവസത്തെ മാത്രം വാർത്തയാകുമ്പോൾ ഒരു കച്ചവടസിനിമ നമുക്ക് ഒരു വർഷത്തെ വാർത്തയും അനുഭവവുമാകുന്നു. വേരുകൾ നഷ്ടപ്പെടുന്ന ഒരു ജനതയായി ഈ ഇതിഹാസ ഭൂമിയിലെ മനുഷ്യർ പരിണമിക്കുന്ന ദുരന്താവസ്ഥയെ തരണം ചെയ്യാൻ നാം നമ്മുടെ നവോത്ഥാന പാരമ്പര്യത്തിന്റേയും സാമൂഹ്യമുന്നേററങ്ങളുടേയും ചരിത്രം ഇടയ്ക്കെങ്കിലും ഒന്നോർക്കണം.

നവോത്ഥാന പ്രവർത്തനങ്ങളാലും രാഷ്ട്രീയസാമ്പത്തിക പരിവർത്തനങ്ങളാലും പ്രോജ്ജ്വലിതമായ ഒരു ഭൂമികയായിരുന്നു ഈ കാലങ്ങളിൽ കേരളത്തിന്റേത്. എൻ.എസ്.എസ്, എസ്.എൻ.ഡി.പി, നമ്പൂതിരി യോഗക്ഷേമ സഭ തുടങ്ങിയ സാമുദായിക പ്രസ്ഥാനങ്ങളും നാഷണൽ കോൺഗ്രസ്സും പിന്നീട് കോൺഗ്രസ് സോഷ്യലിസ്ററുകളുമൊക്കെച്ചേർന്ന് പിൽക്കാലത്ത് കമ്മ്യൂണിസ്ററു പാർട്ടിക്ക് വിത്തെറിയാൻ പാകത്തിൽ ഉഴുതുമറിച്ച മണ്ണായിരുന്നു കേരളത്തിന്റേത്. കെ.പി.എ.സി ആരംഭിക്കുന്നത് ഇവിടെ നിന്നാണ്.

(തുടരും)



നരേന്ദ്രൻ

# റാവുവിനു ചുറ്റും നിഴലുകൾക്ക് കനം വയ്ക്കുന്നു

**കോൺഗ്രസ്സിന**കത്തും പുറത്തുമുള്ള ഉന്നതരായ പല നേതാക്കളെയും ഒരുതരം നിരാശതാബോധം ഗ്രസിച്ചിരിക്കുകയാണ്. നരസിംഹറാവുവിനെ നിഷ്കൃഷ്ടമായി ഉറപ്പിച്ചു നിർത്തുന്ന കാര്യത്തിൽ ഇതേവരെ അവരുടെ സംഘടിതവും വ്യക്തിപരവുമായ സകല ശ്രമങ്ങളും പരാജയപ്പെട്ടിരിക്കുകയാണ്. എല്ലായ്പോഴുമെന്നപോലെ പ്രധാനമന്ത്രി അവരെയെല്ലാം രോഷം ചവച്ചിറക്കാൻ വിട്ടിരിക്കുകയാണ്. കോൺഗ്രസ്സിലെ അർജുൻസിംഗിനെയും ശരദ്പവാറിനെയും കൂടാതെ നിരാശവാന്മാരായ രാഷ്ട്രീയ നേതാക്കളുടെ കൂട്ടത്തിൽ ബി.ജെ.പിയിലെ അദ്വാനിയും പിന്നെ ചന്ദ്രശേഖറും വി.പി. സിംഗുമൊക്കെ ഉൾപ്പെടും. അടുത്ത ഏതാനും വാരങ്ങളിലെ അവരുടെ അധികാരക്കളികൾ കാണാൻ നല്ല രസമായിരിക്കും.

തന്റെ പാർട്ടിക്കുള്ളിലെ അക്കളിയുടെ കാര്യത്തിൽ ആകപ്പാടെ നോക്കുമ്പോൾ നരസിംഹറാവുവിന് വ്യാകുലപ്പെടാനായി ഒന്നുമില്ലതന്നെ. ഭൂരിപക്ഷപിന്തുണയുള്ള അദ്ദേഹം ഇടതുപക്ഷക്കാരുടെയും മററു കൊച്ചു പാർട്ടികളുടെയുംമേൽ പ്രതീക്ഷ അർപ്പിക്കുകയാണ്. എന്നാൽ അദ്ദേഹം അഭിമുഖീകരിക്കുന്ന പ്രശ്നം ബ്യൂറോക്രാററുകളുടെയും വ്യവസായപ്രമുഖരുടെയും ശക്തമായ ലോബിയുടെ കാര്യത്തിലാണ്. ഈ ലോബി പ്രധാനമന്ത്രിയെ തുറന്നു കാട്ടാൻ നിശ്ശബ്ദമായി പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്. നരസിംഹറാവുവിനെ പുറത്താക്കുക എന്ന ഏകലക്ഷ്യവുമായി നിരാശാവാന്മാരായ രാഷ്ട്രീയ നേതാക്കളും ഈ ലോബിയോട് അടുക്കുകയാണ്.

നരസിംഹറാവുവിന്റെ പുത്രന്മാർക്ക് വിവാദപുരുഷന്മാരായ ഷെയർ ബ്രോക്കർമാരും കറുത്ത പണക്കാരുമായുണ്ടെന്ന് ആരോപിക്കപ്പെടുന്ന ബന്ധങ്ങളെ തുറന്നുകാട്ടുന്നതിനു പിന്നിൽ ഈ ലോബിയാണുള്ളതെന്ന് ഏറെക്കുറെ വ്യക്തമായിട്ടുണ്ട്. കൂടുതൽ കൂടുതൽ വിവരങ്ങൾ അടുത്ത ഏതാനും ദിവസങ്ങൾക്കുള്ളിൽ വെളിച്ചത്താവാൻ പോവുകയാണ്. അവ പ്രധാനമന്ത്രിയെ വല്ലാതെ അസ്വസ്ഥചിത്തനാക്കിയെന്നും വരാം. പ്രധാനമന്ത്രിയും അദ്ദേഹത്തിന്റെ പുത്രന്മാരും ഉൾപ്പെടുന്ന ഭൂമി അപവാദം ആന്ധ്രയിലും മററു സ്ഥലങ്ങളിലും ഉയർത്തപ്പെടുകയാണ്.

നരസിംഹറാവുവിനെ സംബന്ധിച്ചിടത്തോളം പാർലമെൻറിന്റെ ബജററ് സമ്മേളനം വലിയ ഭീഷണികളൊന്നും ഉയർത്താനിടയില്ല. എങ്ങനെയെങ്കിലും അദ്ദേഹം അത് മറികടക്കും.

നരസിംഹറാവു അദ്ദേഹത്തിന്റെ പദവിയിൽ തുടരുന്ന രീതിയോട് മററാരെയുംകാൾ കോപിഷ്ടരും അസഹിഷ്ണുക്കളും ബി.ജെ.പി നേതാക്കളാണ്. ഫെബ്രുവരി 25-ാം തീയതിയിലെ ബി.ജെ.പി റാലി അമ്പേ പൊളിഞ്ഞത് പാർട്ടിയുടെ കഴിവുകേടിന്റെ ദൃഷ്ടാന്തമായി. നിരോധനം ലംഘിച്ച് ഇരുപതു ലക്ഷത്തിലേറെ ആളുകളെ റാലിക്കു കൊണ്ടുവരുമെന്നായിരുന്നു ബി.ജെ.പി പ്രഖ്യാപിച്ചത്. പക്ഷേ, കഷ്ടിച്ച് ഇരുപതിനായിരം പേരാണ് കശപിശകളിൽ പങ്കുകൊള്ളാനെത്തിയത്.

ബി.ജെ.പി റാലിയെ നേരിടാൻ നരസിംഹറാവു ഭരണകൂടം സ്വീകരിച്ച കടുത്ത അടിച്ചമർത്തൽ നടപടികൾ വൻതോതിലുള്ള വിമർശനം ഇളക്കിവിട്ടുണ്ട്. ബി.ജെ.പി പ്രകടനക്കാരെ നിർദ്ദയം നേരിടാനായി ഗവൺമെൻറ്, അടിയന്തരാവസ്ഥാനാളുകളിലെന്നവണ്ണം സകല സംസ്ഥാനങ്ങളിൽനിന്നും അർദ്ധ സൈനിക സന്നാഹങ്ങളെ വരുത്തി വിന്യസിച്ചിരുന്നു. ഈ നടപടി ബി.ജെ.പിയെ തീർത്തും ദുർഘടാവസ്ഥയിലാക്കുകയാണുണ്ടായത്.

അദ്വാനിയുടെയും ഡോ. ജോഷിയുടെയും മററും ഭാവി കരുനീക്കങ്ങളെ ലഘൂകരിച്ചു കാണാവുന്നതല്ല. മതവികാരം ഇളക്കിവിടാതെ, രാമനാമ മന്ത്രോച്ചാരണമില്ലാതെ നരസിംഹറാവു ഗവൺമെൻറിനെതിരെയുള്ള തങ്ങളുടെ രാഷ്ട്രീയാക്രമണം ഫലപ്രദമായി നടത്താനാവില്ലാ എന്ന് അവർക്ക് നന്നെ ബോദ്ധ്യമായിക്കഴിഞ്ഞിരിക്കുന്നു. അടുത്ത മാസം കൽക്കത്തയിൽ ചേരുന്ന ബി.ജെ.പി നാഷണൽ എക്സിക്യൂട്ടീവ് പുതിയൊരു മിലിററൻറ് ലൈനിന് രൂപംകൊടുക്കുമെന്നതു തീർച്ച.

അദ്വാനിയും ബി.ജെ.പിയിലെ മററുള്ളവരും ഈ ദശാസന്ധിയിൽ നിരാശവാന്മാരാകാൻ കാരണങ്ങളുണ്ട്. നരസിംഹറാവുവിനെ താഴെ വലിച്ചിട്ടിട്ട് ഒരു തിരഞ്ഞെടുപ്പ് അടിച്ചേല്പിക്കാൻ തങ്ങൾക്കു കഴിയുമെന്ന് അവർ കരുതി. തിരഞ്ഞെടുപ്പ് ഈ വർഷം നടക്കുകയാണെങ്കിൽ ബി.ജെ.പിക്ക് ഇരുന്നൂറിലേറെ പാർലമെൻററി സീററുകൾ നേടാനാവുമെന്നായിരുന്നു അവരുടെ കണക്കുകൂട്ടൽ. എന്നാൽ ഇലക്ഷൻ കാർഡ് സമർത്ഥമായി ഉപയോഗിച്ചുകൊണ്ട് നരസിംഹറാവു ഇടതുപക്ഷക്കാരോടും തന്റെ പാർട്ടിയിലെ മററുള്ളവരോടും പറഞ്ഞത് താൻ ബി.ജെ.പിക്ക് അടിയറവ് പറയില്ലെന്നാണ്. ഇപ്പോൾ അദ്ദേഹം തിരഞ്ഞെടുപ്പ് നടത്തില്ല. അദ്ദേഹം കാലാവധി തികയ്ക്കുകതന്നെ ചെയ്യും. ബി.ജെ.പിയോടും മററു വർഗ്ഗീയപ്പാർട്ടികളോടും താൻ പോരാടുകതന്നെ ചെയ്യുമെന്ന് അദ്ദേഹം തന്റെ പാർട്ടിക്കാരോടു പറയുകയുണ്ടായി. അദ്ദേഹം പുതിയൊരു രാഷ്ട്രീയ ലൈൻ സ്വീകരിക്കുകയായിരുന്നു.

കോൺഗ്രസ് പാർട്ടിക്കുള്ളിലെ അധികാര വടംവലികളിലേക്കു കടക്കുംമുമ്പ് രണ്ടു മുൻ പ്രധാനമന്ത്രിമാരുടെ അധികാരക്കളികളിലേക്ക് നമ്മൾ ശ്രദ്ധ തിരിക്കേണ്ടതുണ്ട്— ചന്ദ്രശേഖറുടെയും വി.പി. സിംഗിന്റെയും. ചന്ദ്രശേഖർ ആകട്ടെ, ഇപ്പോൾ വളരെ തിരക്കേറിയ ആളാണ്. നിരാശവാന്മാരും കയ്യാലപ്പുറത്തിരിക്കുന്നവരുമുൾപ്പെടെയുള്ള കോൺഗ്രസ്സുകാരുമായി അദ്ദേഹം ബന്ധങ്ങൾ വിപുലമാക്കി വരികയാണ്. അവരെല്ലാം ഒരുമിച്ച് നരസിംഹറാവുവിനെ പുറന്തള്ളുകയാണെങ്കിൽ താൻ മുൻനിരയിലിറങ്ങാൻ തയ്യാറാണെന്ന സന്ദേശം അദ്ദേഹം അവർക്കെല്ലാം കൈമാറിയിട്ടുണ്ട്.

ഭൂപഭദ്രതയുള്ള ഒരു പാർട്ടിയില്ലാതെ,

വ്യക്തമായൊരു രാഷ്ട്രീയ മുഖഭാവമില്ലാതെ, നരസിംഹറാവുവിനെതിരെ ഒരു അട്ടിമറി സംഘടിപ്പിക്കുകയെന്നത് ചന്ദ്രശേഖറെ സംബന്ധിച്ചിടത്തോളം ദുഷ്കരമാണ്. എങ്ങനെയായാലും, കോൺഗ്രസ് പാർട്ടിക്കുള്ളിലെ സംഭവവികാസങ്ങളെയും പ്രധാനമന്ത്രിക്കെതിരെ അർജ്ജുൻസിംഗിനെയും ശരദ്പവാറെയുംപോലുള്ള നേതാക്കൾ വാൾത്തലരാകിക്കൂർപ്പിക്കുന്നത് എങ്ങനെയാണെന്നതിനെയും സസൂക്ഷ്മം വീക്ഷിക്കുകയാവണം അദ്ദേഹം. നരസിംഹറാവുവിന്റെ പുത്രന്മാരുടെ മേൽ ആരോപിക്കപ്പെട്ടിരിക്കുന്ന രഹസ്യ ബന്ധങ്ങളുടെ കാര്യം ഒരു പ്രശ്നമാക്കി ഉയർത്തിക്കൊണ്ടു വരാൻ ചന്ദ്രശേഖർ മുതിർന്നേക്കാൻ കൂടുതൽ സാദ്ധ്യതയുണ്ട്.

വി.പി. സിംഗാണ് നിരാശാവാനായ മറ്റൊരു രാഷ്ട്രീയ നേതാവ്. ഹിന്ദിമേഖലയിൽ അദ്ദേഹത്തിന് ഭീമമായ നഷ്ടം സംഭവിച്ചുകൊണ്ടിരിക്കുകയാണ്. മാധ്യമങ്ങളും അദ്ദേഹത്തെ അവഗണിക്കാൻ ശ്രമിക്കുന്നു. ഒരുകാലത്ത് അദ്ദേഹത്തിന്റെ അനുയായിയായിരുന്ന മുലായംസിംഗ് യാദവ് കൂടുതൽ അകലം നിലനിർത്താൻ ശ്രമിക്കുകയാണ്. ഒരിക്കൽ വി.പി. സിംഗിന്റെ കോട്ടയായിരുന്ന ഉത്തർപ്രദേശിൽ തന്റെ നില ശക്തമാക്കിയിരിക്കുകയാണ് മുലായം. ഉത്തർപ്രദേശിലും മററു സ്ഥലങ്ങളിലും നടത്തിയ യാത്രകളിലുടനീളം നരസിംഹറാവുവിനെ പുറത്താക്കാനുള്ള പ്രക്ഷോഭം ആരംഭിക്കാൻ വിപുലമായൊരു വേദി ഉണ്ടാക്കുന്നതിനെക്കുറിച്ചാണ് മാണ്ടാ രാജാവ് സംസാരിച്ചുകൊണ്ടിരിക്കുന്നത്.

അർജ്ജുൻസിംഗിനെയും ശരദ്പവാറിനെയും സംബന്ധിച്ചിടത്തോളവും ഇപ്പോൾ അവർക്ക് നരസിംഹറാവുവിനെ അധികമൊന്നും ദ്രോഹിക്കാനാവുമെന്നു തോന്നുന്നില്ല. വരാനിരിക്കുന്ന ഫരീദാബാദ് എ.ഐ.സി.സി സമ്മേളനത്തിൽ തന്റെ വമ്പിച്ച ശക്തിപ്രകടനം നടത്താൻ കോപ്പുകൂട്ടുകയാണ് നരസിംഹറാവു. അതിനുവേണ്ടി ഒരു അജണ്ട ഇതിനകം തന്നെ അദ്ദേഹം തയാറാക്കിക്കഴിഞ്ഞിട്ടുണ്ട്. എന്നാൽ, കോൺഗ്രസ് പ്രസിഡൻറ് പദവി നരസിംഹറാവു ഉപേക്ഷിക്കണമെന്ന ഒരു ലൈൻ മുന്നോട്ടുവയ്ക്കാൻ പ്രധാനമന്ത്രിയുടെ ഈ രണ്ട് എതിരാളികളുടെയും ലോബികൾ കൊണ്ടുപിടിച്ച ശ്രമത്തിലാണ്. അർജ്ജുൻസിംഗിനും ശരദ്പവാറിനുംവേണ്ടി നിശ്ശബ്ദമായി പ്രവർത്തിക്കുന്നവർ പി. ശിവശങ്കർ, മഖൻലാൽ, ഫൊട്ടേദാർ തുടങ്ങിയവരെപ്പോലെ വേറെയും ഏറെപ്പേരുണ്ട്.

തന്റെ പാർട്ടിക്കുള്ളിലെ ഭീഷണിഘടകങ്ങളെ കൈകാര്യം ചെയ്യാനാവുമെന്ന് നരസിംഹറാവുവിന് യുക്തിസഹമായിത്തന്നെ ഉറപ്പുണ്ടെങ്കിലും ബ്യൂറോക്രസിയിലെ ചില സ്ഥാപിതതാല്പര്യങ്ങളുടെ പങ്കിനെച്ചൊല്ലി അദ്ദേഹം കൂടുതൽ വ്യാകുലനാണ്. നയതന്ത്രപ്രാധാന്യമേറിയ ചില മന്ത്രാലയങ്ങളിലെ ചില ഉദ്യോഗസ്ഥന്മാർ മർമ്മപ്രധാനമായ വിവരങ്ങൾ, വിശിഷ്യാ അഴിമതിക്കേസുകളെയും മററ് അപവാദങ്ങളെയും സംബന്ധിക്കുന്ന വിവരങ്ങൾ ബി.ജെ.പിക്കും ചില വ്യവസായ ലോബികൾക്കും ചോർത്തിക്കൊടുക്കുന്നുണ്ട് എന്നു വിശ്വസിക്കാൻ തക്ക കാരണങ്ങൾ അദ്ദേഹത്തിനുണ്ട്. അദ്ദേഹത്തിന്റെ പുത്രന്മാരുടെ ബിസിനസ്സ് ഇടപാടുകളെ സംബന്ധിക്കുന്ന ചില വെളിപ്പെടുത്തലുകൾ ആ ഉദ്യോഗസ്ഥന്മാരുടെ പ്രവർത്തനഫലമാണ്.

സാമ്പത്തിക ഉദാരവല്ക്കരണത്തിനുശേഷം ചില സമുന്നത ഉദ്യോഗസ്ഥന്മാർ ഒരുതരം നീരസം പ്രകടിപ്പിക്കുന്നുണ്ട് എന്നതും വാസ്തവംതന്നെയാണ്. ഒരുപക്ഷേ, ഈ പുത്തൻ നയങ്ങൾ കാരണം അവരുടെ ഭരണാധികാരങ്ങൾ വെട്ടിച്ചുരുക്കപ്പെട്ടു പോയിരിക്കാം. അഴിമതിക്കുള്ള സൗകര്യവും കുറഞ്ഞിട്ടുണ്ടാവും. വർഷങ്ങളായി ഈ ഭരണനിർവാഹകർ തീരുമാനമെടുക്കൽ പ്രക്രിയയിൽ സർവ്വസ്വതന്ത്രരായി വിരാജിക്കുകയായിരുന്നു; അതും അവരുടെ രാഷ്ട്രീയ യജമാനന്മാരുടെ സമ്പൂർണ്ണ ഒത്താശയോടെ. ബിസിനസ്സ് സമൂഹവുമായി അവർ ഇപ്പോഴും ബന്ധങ്ങൾ നിലനിർത്തുന്നുണ്ടെങ്കിലും ഉദാരവൽക്കരണ നിയമങ്ങൾ വ്യവസായികൾക്കും കുറെ അവകാശങ്ങൾ ലഭ്യമാക്കിയിട്ടുണ്ട്.

രാഷ്ട്രീയ ചട്ടക്കൂടിനകത്തുനിന്നും പുറത്തുനിന്നുമുള്ള വിവിധങ്ങളായ ഈ ഭീഷണിഘടകങ്ങളെ വിലയിരുത്തുന്ന തിരക്കിലാണ് നരസിംഹറാവു ഇപ്പോൾ. വിശ്വസ്തരായ കുറെ ഉദ്യോഗസ്ഥന്മാരും പാർട്ടി സഹപ്രവർത്തകരും ഈ ജോലിയിൽ അദ്ദേഹത്തെ സഹായിക്കുന്നുമുണ്ട്. തന്റെ അനുരഞ്ജനനയം ദയനീയമായി പരാജയപ്പെട്ടു പോയി എന്ന കാര്യം അദ്ദേഹത്തിന് അറിയാം. സുവ്യക്തമായൊരു രാഷ്ട്രീയ ലൈൻ അദ്ദേഹം സ്വീകരിക്കേണ്ടതുണ്ട്. ബി.ജെ.പി വിരുദ്ധ ലൈൻകൊണ്ടു മാത്രം പോരാ. ചുരുൾ നിവരുന്ന സീനാരിയോയുമായി പൊരുത്തപ്പെടാൻ തക്കവിധം അദ്ദേഹം തന്റെ രാഷ്ട്രീയ തത്വശാസ്ത്രം മാറേണ്ടതുണ്ട്.











പി.ഗോപകുമാർ

# ബജറ്റിൽ നിഴലിക്കുന്ന ഇന്ത്യ

**ബ**ജററ് — ഫ്രഞ്ചിൽനിന്ന് ഇംഗ്ലീഷ് ഭാഷയിൽ കടന്നുകയറിയതാണ് ഈ വാക്ക്. നമ്മുടെ ഭരണഘടന അരിച്ചുപെറുക്കി നോക്കിയാലും ഈ വാക്ക് കാണില്ല. വളരെയധികം ഉപയോഗിക്കപ്പെടാറുണ്ടെങ്കിലും. വരവുചെലവു കണക്കു കാണിക്കുന്ന വാർഷിക ധനകാര്യ സ്റ്റേറ്റുമെൻറിനെയാണ് ബജററ് എന്ന വാക്കുകൊണ്ട് വിവക്ഷിക്കപ്പെടുന്നത്. പാർലമെൻറിന്റെ മുമ്പാകെ വയ്ക്കുന്ന ഈ സ്റ്റേറ്റ്മെൻറിൽ, ഇന്ത്യയുടെ വരുംകാലരൂപം ചിത്രണം ചെയ്തിട്ടുണ്ടാകും.

ഭരണഘടനയുടെ 112-ാം പരിച്ഛേദ പ്രകാരമാണ് ഇന്ത്യയുടെ വാർഷിക ധനകാര്യ സ്റ്റേറ്റ്മെൻറ് പാർലമെൻറിന്റെ മുമ്പാകെ സമർപ്പിക്കുന്നത്. കഴിഞ്ഞ ഫെബ്രുവരി 27-ന് ഇന്ത്യൻ പാർലമെൻറിനു മുമ്പാകെ സമർപ്പിച്ച വാർഷിക ധനകാര്യ സ്റ്റേറ്റ്മെൻറിലേക്ക് ഒരോട്ടപ്രദക്ഷിണം നടത്തിയാൽത്തന്നെ, വരുംകാലത്തിന്റെ ഭീതിദരൂപം നമുക്കു കാണാൻ കഴിയുന്നു.

റവന്യൂ അക്കൗണ്ടിലെ വരുമാനവും ചെലവും മൂലധന അക്കൗണ്ടിലെ വരുമാനവും ചെലവും തരംതിരിച്ചുതന്നെ ഇതിലും കാണാം. ഇന്ത്യയുടെ സഞ്ചിത നിക്ഷേപത്തിൽനിന്നും പ്രതീക്ഷിക്കുന്ന ചെലവിന് അംഗീകാരവും തേടുന്നുണ്ട്, ഈ സ്റ്റേറ്റ്മെൻറ്. എല്ലാം ശരി. ഭരണഘടന വിഭാവനം ചെയ്യുന്നതുപോലെയും. കഴിഞ്ഞ കൊല്ലത്തെ യഥാർത്ഥ ചെലവും വരവും, തന്നാണ്ടത്തെ പുതുക്കിയ എസ്ററിമേററും, വരുംകൊല്ലത്തെ മതിപ്പ് വരവും ചെലവുമൊക്കെ കാണിച്ചിട്ടുമുണ്ട്. ചുരുക്കത്തിൽ, സാമ്പത്തിക ചിത്രം വ്യക്തമാക്കുന്നുവെന്ന് അർത്ഥം.

എന്നാൽ, വരവു ചെലവു കണക്കിലൂടെ തെളിഞ്ഞുവരേണ്ട പുരോഗതിയുടെ ചിത്രം ഇവിടെ കാണില്ല. രാഷ്ട്രത്തിന്റെ സമ്പത്ത് വർദ്ധിക്കുന്നതിനുള്ള പുരോഗമന നടപടികളുടെ രേഖാ ചിത്രംപോലും ഇതിൽ ഇല്ല. മറിച്ച്, ധനമന്ത്രി അവതരിപ്പിച്ച, 93-94-ലെ വാർഷിക ധനകാര്യ സ്റ്റേറ്റുമെൻറിൽ, നിഴലിക്കുന്ന ഇന്ത്യയുടെ ചിത്രം, ശോചനീയമാണ്. ബീഭത്സവും.

93-94-ലെ ബജററിൽ, 1,27,009 കോടി രൂപയുടെ വരുമാനവും, 1,31,323 കോടി രൂപയുടെ ചെലവുമാണ് പ്രതീക്ഷിക്കുന്നത്. വരവിനേക്കാൾ ചെലവു കൂടുതലായതുകൊണ്ട് ആകെ ബജററ് കമ്മി 4314 കോടി രൂപ വന്നു.

റവന്യൂ വരുമാനവും, ലോൺ റിക്കവറിയും മററു റവന്യൂ വരുമാനവും കൂടി കൂട്ടിയിട്ടും ആകെ ചെലവു നടത്താൻ പിന്നെയും വേണ്ടിവരുന്ന തുകയെയാണ് സാമ്പത്തിക കമ്മിയെന്ന് വിളിക്കുന്നത്. സാമ്പത്തിക കമ്മി, 36,959 കോടി രൂപയായിരിക്കുമെന്നാണ് കണക്ക്. രത്നച്ചുരുക്കം, പണപ്പെരുപ്പം ഇനിയും കൂടുമെന്ന്. കമ്മി നികത്താൻ, കമ്മി ഫൈനാൻസിങ് എന്ന നോട്ടടിയിൽ അഭയം പ്രാപിക്കണം. യാതൊരുവിധ ആസ്തിയും സൃഷ്ടിക്കാൻവേണ്ടി വരുന്ന ചെലവും ഇവിടെ കണക്കാക്കുന്നില്ല.

റവന്യൂ കണക്കു നോക്കിയാലോ? അവിടെ കമ്മി 17,630 കോടി രൂപയാണ്. അതായത് ഇക്കൊല്ലത്തെ ചെലവിന് 17,630 കോടി രൂപ കൂടുതൽ വേണം. മറെറാരു വഴിയും ഇല്ലാത്തതിനാൽ മൂലധന അക്കൗണ്ടിൽ വരുന്ന മിച്ചം, അതായത് 13,316 കോടി രൂപ, ഇതിനായി ഉപയോഗിക്കും എന്ന് പൊതിഞ്ഞുപറഞ്ഞിരിക്കുന്നു. വ്യക്തമാക്കിയാൽ, വിത്തെടുത്തു കുത്തും എന്ന്. എന്നാലും 4314 കോടിരൂപ (17630(-)13316=4314) പിന്നെയും കണ്ടുപിടിക്കണം. ഇന്ത്യയുടെ ഭാവിയിൽ തൃപ്തി കാണുന്ന വിദഗ്ദ്ധർ, ഈ ദുരവസ്ഥ സൗകര്യപൂർവ്വം മറക്കുന്നുവെന്നു മാത്രം!

മൂലധന ചെലവുകൊണ്ട് എന്താണ് ഉദ്ദേശിക്കുന്നത്? മൂലധനം നിക്ഷേപിക്കുക വഴി ആസ്തിയുണ്ടാക്കുക; അതുവഴി വരുമാനം വർദ്ധിപ്പിക്കുക എന്നൊക്കെയാണ്. അങ്ങനെ രാഷ്ട്രത്തിന്റെ നിലനില്പ് പരിരക്ഷിക്കുകയും. ഈ കാര്യത്തിലൊന്നും, ദാർശനികമായ ഒരു വീക്ഷണവും ഇക്കൊല്ലത്തെ വാർഷിക ധനകാര്യ സ്റ്റേറ്റ്മെൻറിൽ കാണുന്നില്ല. പ്രത്യുത, മൂലധന വരുമാനത്തിന്റെ നല്ലൊരു പങ്കും വിദേശ വായ്പയിലും ആഭ്യന്തര കടമെടുപ്പിലുമാണ് ഉറപ്പിച്ചിരിക്കുന്നത്. 24 ശതമാനം ആഭ്യന്തരക്കടവുമായിരിക്കും. ഇങ്ങനെ, ആസ്തികൾ സൃഷ്ടിക്കാതെ, കടമെടുപ്പിൽ നിന്നും കിട്ടുന്ന മൂലധന മിച്ചം റവന്യൂ കമ്മി നികത്താനുപയോഗിക്കുമ്പോഴുണ്ടാകുന്ന വിന, വിവരണാതീതമാണ്. കണ്ടറിയേണ്ടത്, പറഞ്ഞറിയിക്കാൻ പാടാണല്ലോ? ദുരന്തം അനുഭവിച്ചറിയാൻ പോകുന്നു. ബഡ്ജററ് കമ്മി 4314 കോടിയിൽ ഒതുക്കിനിറുത്തിയതിന്റെ പൊരുൾ ഇവിടെയാണ് സ്വയം ചുരുളഴിയുന്നതും.

91-92-ലെ കണക്കു പ്രകാരം കമ്മി 6855 കോടിയായിരുന്നു. പ്രതീക്ഷിച്ചതിലും കൂടുതൽ. പുതുക്കിയ എസ്ററിമേററിൽ ഇത് 7202 കോടിയായി വർദ്ധിക്കുന്നു. 1813 കോടിയുടെ വർദ്ധനവ്. മൂലധന മിച്ചം തട്ടിക്കഴിച്ചുണ്ടാക്കിയിരിക്കുന്ന ബജററ് കമ്മിയും വർദ്ധിക്കുമെന്ന് ആരെയാണ് ഇനിയും പറഞ്ഞുമനസ്സിലാക്കേണ്ടത്? നികുതിയൊന്നുമില്ലാതെ കമ്മി കുറഞ്ഞ ബജററ് എന്നത് വെറും തട്ടിപ്പ് മാത്രമല്ലേ?

ഇന്ത്യയുടെ സഞ്ചിത നിധിയിൽനിന്നുണ്ടാകുന്ന ചെലവിന്റെ 25 ശതമതാനവും പലിശ കൊടുക്കുന്നതിനാണ്. പദ്ധതിയേതര ചെലവിനത്തിലെ മുഖ്യ പങ്കും പ്രതിരോധ ചെലവിനും പലിശ കൊടുക്കുന്നതിനുമാണ് എന്നാണ് ഭംഗ്യന്തരേണ പറയുന്നത്.

സാമ്പത്തിക കമ്മി നികത്താനായി വിദേശക്കടം വാങ്ങലും വിദേശക്കടത്തിൽ നിന്നുണ്ടാകുന്ന കൂടുതൽ സാമ്പത്തിക കമ്മിയും— ഇതാണ് ഈ കൊല്ലത്തെ വാർഷിക ധനകാര്യ സ്റ്റേറ്റ്മെൻറ് വിശദീകരിക്കുന്നത്.

## രൂപയുടെ സമ്പൂർണ്ണ വിനിമയം

രൂപയ്ക്കു സമ്പൂർണ്ണമായ വിനിമയം വരുന്നു എന്ന്, പുത്തൻ സാമ്പത്തിക നയത്തിന്റെ മൂർച്ചയേറിയ സിദ്ധാന്തം പറയുന്നു. എന്തു പരിവർത്തനം? ഇതുവരെയും അമേരിക്കൻ ഡോളറിന്റെ വിനിമയ നിരക്ക് നിശ്ചയിച്ചിരുന്നത് റിസർവ് ബാങ്കായിരുന്നു. 'ഹവാല നിരക്ക്' എന്നൊന്നു മാത്രമായിരുന്നു കമ്പോളത്തിലുണ്ടായിരുന്നത്. ധനമന്ത്രിയുടെ സിദ്ധാന്തം പ്രാവർത്തികമാക്കിയപ്പോൾ രൂപയുടെ വിനിമയം നിശ്ചയിക്കുന്ന ഏജൻസി, കമ്പോളശക്തികൾ തന്നെയായി മാറി. കമ്പോളത്തിലെ പണം കടംകൊടുപ്പുകാർ നിശ്ചയിക്കും, ഒരു ഡോളറിന് എത്ര രൂപ കൊടുക്കണമെന്ന്. ഏപ്രിൽ മുതൽ, ഇതു തുടങ്ങുകയായി. സാങ്കേതികമായി പറയുന്നത് 'ഹവാല നിരക്കും', പൊതുമാർക്കററ് നിരക്കും ലയിക്കുമെന്നാണ്. ഒന്നാകും എന്നാണ് അർത്ഥം. ഇതിനും നമ്മൾ ജയ ജയ പാടണമെന്നും.

ഇവിടെ ഒരു പഴങ്കഥ ഓർമ്മയിലെത്തുന്നു. ആർക്കാട്ട് രൂപയുടെ ശക്തി ഫ്രഞ്ചു വ്യാപാര കമ്പനിയുടെ പ്രവർത്തനങ്ങൾക്ക് തടസ്സമായി. ആർക്കാട്ടു രൂപ നിർമ്മിക്കുന്നതിനുള്ള അവകാശം നേടാനുള്ള തിരക്കിട്ട ശ്രമമായി; പിന്നെ. മുഗൾ കൊട്ടാരത്തിലെ ഒരു ഡോക്ടറെ പിടിച്ച് ഡ്യൂപ്ളെ പല വാഗ്ദാനങ്ങളും വച്ചു; 1724-ൽ. ഒടുവിൽ 1736-ൽ ആർക്കാട്ട് നവാബിൽനിന്ന് ആർക്കാട്ടു രൂപ നിർമ്മിക്കുന്നതിനുള്ള അവകാശം ഫ്രഞ്ചു വ്യാപാരികൾ തട്ടിയെടുത്തു. ആനന്ദരാജ പിള്ളയുടെ ഡയറിപ്രകാരം, ആർക്കാട്ട് നവാബിന് ഇതിനായി എൺപതിനായിരം രൂപ നല്കി. ശിങ്കിടികൾക്ക് 25,000 രൂപ. ആർക്കാട്ട് ട്രഷറർക്ക് 15,000 രൂപ. അങ്ങേർക്ക് 1000 രൂപയുടെ വാർഷിക പെൻഷനും. 8000 വരാഹൻ ചെലവഴിച്ചതാകട്ടെ, എഴുതാൻ കൊള്ളരുതാത്ത കാര്യങ്ങൾക്കായും.

പതുശ്ശേരിക്കമ്മട്ടം 22 ലക്ഷം രൂപയ്ക്കുള്ള

ആർക്കാട്ട് രൂപ കമ്മട്ടം ചെയ്തിറക്കി. അതുപയോഗിച്ച് ഫ്രഞ്ചു കമ്പനി ഒരു ലക്ഷത്തിലധികം രൂപ അററാദായവുമുണ്ടാക്കി.

ഇന്ന്, ഇരുപതാം നൂററാണ്ടിന്റെ ത്രിസന്ധ്യയ്ക്ക് ഇന്ത്യാഗവൺമെൻറിന്റെ കമ്മട്ടത്തിൽ നിന്നിറക്കുന്ന രൂപയ്ക്ക് ഡോളറുമായുള്ള വിനിമയ നിരക്ക് നിശ്ചയിക്കാൻ കമ്പോള ശക്തികൾക്ക്-വ്യാപാരികൾക്ക്-അനുവാദം നല്കുന്നു. രണ്ടര നൂറാണ്ട് മുമ്പുനടന്ന ചരിത്രസംഭവം അതുപോലെ ആവർത്തിക്കുന്നു. ഫ്രഞ്ചു വ്യാപാരസംഘത്തിന് ആർക്കാട്ടു രൂപ. നിർമ്മാണ അവകാശം മന്നമഴപോലെയായിരുന്നു. വിദേശ വ്യാപാര സംഘങ്ങളുടെ പ്രേരണയാൽ വലയപ്പെട്ട ഇന്ത്യൻ വ്യാപാരികൾ, ഡോളറിന്റെ അതിവൃഷ്ടി ഉണ്ടാക്കും; ഇന്ത്യൻ സമ്പദ്ഘടന ഒലിച്ചുപോകുംവിധം. ഇന്ത്യാഗവൺമെൻറും റിസർവ് ബാങ്കും ഗ്യാലറിയിൽ ഇരുന്നു കളി കാണുകയും. ആനന്ദരാജൻ പിള്ളയുടെ ഡയറിയിൽ പറഞ്ഞിരിക്കുന്ന മററു കഥകൾ, തല്ക്കാലം നമുക്കു മറക്കാം. ഉറക്കം നഷ്ടപ്പെടാതിരിക്കാനെങ്കിലും!

ഡോളർ നമ്മുടെ നാണയ വ്യവസ്ഥയും സാമ്പത്തിക അടിത്തറയും തച്ചുതകർക്കും. രൂപ വ്യവസ്ഥയിൽനിന്ന് അമേരിക്കൻ ഡോളറിലേക്ക് ഇന്ത്യയെ പരിവർത്തനം ചെയ്യാൻ ബ്രിട്ടീഷ് അധികാരികൾ 1940-ൽ ശ്രമം നടത്തി നോക്കി, പോകുന്ന പോക്കിൽ. വെള്ളിയിൽ ഒരു ഡോളർ (രണ്ടു രൂപ എട്ടണ) നാണയം 1941-ൽ കമ്മട്ടം ചെയ്യുകയും ചെയ്തു. മഹാത്മജി ഇടപെട്ടു രൂപ വ്യവസ്ഥ നിലനിറുത്തി. മറെറാരു മഹാത്മജിയുടെ ആഗമനം സ്വപ്നത്തിലെങ്കിലും നമുക്ക് കാണാനാകുമോ? ചരിത്രം നല്ലപോലെ 'മനപ്പാഠമാക്കിയിരിക്കുന്നു നമ്മുടെ ധനമന്ത്രി എന്നുവേണം കരുതാൻ.

ക്ഷേമരാഷ്ട്രമെന്ന സങ്കല്പത്തിന് നിരക്കുന്നതാണോ ഈ വാർഷിക ധനകാര്യ സ്റ്റേറ്റ്മെൻറ്? ആലോചിക്കേണ്ടതാണ്.

പൊതുമേഖലാസ്ഥാപനങ്ങളും, ബാങ്കുകളും മററു സാമ്പത്തിക സ്ഥാപനങ്ങളും സ്വകാര്യവ്യക്തികൾക്ക് വില്ക്കുന്നു. സ്വകാര്യവല്ക്കരണത്തിന്റെ ഭീതിദ അധ്യായമാണിത്. ഇന്ത്യൻ ജനത സമ്പാദിച്ച ഈടിരിപ്പാണ് പൊതുസ്ഥാപനങ്ങളിലെ ഓഹരികൾ. അത് വില്ക്കാൻ ആർക്കും അധികാരമില്ല. വിററിട്ട്, ഇന്ന് എത്ര തുക കിട്ടിയെന്നുപോലും പറയുന്നുമില്ല.

സോഷ്യലിസം എന്ന സങ്കല്പം പാടെ ഒഴിവാക്കിയിരിക്കുന്നു, ഇതിൽ. സോഷ്യലിസ്ററ് പാത വെടിയുക വഴി, ബജററ് ഭരണഘടനാവിരുദ്ധവുമാകുന്നു. പദ്ധതിയേതര ചെലവു കുറയ്ക്കാനായി 15 ശതമാനത്തോളം ജീവനക്കാരെ പിരിച്ചുവിടണമെന്ന് മറെറാരു 'ശുപാർശക്കാരൻ' പറയുന്നു.

സാമ്പത്തിക കാര്യങ്ങളിൽ സമൂഹത്തിന്റെ നിയന്ത്രണം എടുത്തുകളയുകവഴി, സമൂഹത്തെ, സ്വകാര്യ കമ്പോളത്തിൽ തളച്ചിടുന്നു.

കടക്കെണിയെന്താണ്? മാർച്ച് 92-ൽ 5367 കോടി ഡോളറാണ് ലോകബാങ്കു ഗ്രൂപ്പിൽ നിന്ന് ഇന്ത്യ കടമെടുത്തിരിക്കുന്നത്.

കൂട്ടലും കുറയ്ക്കലും ഏതാണ്ട് സമമാക്കി വച്ചിരിക്കുന്ന വിരസമായ വാർഷിക ധനകാര്യ സ്റ്റേറ്റ്മെൻറ്, ഇന്ത്യയുടെ വരുംകാലത്തിന് ആപത്തുതന്നെയാണ്.

---

7-ാം പേജിൽനിന്നും തുടർച്ച

1992-93-ലെ 13,882 കോടിയിൽ നിന്ന് ഈ കമ്മി 17,630 കോടിയിലായി കുതിച്ചുയരും. പുതിയ നികുതികളില്ലാതിരിക്കെ പല നികുതിയിളവുകളും നൽകുകവഴി ഗവൺമെൻറിനുണ്ടാവുന്ന വരുമാന നഷ്ടം നികത്താൻ പണം കടമെടുക്കടുക്കുവാനാണു നീക്കം. ഇത് തീർത്തും തെററായ കീഴ്വഴക്കമാണ്. നികുതിയിളവുകൾ കുറേക്കൂടി ചുരുക്കി, മൊത്തം 3000 കോടി രൂപയാക്കി നിർത്തിയിരുന്നെങ്കിൽ റവന്യൂകമ്മി പിടിച്ചുനിർത്താമായിരുന്നു. അങ്ങനെ ചെയ്യാത്തതുമൂലം അടുത്ത കാലത്തുണ്ടായിട്ടുള്ളതിൽ വച്ചേററം വലിയ റവന്യൂ കമ്മിയാണ് ഈ വർഷമുണ്ടാവുക.

ഇറക്കുമതി ചുങ്കം വ്യാപകമായി കുറയ്ക്കുകയും അതേസമയം രൂപയുടെ വിനിമയം പൂർണ്ണമാക്കുകയും ചെയ്തത് ആഭ്യന്തര വ്യവസായങ്ങളെ ഗുരുതരമായി ബാധിക്കും. ഇവിടത്തെ വ്യവസായങ്ങൾ പുഷ്ടിപ്പെടും മുമ്പുതന്നെ വിദേശ ഉല്പന്നങ്ങളുമായി മത്സരത്തിലേർപ്പെടേണ്ടിവരുന്നത് ഏതായാലും ആരോഗ്യകരമായ ഒന്നായിരിക്കില്ല. ആനയും ആടും തമ്മിലുള്ള ഗുസ്തിപിടിത്തം ആർക്കാണു ഗുണം ചെയ്യുകയെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

മറെറാന്ന് വിലക്കയററത്തിന്റെയും പണപ്പെരുപ്പത്തിന്റെയും പ്രശ്നമാണ്. ധനമന്ത്രി നേരിട്ട് പെട്രോളിയം വില കൂട്ടുന്നില്ലെന്നതു ശരിതന്നെ. എന്നാൽ പെട്രോളിയത്തിന് ഇതുവരെ ഔദ്യോഗിക നിരക്കിൽ ഡോളറിന് 26 രൂപയും ഓപ്പൺ മാർക്കററിൽ ഡോളറിന് 32 രൂപയുമായിരുന്നു. കറൻസി ഫ്രീയാക്കിയ സ്ഥിതിക്ക് ഓപ്പൺ മാർക്കററു വിലയായ 32 രൂപ നൽകി വേണം ഇനി ഇറക്കുമതി നടത്താൻ. സ്വാഭാവികമായും ആറു രൂപയുടെ ഈ അധികഭാരം എണ്ണക്കമ്പനികൾ ആരുടെ മേലാവും ചുമത്തുക? ഇത്, വ്യാപകമായ പണപ്പെരുപ്പത്തിനും വിലവർദ്ധനവിനും വഴി വയ്ക്കുമെന്നു കരുതാതെ വയ്യ.

മറെറാന്ന്, തുറന്ന കമ്പോളനിരക്ക് ആരാണു നിശ്ചയിക്കുക എന്നതാണ്. തീർച്ചയായും കമ്പോളത്തിലെ ഡിമാൻഡും സപ്ളൈയുമനുസരിച്ചാവുമല്ലോ നിരക്കു നിശ്ചയിക്കപ്പെടുക. ഇക്കാര്യത്തിലുണ്ടാവുന്ന ഏതൊരു കുറവും പണപ്പെരുപ്പം വർദ്ധിപ്പിക്കും. മറെറാരുവിധത്തിൽ പറഞ്ഞാൽ, പൊതുജനങ്ങളുടെ ജീവിതസാഹചര്യം വിദേശവിനമയക്കമ്പോളത്തിലെ ഊഹക്കച്ചവടക്കാരുടെ കൈയിലാണെന്നർത്ഥം.

ഇനി ഏറെ പ്രകീർത്തിക്കപ്പെടുന്ന നികുതിയിളവുകളുടെ കാര്യമെടുക്കാം. എക്സൈസ് ഡ്യൂട്ടികൾ വ്യാപകമായി കുറച്ചത് ഉല്പന്ന വിലകൾ കുറയ്ക്കുമെന്ന വിചാരം യുക്തിസഹമല്ല. പഞ്ചസാര, കൽക്കരി, റെയിൽവേ നിരക്കുകൾ എന്നിവ ബജററിനു തൊട്ടു മുമ്പായി ഭീമമായി കൂട്ടിയത്, ഇപ്പോഴത്തെ ഡ്യൂട്ടിയിളവു വഴി ഉണ്ടാകുമായിരുന്ന വിലക്കുറവ് ഇല്ലാതാക്കും. വരാനിരിക്കുന്ന പെട്രോളിയം വിലവർദ്ധനവുകൂടി കണക്കിലെടുത്താലേ ഈ ടാക്സ്-ഫ്രീ ബജററിന്റെ പൊള്ളത്തരം വ്യക്തമാവൂ. ഇന്ത്യൻ കമ്പോളം പിടിക്കാൻ വിദേശ കമ്പനികൾ തോട്ടിവിലയ്ക്ക് ചരയ്ക്കിവിടെ എറിയും. അന്നേരമതിനോടു മൽസരിക്കാൻ ഇപ്പോഴത്തെ എക്സൈസ് ഡ്യൂട്ടിയിളവുകൊണ്ട് സാധിക്കയില്ലെന്നു ചുരുക്കം.

രൂപയുടെ പ്രകൃതമാററവും നികുതി കൂട്ടാതെയുള്ള കമ്മി കുറയക്ക്ലും വഴി ഉണ്ടാവുന്ന റവന്യൂ നഷ്ടം നികത്തണമെങ്കിൽ വ്യാവസായിക വളർച്ച ത്വരിതവും വ്യാപകവുമാവുകയും കമ്പോളം ഉണരുകയുമാണ് വേണ്ടത്. അതിനുപക്ഷേ മേല്പറഞ്ഞ പ്രശ്നങ്ങൾ വിഘ്നാതമാവുമ്പോൾ, ബജററു വിഭാവനകൾ പാളം തെററും.

മൻമോഹൻസിംഗിന്റെ 'ജാലവിദ്യ' ഒരു ചൂതാട്ടമാവുന്നതിവിടെയാണ്.

14-ാം പേജിൽനിന്നും തുടർച്ച

ലുണ്ടാകുമ്പോൾ കച്ചവടക്കാരുടെയും വ്യവസായികളുടെയും മനോഭാവം മാറും. വിലക്കയററത്തിലൂടെ ലാഭമുണ്ടാക്കാൻ നടക്കുന്നവർ പാപ്പരാകാൻ തുടങ്ങും.

നമ്മൾ ജനങ്ങളെ സംബന്ധിച്ചിടത്തോളം വിലകൾ കുറയുന്നതല്ലേ നല്ലത്. രാപകൽ അദ്ധ്വാനിച്ചുണ്ടാക്കുന്ന നാലുതുട്ട് കൊടുത്താൽ എന്തെങ്കിലും വാങ്ങാൻ പററണം.

അപ്പോൾ നികുതി കുറയ്ക്കുന്നതിനെതിരായി പ്രസംഗിച്ചു നടക്കുന്നവർ നമ്മുടെ ശത്രുക്കളോ മിത്രങ്ങളോ? നികുതികൾ കുറയ്ക്കണമെന്നു പറയുന്ന ലോകബാങ്കും ഐ.എം.എഫും നമ്മുടെ ശത്രുവാകുമോ?

വ്യാപാരവ്യവസായരംഗത്തെ ചിന്താശൈലി ('മൈൻറ് സെററ്' എന്ന് പരിഭാഷ) മാററിമറിക്കുന്ന ഈ ബജററിന് അനുകൂലമായിട്ടല്ലേ പ്രതിപക്ഷക്കാർ വോട്ടു ചെയ്യേണ്ടത്. അതിനെതിരായി കൈപൊക്കുന്നവർ വിലക്കയററമുണ്ടാക്കുന്ന, പൂഴ്ത്തിവയ്പുകാരെ പ്രതിനിധീകരിക്കുന്ന ശക്തികളല്ലേ?

''അപ്പോൾ ഗവൺമെൻറിനെ മാററാൻ എന്താണു ചെയ്യുക? അതല്ലേ പ്രതിപക്ഷത്തിന്റെ ആത്യന്തികമായ ലക്ഷ്യം?'' എന്നായിരിക്കും അടുത്തുവരുന്ന ചോദ്യം.

''അതിനെന്താ പാട്. ഒററവരിയുള്ള ഒരവിശ്വാസപ്രമേയം പാസാക്കിയെടുക്കുക. ബജററിനെ തോല്പിച്ചാൽ ജനങ്ങൾ പ്രതിപക്ഷത്തിനെതിരെ തിരിയും.''





# മലയാളഭാഷയ്ക്കു ഒരു ഡോളർ

മാതൃഭാഷാസ്നേഹിയായ ഒരു അമേരിക്കൻ മലയാളിയുടെ മനസ്സിൽ കുരുത്ത ആശയമാണ് ഭാഷയ്ക്ക് ഒരു ഡോളർ.

കഴിഞ്ഞവർഷം ഇത് പ്രയോഗിച്ചു നോക്കി. അമേരിക്കൻ മലയാളി സംഘടനകളുടെ ഫെഡറേഷനായ 'ഫൊക്കാനാ' രണ്ടുവർഷത്തിലൊരിക്കൽ നടത്തുന്ന വാർഷിക സമ്മേളനത്തിൽവച്ച്. 1992-ലെ സമ്മേളനം വാഷിംഗ്ടണിൽ വച്ചായിരുന്നു. ഹയാത്ത് റീജൻസി ഹോട്ടലാണ് സമ്മേളനത്തിന്റെ പന്തലായത്. അവിടെ ഒരു കോണിൽ നമ്മുടെ നാട്ടിലെ പണക്കുടുക്കപോലെ ഒരു പേടകം അലങ്കരിച്ചുവച്ചിരുന്നു. മലയാളഭാഷയെ സ്നേഹിക്കുന്ന ആർക്കും ആ പേടകത്തിൽ ഒരു ഡോളറിടാം. നാലായിരത്തിൽപ്പരം മലയാളികൾ അമേരിക്കയുടെ വിവിധ പ്രദേശങ്ങളിൽ നിന്ന് ഡെലിഗേററുകളെന്ന നിലയിൽ പങ്കെടുത്ത കൺവെൻഷനാണത്. കൺവെൻഷന്റെ സമാപനച്ചടങ്ങിനോടനുബന്ധിച്ച് പേടകം തുറന്നു ആകെ വീണത് 571 ഡോളർ.

'ഭാഷയ്ക്കൊരു ഡോളർ' എന്ന ആശയത്തിന്റെ പ്രയോക്താക്കൾ സന്തോഷിച്ചതേയുള്ളൂ. വിത്തു വീണു. ഇനിയത് മുളച്ചുകൊള്ളുമെന്നും വളർന്ന് പന്തലിക്കാതിരിക്കുകയില്ലെന്നുംതന്നെ അവർ മോഹിച്ചു.

അമേരിക്കൻ മലയാളികൾ പകലന്തിയോളം എല്ലുമുറിയെ പണിയെടുക്കുന്നവരാണ്. അവരിൽ ഉന്നതരായ ശാസ്ത്രകാരന്മാരും സാങ്കേതയികജ്ഞരുമുണ്ട്. സാധാരണക്കാരായ ജോലിക്കാരുമുണ്ട്. ഇവരിൽ ബഹുഭൂരിപക്ഷത്തിന്റെയും ഒഴിവുവേളകളിൽ മാത്യൂമററവും കോട്ടയം പുഷ്പനാഥും കഥകളിലൂടെയും പ്രിയദർശനും ഫാസിലും കാസററുകളിലൂടെയും അവരെ തലോടി ഉറക്കുന്നു. പള്ളിയും കത്തനാരും അമ്പലവും ആനന്ദസ്വാമിമാരും അവരുടെ പങ്ക് കൃത്യമായി പിടിച്ചുവാങ്ങുന്നു. രണ്ടും മൂന്നും കൊല്ലം കൂടുമ്പോൾ കുഞ്ഞുകുട്ടി പരാധീനങ്ങളുമായി നാട്ടിലേക്കൊരു പോക്ക്. ഒത്തിരി പരാതിയും പരിഭവവും പരിഹാസംതന്നെയും ഏററുവാങ്ങിക്കൊണ്ട് വീണ്ടും മടങ്ങിയെത്തി ജീവിതത്തിന്റെ ഓട്ടമത്സരത്തിലേക്ക്...

ഇക്കൂട്ടരിൽ നിഷ്കളങ്കരായ ചിലർ മനസ്സറിഞ്ഞിട്ട ഡോളറുകളാണ് 1992-ലെ ഫൊക്കാനാവേദിയിലെ കുടുക്കയിൽ വീണത്.

ആ തുക നാട്ടിൽ 16420 രൂപയായി. മലയാളം ഐച്ഛികവിഷയമായി എടുത്ത് ഉപരിപഠനം നടത്തുന്നവരിൽ ഏററവും അർഹനായ ഒരാളെ കണ്ടെത്തി പഠനസഹായം നല്കാനും, 15-നും 21-നുമിടയ്ക്ക് പ്രായമുള്ളവരിലെ സാഹിത്യപ്രതിഭകളെ കണ്ടെത്തി സമ്മാനം നല്കി പ്രോത്സാഹിപ്പിക്കാനുമാണ് തുക വിനിയോഗിച്ചിരിക്കുന്നത്. ഇതിനർഹരായവരെ കണ്ടെത്തിക്കഴിഞ്ഞു.

മാർച്ച് 30-ന് തിരുവനന്തപുരത്തു നടക്കുന്ന ചടങ്ങിൽവച്ച് തുക വിതരണം ചെയ്യും.

ഈ തുടക്കം ഇപ്പോൾ അമേരിക്കൻ മലയാളികളിൽ പുതിയ ഒരുണർവ് സൃഷ്ടിച്ചിരിക്കുകയാണ്. ഒന്നിരാടം വർഷങ്ങളിലാണ് ഫൊക്കാനാ കൺവെൻഷൻ. 1994-ലേത് കാനഡയിലെ ടൊറൻേറായിലാണ്. 'ഭാഷയ്ക്കൊരു ഡോളർ' പരിപാടി തുടരാനാണ് ഭാരവാഹികൾ ഇപ്പോൾ തീരുമാനിച്ചിരിക്കുന്നത്. എങ്കിലും ഈ സദുദ്യമത്തിന്റെ നേരിയ നാളം അണഞ്ഞുപോകാതിരിക്കാൻ വാഷിംഗ്ടണിലെ മലയാളികൾ 1993-ലും കഴിഞ്ഞവർഷം പെട്ടിയിൽ വീണ തുക സംഭാവന ചെയ്യാൻ പോകുന്നു.

ഈ ഉദ്യമത്തിന്റെ ലക്ഷ്യഭംഗിയിൽ ആവേശംകൊണ്ട് വാഷിംഗ്ടണിൽനിന്ന് ഒരു മലയാളി ഇങ്ങനെ എഴുതുന്നു:

''ധ്രുവവെളിച്ചത്തിന്റെ കാന്തിയിൽ ഞങ്ങളിപ്പോൾ ഇവിടെ അന്യോന്യം സ്നേഹാദരങ്ങളോടെ നോക്കുന്നു. മലയാൺമയുടെ മണ്ണിലെവിടെയോ 1992-ൽ കുഴിച്ചിട്ട ആ വിത്ത് ഫലവൃക്ഷമായി പടർന്നു നില്ക്കുന്നത് കാണാൻ കഴിഞ്ഞെങ്കിൽ!...''

## 'ഫൊക്കാനാ' സാഹിത്യ പുരസ്ക്കാരം—1992

അമേരിക്കയിലെ മലയാളി സംഘടനകളുടെ ഫെഡറേഷനായ 'ഫൊക്കാനാ'യുടെ കഴിഞ്ഞ വാർഷിക കൺവെൻഷൻ തീരുമാനിച്ചതു പ്രകാരം നടത്തിയ സാഹിത്യ മത്സരത്തിന്റെ ഫലം പ്രഖ്യാപിച്ചു.

കവിതാവിഭാഗത്തിൽ എം. വിഷ്ണുനമ്പൂതിരി (മംഗലം, പാപ്പനംകോട്), കെ.എസ്. അജിത് (വാമനപുരം) എന്നിവർ സമ്മാനത്തുകയായ 3,000 രൂപ പങ്കിടും. കഥാവിഭാഗത്തിൽ കെ.ആർ. ബിന്ദു (വേങ്കവിള, പഴകുററി) ഒന്നാം സമ്മാനത്തിനും (1,500 രൂപ), അനിൽ കുമാർ വേങ്ങാട് (പുത്തലത്ത്, കണ്ണൂർ), കെ.വി. അനൂപ് (മുര്യാട്, കണ്ണൂർ) എന്നിവർ രണ്ടാം സമ്മാനത്തിനും (750 രൂപ വീതം) അർഹരായി. ലേഖനവിഭാഗത്തിൽ ഡി.എൻ. പ്രമോദ്കുമാർ (വഴയില, കരകുളം) ഒന്നാം സമ്മാനത്തിനും (1,500 രൂപ), ജി.എസ്.

ശേഷം 49-ാം പേജിൽ



അസ്മോ പുത്തൻചിറ

# അരണ

ഏറെ ദൂരമില്ല നിനക്കി ഓട്ടം
മറവി മൂടിക്കെറുത്ത വഴിയിൽ.

പേടിക്ക് കൂട്ടായ് പുകമറയ്ക്കുള്ളിൽ
കാലക്കുരുതി മോന്തി ചോരക്കറെ
വിതുമ്പി കണ്ണിൽ, ചൂടുവേർപ്പിന്റെ
അഹന്തക്കുള്ളിലുടൽ വളച്ചെത്തി
നോക്കുന്നു, ദുർഗ്ഗാഢ്യദുർമ്മേദസ്സ്
തിടമ്പേറ്റിത്തഴമ്പുറഞ്ഞ നിന്റെ
ഗതകാലവൈകൃത ശിരസ്സുയർത്തി.

ഏറെ ദൂരമില്ല നിനക്കി ഓട്ടം
മറവി മൂടിക്കെറുത്ത വഴിയിൽ.

ആഢ്യഭാവ ശല്ക്കങ്ങളിൽ പൊതിഞ്ഞ്
അന്തരംഗ ദുരാചാരക്കളിരകറ്റി,
പ്രണവമന്ത്രപ്രവാഹത്തിൽ പരം
പൊരുളിൻ പിടിവള്ളിയെത്തിപ്പിടിച്ച്
നൃപകുലവേഗത്തിലോടുന്നു നീ.

ഏറെ ദൂരമില്ല നിനക്കി ഓട്ടം
മറവി മൂടിക്കെറുത്ത വഴിയിൽ.

വഴിമരത്തണലിന്റെ വേരറുത്ത്
പൊരിവെയിൽ കടന്നൽ കൂടിളക്കി
പഥികന്റെ വേഗതാളം മുറിച്ച്
പടവെട്ടിപ്പടരുന്ന പകലവൻ നീ.

ഏറെ ദൂരമില്ല നിനക്കി ഓട്ടം
മറവി മൂടിക്കെറുത്ത വഴിയിൽ.

പുരമാകെപ്പെരുങ്കാലിൽ വലം
വെച്ചുന്ന്, പുരതിങ്ങും പുരാവൃത്ത
പ്പുകിൽ വാതോരാതെ തിരയടിച്ചാർത്തു
നിദ്ര വിട്ടുമാറാത്ത തെരുവിന്റെ
കണ്ണും കാതുമടച്ച് പെയ്യുന്ന
രൗദ്ര സാരസ്യതീക്കനലുകൾ
ചുട്ടുപൊള്ളിക്കും പിതൃ സാക്ഷാൽ
ക്കാരം
മെയ്യനങ്ങാതെ കൈ നനയ്ക്കും നിന്റെ
കർമ്മ നിരാസവാഴ്വിന്റെ ദൂരം
കണ്ണിൽ ഓർമ്മത്തെറ്റിന്റെ ഇരുട്ടായി.

## എം.കെ.സാനു



# ആദർശത്തിനുവേണ്ടി ആത്മാർപ്പണം

ഒരു അനാഥമന്ദിരത്തിനുവേണ്ടി ചിലരുടെ മുമ്പിൽ കൈനീട്ടി യാചിച്ചു നടക്കുന്നതിനിടയിലാണ് ആ യുവനേതാവിനെ ഞാൻ കണ്ടുമുട്ടിയത്. എന്തെങ്കിലും നല്കി സഹായിക്കണമെന്ന് അദ്ദേഹത്തോടും ഞാൻ അഭ്യർത്ഥിച്ചു. സ്വാഭാവികമായ മന്ദസ്മിതത്തോടുകൂടി അദ്ദേഹം പറഞ്ഞു: "ഞാൻ പണം വാങ്ങി ശീലിച്ചിട്ടേയുള്ളു, മാസ്ററർ. കൊടുക്കുന്ന പതിവ് എനിക്കില്ല."

ഫലിതബോധത്തോടുകൂടി ഞാൻ ആ യുവശിങ്കത്തിൻെറ തുടുത്തുവീർത്ത മുഖത്ത് സൂക്ഷിച്ചുനോക്കി. (അദ്ദേഹം എൻെറ ഒരു പൂർവ്വ വിദ്യാർത്ഥികൂടിയാണെന്ന് ഓർക്കണം.) എൻെറ ഫലിതബോധം അദ്ദേഹം ഏറെറടുക്കുകയും "ഇപ്പോൾ മാസ്ററർക്ക് എൻെറ യോഗ്യത മനസ്സിലായില്ലേ?" എന്ന മട്ടിൽ തുറന്നു ചിരിച്ചിട്ട് യാത്ര പറയുകയും ചെയ്തു.

അദ്ദേഹമാണ് ഇന്ന് നമ്മുടെ പൊതുപ്രവർത്തകരുടെ യഥാർത്ഥ പ്രതിനിധി എന്ന് പറയുന്നതിൽ വലിയ തെററില്ല. നല്കുന്നതിലല്ല, വാങ്ങുന്നതിലാണ് വിജയമെന്ന് അവർ കരുതുന്നു. പണമായി, അധികാരമായി, സ്ഥാനമാനങ്ങളായി പലതും അവർ വാങ്ങിക്കൂട്ടുന്നു. അങ്ങനെ വാങ്ങിക്കൂട്ടുന്തോറും സമുദായത്തിൽ തങ്ങളുടെ സ്ഥാനം ഒന്നിനൊന്നു വർദ്ധിക്കുന്നതായി അവർ അറിയുന്നു. മാദ്ധ്യമങ്ങൾ അവരെ വാഴ്ത്തുന്നു.

വാഴ്ത്തപ്പെടുന്നവരായ ഈ വർഗ്ഗത്തിൽ അന്നെ ചുരുക്കം ചിലർ ഒററ ആദർശത്തിൻെറ ഏകാന്തവീഥിയിലൂടെ സഞ്ചരിക്കുന്നതിൽ അഭിമാനം കൊള്ളുന്നതായും നാം കാണുന്നു. അവർ ഭൂമിയുടെ വാഗ്ദാനങ്ങൾ. നല്കുന്നതിനെക്കുറിച്ചല്ലാതെ വാങ്ങുന്നതിനെക്കുറിച്ച് അവർക്ക് അറിഞ്ഞുകൂട. അതുകൊണ്ട് അവർ എപ്പോഴും നല്കിക്കൊണ്ടിരിക്കുന്നു. അധികമധികം നല്കുന്നതിലൂടെ അവർ നിഗൂഢമായ ധന്യതയുടെ ഉടമകളായി മാറുകയും ചെയ്യുന്നു. അത്യല്പമായ ഈ ന്യൂനപക്ഷത്തിൽപ്പെടുന്ന ഒരു പൊതുപ്രവർത്തകനായിരുന്നു ഡി.വിവേകാനന്ദൻ. 1992 മാർച്ച് ഒന്നാം തീയതി അദ്ദേഹം ഈ ലോകത്തോട് വിട പറഞ്ഞു.

യൂണിവേഴ്സിററി കോളേജിൽ ഊർജ്ജതന്ത്രം ഐച്ഛികമായെടുത്ത് ബി.എസ്.സിക്കു പഠിക്കുന്ന കാലത്തുതന്നെ അദ്ദേഹം വിദ്യാർത്ഥി കോൺഗ്രസ്സിലൂടെ രാഷ്ട്രീയത്തിൽ പ്രവർത്തിക്കാൻ തുടങ്ങി. സമർത്ഥനായ വിദ്യാർത്ഥിയായിരിക്കെത്തന്നെ, ദേശീയ സ്വാതന്ത്ര്യസമരത്തിൻെറ ഭാഗമായ വിദ്യാർത്ഥി പ്രക്ഷോഭണങ്ങളിൽ അദ്ദേഹം പങ്കുകൊണ്ടു. ഇടയ്ക്കിടെ അറസ്ററു വരിച്ച് ജയിൽവാസമനുഭവിച്ചെങ്കിലും അദ്ദേഹം പഠനം തുടർന്ന് വിദ്യാഭ്യാസവിജയം നേടുകതന്നെ ചെയ്തു. അതിനുശേഷം പൂർണ്ണമായ അർപ്പണബോധത്തോടെ രാഷ്ട്രീയ പ്രവർത്തനത്തിൽ മുഴുകുന്നതിന് അദ്ദേഹം സന്നദ്ധനായി.

കോൺഗ്രസ് സോഷ്യലിസ്ററ് പാർട്ടിയിലാണ് ഡി.വിവേകാനന്ദൻ തൻെറ വിശ്വാസം സമർപ്പിച്ചത്. സോഷ്യലിസ്ററ് വീക്ഷണം ആ സ്വഭാവ ഘടനയുടെ ഭാഗം തന്നെയായിരുന്നു. ആ വീക്ഷണമാണ് അദ്ദേഹത്തെ കേരളാ സോഷ്യലിസ്ററ് പാർട്ടിയിലേക്ക് പിന്നീട് നയിച്ചത്. പ്രഗല്ഭനായ മത്തായി മാഞ്ഞൂരാൻെറ നേതൃത്വത്തിൽ ആരംഭിച്ച ആ പാർട്ടിയുടെ സ്ഥാപക നേതാക്കളിലൊരാളായിരുന്നു അദ്ദേഹം. ജനറൽ സെക്രട്ടറിസ്ഥാനം അദ്ദേഹത്തിൻെറ ചുമലിലാണ് സമർപ്പിതമായത്. അതോടൊപ്പം "സോഷ്യലിസ്ററ്" വാരികയുടെ പത്രാധിപസ്ഥാനവും. രാജ്യമാസകലം പാർട്ടി സംഘടിപ്പിക്കുന്നതിനുവേണ്ടിയുള്ള പരിശ്രമങ്ങളിൽ അദ്ദേഹം സജീവമായി പങ്കുകൊണ്ടു. പ്രസംഗങ്ങൾക്കും സ്ററഡി ക്ളാസ്സുകൾക്കും അന്ന് വലിയ പ്രാധാന്യമുണ്ടായിരുന്നു. ആശയങ്ങളും ആദർശബോധവും പ്രചരിപ്പിക്കുക എന്നത് അക്കാലത്ത് രാഷ്ട്രീയ പ്രവർത്തനത്തിൻെറ അവിഭാജ്യഘടകമായിരുന്നല്ലോ. അതിൽ ഏററവുമധികം ഉത്സാഹം കാണിച്ച വ്യക്തിയായിരുന്നു ഡി.വിവേകാനന്ദൻ. ആ ഉത്സാഹത്തിൻെറ ഫലമായി തനിക്ക് വേണ്ടുവോളം നഷ്ടം വന്നുകൊണ്ടിരിക്കുന്ന വിവരം അദ്ദേഹം അറിഞ്ഞില്ല. അറിഞ്ഞെങ്കിലും അദ്ദേഹം അതു വകവച്ചില്ല. അദ്ദേഹത്തിൻെറ ഭവനംപോലും ഒരുകാലത്ത് സോഷ്യലിസ്ററ് പ്രവർത്തകരുടെ താവളമായിരുന്നു.

മാറിവന്ന അഖിലേന്ത്യാ സാഹചര്യത്തിൽ കേരളാ സോഷ്യലിസ്ററ് പാർട്ടിക്ക് പ്രസക്തിയില്ലാതായപ്പോൾ ഡി.വിവേകാനന്ദൻ കോൺഗ്രസ്സിൽ ചേർന്നു. അവിടെയും സോഷ്യലിസ്ററ് വീക്ഷണത്തിൻെറ പക്ഷത്താണ് അദ്ദേഹം നിലയുറപ്പിച്ചത്. ആ വീക്ഷണം ഏറെറടുക്കുന്നതുകൊണ്ട് സംഘടനയുടെ സജീവ ഘടകമാകാൻ യുവാക്കൾക്ക് ഉത്തേജനം നല്കിയ ചുരുക്കം വ്യക്തികളിലൊരാൾ അദ്ദേഹമായിരുന്നു. പക്ഷേ, കോൺഗ്രസ് സംഘടനയിൽ ആധിപത്യം ചെലുത്തിയവർ പൊതുവിൽ സ്വകാര്യനേട്ടങ്ങളുണ്ടാക്കാൻ മാത്രം ശ്രദ്ധിച്ചുപോരുന്ന കാഴ്ചയാണ് അദ്ദേഹം കണ്ടത്. അതുകൊണ്ട് സജീവമായ പ്രവർത്തനത്തിൽനിന്നു പിൻമാറി അദ്ദേഹം അഭിഭാഷകവൃത്തിയിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. അതിൽ വലിയ വിജയം നേടാൻ അദ്ദേഹത്തിന് കഴിയുകയും ചെയ്തു. അങ്ങനെ നല്ല വരുമാനവുമായി കഴിയുന്നതിനിടയ്ക്കാണ് കോൺഗ്രസ്സിൽ ഇന്ദിരാഗാന്ധിയുടെ നേതൃത്വത്തിൽ ഒരു സോഷ്യലിസ്ററ് തരംഗമുണ്ടാകുന്നതായി അദ്ദേഹം കണ്ടത്. തന്നിൽ എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന രാഷ്ട്രീയബോധത്താൽ പ്രേരിതനായി അദ്ദേഹം അഭിഭാഷകവൃത്തി ഉപേക്ഷിച്ച് വീണ്ടും കോൺഗ്രസ് രാഷ്ട്രീയത്തിലേക്ക് മടങ്ങി വന്നു. കെ.കെ.വിശ്വനാഥൻ, എ.കെ.ആൻറണി എന്നിവർ അദ്ദേഹത്തിൻെറ നല്ല സുഹൃത്തുക്കളുമായിരുന്നു

പൂവാറിനടുത്ത കരുംകുളത്ത് അടുമ്പിൽ വീട്ടിലെ അംഗവുമായ ഡി.വിവേകാനന്ദൻ വീക്ഷണത്തിന് രൂപം നല്കിയത് ശ്രീനാരായണാദർശമാണ്. നാരായണഗുരുസ്വാമി പലപ്പോഴും സന്ദർശിച്ചിട്ടുള്ള വീടാണത്. അദ്ദേഹം വിശ്രമിച്ചുപോന്ന ആ മുറി ഇപ്പോഴും ഗുരുസ്മരണയായി ആ വീട്ടുകാർ സൂക്ഷിച്ചുപോരുന്നു. ആ വീട്ടിലെ അംഗമെന്ന നിലയിൽ മനുഷ്യരെ സമഭാവനയോടെ കാണാൻ അദ്ദേഹം പഠിച്ചു. ഈശ്വരവിശ്വാസിയായിരുന്നില്ലെങ്കിലും അരുവിപ്പുറം ക്ഷേത്രവുമായി ആയുഷ്ക്കാലബന്ധം പുലർത്താൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത് ശ്രീനാരായണാദർശത്തിലുള്ള അചഞ്ചലമായ വിശ്വാസമാണ്. ഉത്സവത്തിൻെറ ഭാഗമായി വിജ്ഞാനപ്രദങ്ങളായ പ്രസംഗങ്ങൾ സംഘടിപ്പിക്കാൻ പ്രേരണ നല്കിയത് അദ്ദേഹമാണ്.

ഡി.വിവേകാനന്ദൻെറ സംഭവബഹുലമായ ജീവിതത്തിൻെറ ഒരു രൂപരേഖ മാത്രമാണ് മുകളിൽ നല്കിയത്. അതിനിടയിൽ അദ്ദേഹം എം.എൽ.യുമായി. എന്നാൽ, തൻെറ ഔദ്യോഗിക സ്ഥാനങ്ങളും വിജ്ഞാനവും കർമ്മശേഷിയും നിർലോഭമായി ജനസേവനത്തിന് സമർപ്പിച്ചു എന്നതാണ് അദ്ദേഹത്തെ സംബന്ധിക്കുന്ന സ്മരണയ്ക്ക് അത്രമാത്രം ഹൃദ്യമായ സൗരഭ്യം നല്കുന്നത്. വെട്ടിപ്പിടിക്കാനും നേടാനും പരാക്രമം കാണിക്കുന്നവർ പ്രമാണികളായി വിലസുന്ന ഒരു കാലഘട്ടത്തിൽ നിശ്ശബ്ദമായ ജനസേവനത്തിൽ മുഴുകി, പലതും നഷ്ടപ്പെട്ട് കൃതാർത്ഥനാവുകയാണ് അദ്ദേഹം ചെയ്തത്. അധികാരം അദ്ദേഹത്തെ ഒരിക്കലും പ്രലോഭിപ്പിച്ചില്ല. സ്വജീവിതത്തിലൂടെ അദ്ദേഹം കൊളുത്തിയ ധർമ്മദീപത്തിൽനിന്ന് ഭാവിതലമുറകൾ പ്രചോദനം ഉൾക്കൊള്ളുമെന്ന കാര്യത്തിൽ തർക്കമില്ല.





## സിനിമാലേഖകൻ

# ആകാശദൂത്



ആകാശദൂത്: മുരളിയും മാധവിയും

സിബി മലയിലിൻെറ ആകാശദൂത് ഒരു ചലച്ചിത്രമെന്നതിനേക്കാൾ ഒരു പാഷൻ പ്ളേയാണ്. പക്ഷെ പാഷൻ പ്ളേയുടെ സവിശേഷ മുദ്രയായ ആത്മീയ സൗരഭ്യമില്ലാത്ത, ഒരു മൂന്നാംതരം കൃതി. കഥയില്ലായ്മയോ കമ്പോടു കമ്പു വളരുന്ന സംഭവങ്ങളുടെ ദാരിദ്ര്യമോ അല്ല ഇതിനു കാരണം. ഇതിവൃത്തം അടിച്ചുപരത്തി, വഴിവാണിഭക്കാരെപ്പോലെ വികാരത്തെ ലേലം ചെയ്താലേ പ്രേക്ഷകൻെറ മനസ്സു കവരാനാകൂയെന്ന സംവിധായകൻെറ മിഥ്യാധാരണയാണ് ഇതിനെ ചളിപ്പിച്ചു കളഞ്ഞത്. കരഞ്ഞാൽ പോര, തിയേററർ മുഴുവൻ കണ്ണീർകൊണ്ടു നിറയണമെന്ന വാശിമൂലം ഈ ചിത്രം പണ്ടാരോ പറഞ്ഞതുപോലെ പക്ഷിയുമായില്ല, മൃഗവുമായില്ല.

രക്താർബുദരോഗിയാണെന്നറിയുന്ന നാല് കുട്ടികളുടെ അമ്മ. മരണം വിളിപ്പാടകലെയെന്നറിഞ്ഞുകൊണ്ട്, ആ കുട്ടികളെ സുരക്ഷിത കരങ്ങളിലേല്പിക്കാൻ ആ അമ്മ നടത്തുന്ന യത്നമാണ് ആകാശദൂതിൻെറ കഥാസാരം. ഹൃദയസ്പൃക്കായിപ്പറയാവുന്ന ഒരു കഥ. പക്ഷെ അതിനെ പൊലിപ്പിക്കാൻ എന്തൊക്കെയാണ് ചെയ്തുവച്ചിരിക്കുന്നത്. എസ്റ്റേറ്റ് ജീപ്പ് ഡ്രൈവറായ ജോണിയുടെയും ആനിയുടെയും കഥ പീഠികയായി അവതരിപ്പിക്കുമ്പോൾ, ജോണിയെ വെറുമൊരു കുടിയനാക്കിയത് പ്രധാന ഇതിവൃത്ത ഭാഗത്തിന് കൂടുതൽ ശക്തി പകരാനായിരുന്നോ? ആനിയുടെ സൗന്ദര്യത്തിൽ ഭ്രമിച്ച കറവക്കാരനായ കേശവനെ ഒരു ബലാൽസംഗ പാത്രമാക്കുന്നതും അതറിഞ്ഞ ജോണി അയാളെ അടിക്കുകയും തുടർന്ന് പ്രതികാരദാഹിയായി മാറുന്ന കേശവൻ ആദ്യം ജോണിൻെറ മകനെ കൊല്ലാൻ ശ്രമിക്കുന്നതും, ആ ശ്രമം നടക്കാതെ വന്നപ്പോൾ ജോണിയെ കുത്തിക്കൊല്ലുന്നതുമെല്ലാം ഈ ചിത്രത്തിൻെറ സമഗ്രമായ ഒഴുക്കിനെ വിഘ്നപ്പെടുത്തുന്നതേയുള്ളു. കഥയുടെ രണ്ടാം ഭാഗത്തുനിന്നും ജോണിയെ ഒഴിവാക്കിയാലേ ആനിയുടെ ദുരന്തത്തിന് ശോകമൂർച്ച വരികയുള്ളുയെന്ന വിശ്വാസം അതിരു കടന്നതായിപ്പോയി.

രണ്ടാം പകുതിയിലാണല്ലൊ ദുരന്തപൂർത്തിയിലേക്കാനയിക്കുന്ന ഓരോ സംഭവവും അണിയണിയായി നിരക്കുന്നത്. ആനിയുടെ അഭ്യുദയകാംക്ഷിയായ പള്ളിയിലെ അച്ചൻെറ അദ്ധ്യക്ഷതയിൽ നടക്കുന്ന ദത്തെടുക്കൽ അപഹാസ്യമാംവിധമാണ് ചിത്രീകരിച്ചിരിക്കുന്നത്. കൈക്കുഞ്ഞിൻെറ ദത്തെടുക്കലിൽ തുടങ്ങി അംഗവൈകല്യം വന്ന കുട്ടിയൊഴികെയുള്ളവരെയെല്ലാം മററുള്ളവർ കൊണ്ടുപോകുന്നത് സാമാന്യം വിശദമായിത്തന്നെ പറഞ്ഞിട്ടുണ്ട്. കുട്ടികളെ വേർപിരിയേണ്ടിവരുന്ന ഒരമ്മയുടെ ദുഃഖത്തിലൂടെ പ്രേക്ഷകനെ വശംകെടുത്താൻ നടത്തുന്ന ആ രംഗങ്ങളെല്ലാം മജ്ജയും മാംസവും ചോരയുമില്ലാതെ സ്ളേജിയായിപ്പോയി. അതിൽ ഒരൊററ രംഗത്തിൽപ്പോലും, സ്വാഭാവികമായും അതിനുണ്ടാകേണ്ട വികാരം ആവിഷ്ക്കരിക്കാൻ സംവിധായകന് സാധിക്കുന്നില്ല.

ഏററവുമൊടുവിൽ ആനി മരിക്കുന്നു. അമ്മയുടെ ശവമടക്കിന് കുട്ടികളെല്ലാം എത്തുന്നു. ചടങ്ങു കഴിഞ്ഞ് എല്ലാവരും താന്താങ്ങളുടെ വീടുകളിലേക്ക് പോകുന്നു. അവശേഷിക്കുന്നത് അംഗവൈകല്യം വന്ന ഒരു കുട്ടിയാണ്. ആ കുട്ടിയെ അനാഥനാക്കി വിടാൻ തിരക്കഥാകൃത്തിനും സംവിധായകനും തീരെ മനസ്സില്ല. അതുകൊണ്ടുതന്നെ, അവൻെറ സഹോദരനെ കാറിൽ കൊണ്ടുവന്നു ആ കുട്ടിയെക്കൂടി സനാഥനാക്കുന്നു. അങ്ങനെ ചെയ്തില്ലായിരുന്നുവെങ്കിലോ? തൻെറ അമ്മയെപ്പോലെ ആ കുട്ടിയെ അനാഥനാക്കി നിറുത്താമായിരുന്നുവല്ലോ? അതുകൊണ്ട് ഈ ചിത്രത്തിന് പ്രത്യേക സവിശേഷതയൊന്നും വരില്ലായിരിക്കും. പക്ഷെ എന്തിനുമുണ്ടല്ലോ ഒരു ന്യായം.

ഇത്രയും പരപ്പാർന്ന ഒരു കഥയിൽ കുറെ രംഗങ്ങളെങ്കിലും മനസ്സിൽ നിൽക്കേണ്ടതായിരുന്നു. പക്ഷെ ഒരൊററ ഫ്രെയിംപോലും ഓർമ്മിക്കാൻ കഴിയുന്നില്ല എന്നതാണ് സത്യം. അതിനു കാരണം സംവിധായകൻ തന്നെ. കുറെ സംഭവങ്ങളെ, അവയുടെ നൈരന്തര്യ സ്വഭാവം മുറിയാതെ ആവിഷ്ക്കരിച്ചാൽ ഒരു ചലച്ചിത്രമാകുകയില്ല. കുറെ സംഭാഷണങ്ങളും അവയ്ക്ക് നൽകുന്ന പശ്ചാത്തല സംഗീതവും കൊണ്ടുമാത്രം ഒരു രംഗവും ജീവനുള്ളതുമാകില്ല. അതിന് ഒന്നാന്തരം ഉദാഹരണമാണ് ആകാശദൂത്.

മുരളിയും മാധവിയും നെടുമുടി വേണുവുമെല്ലാം പ്രധാന കഥാപാത്രങ്ങളാണ് ഈ ചിത്രത്തിൽ. പുരോഹിതൻെറ വേഷത്തിൽ ഇതിനു മുൻപും നെടുമുടിവേണു തിളങ്ങിയിട്ടുള്ളതാണ്. പക്ഷെ ആകാശദൂതിലെ അച്ചന് ദഹനക്കേടുള്ളതുപോലെ തോന്നും. ഈ ചിത്രത്തിലെ സംഭവങ്ങളെ വിളക്കിച്ചേർക്കുന്ന അതിപ്രധാനമായ പങ്കാണ് ആ കഥാപാത്രത്തിനുള്ളത്. എന്നാൽ കുന്തം വിഴുങ്ങിനിൽക്കുന്ന വേണുവിൻെറ അച്ചൻ ആ കഥാപാത്രത്തെ ആകെ മോശമാക്കി. മാധവിയുടെ ആനിയുടെ കഥാപാത്രവും ഒട്ടും നന്നായില്ല. ആ നടിക്കെടുക്കാവുന്നതിലധികം ഭാരമാണ് തലയിൽ കയററിവച്ചുകൊടുത്തത്. പല രീതിയിൽ കരയുന്നുണ്ടെങ്കിലും ആ കരച്ചിലുകളൊന്നും മനസ്സിൽ ഒരു പോറലുപോലും ഏല്പിക്കുന്നേയില്ല. ഏതായാലും മുരളിയെ കുടിയൻ കഥാപാത്രമായല്ലേ കാണാനൊക്കൂ. അതുകൊണ്ടുതന്നെ എല്ലാ ചിത്രത്തിലും ഒരേപോലെ [illegible]ത്തിന് അഭിനയിച്ചാൽ മതിയല്ലോ.

# പുതിയപുസ്തകങ്ങൾ

## ശിശു




ജോയ് മാത്യുവിൻെറ ആറു കൊച്ചു നാടകങ്ങളുടെ ഒരു സമാഹാരം. ഈ നാടകങ്ങളെല്ലാം നേരത്തേ തന്നെ അരങ്ങുകളിൽ അവതരിപ്പിക്കപ്പെട്ട് ശ്രദ്ധേയമായിത്തീർന്നിട്ടുള്ളവയാണ്. ഇവയിൽ 'തിരശ്ശീല' വളരെ ലഘുവായ അസംബന്ധ നാടകമാണ്. എല്ലാ നാടകങ്ങളും ഈ സ്വഭാവത്തിൻെറ പരിധിയിലല്ല വരുന്നത്. ജോയ് മാത്യുവിനെ സ്വാധീനിക്കുന്നത് ബ്രെഹ്റ്റിയൻ സങ്കല്പമാണ്. 'കണ്ടാമൃഗം' എന്ന നാടകം ബോധപൂർവ്വം യൊനസ്കോയെ അനുകരിച്ചെഴുതിയതാണ്. എഴുപതുകളിൽ മലയാള നാടകരംഗത്തുണ്ടായ നാടകമുന്നേറ്റത്തിലാണ് ജോയ് മാത്യുവിൻെറ നാടകബോധത്തിൻെറ വേര് എന്ന് അവതാരികാകാരനായ രാമചന്ദ്രൻ മൊകേരി എഴുതുന്നുണ്ട്. അവതാരിക തൻെറ രാഷ്ട്രീയത്തിൻെറ നാടകവിശ്വാസാവിഷ്കരണം മാത്രം. അവതാരികയ്ക്ക് ജോയ് മാത്യുവിൻെറ നാടകം ഒരു നിമിത്തം മാത്രം. പക്ഷേ, ജോയ് മാത്യു നാടകരചന ഗൗരവമായി എടുത്തിട്ടുള്ള ഒരാളാണ്. വിശ്വാസങ്ങൾ നാടകത്തിൽ കിടന്നു കളിക്കുന്ന ഇരുമ്പുലക്കകൾ ആകാതിരുന്നാൽ മാത്രം മതി.

ശിശു
ഗ്രന്ഥ: ജോയ് മാത്യു
പ്രസാ: ബോധി പബ്ളിഷിങ് ഹൗസ്
വില: 22 രൂപ.

## ഡാർവിനിസം പ്രതീക്ഷയും പ്രതിസന്ധിയും

ഡാർവിൻെറ പരിണാമസിദ്ധാന്തം ഒരു പൂർണ്ണമായ ശരിയായി അംഗീകരിക്കുന്നവരും പരിണാമസിദ്ധാന്തത്തിനു നേരെ നിരവധി സംശയങ്ങളുയർത്തുന്നവരും അതിനെ പാടേ നിഷേധിക്കുന്നവരുമുണ്ട്. മതവിശ്വാസികളാണ് മൂന്നാമത്തെ വിശ്വാസികളിൽ പ്രമുഖർ. ഒന്നാമത്തെ കൂട്ടരും ഒരുതരം വിശ്വാസികൾ തന്നെയാണ്. മതവിശ്വാസത്തെ കൂട്ടുപിടിക്കാതെ പരിണാമസിദ്ധാന്തത്തിലെ അശാസ്ത്രീയതകളോടു വിമർശനാത്മകമായി പ്രതികരിക്കുന്ന ഒരു മലയാള ഗ്രന്ഥമാണിത്. ഗ്രന്ഥകർത്താവിൻെറ ലക്ഷ്യം പരിണാമസിദ്ധാന്തത്തെ ചോദ്യം ചെയ്യുകയെന്നു തന്നെയാണ്. പക്ഷേ ഈ ചോദ്യം ചെയ്യൽ സൃഷ്ടിവാദക്കാരനായ ഒരു സാധാരണ മതവിശ്വാസിയുടേതല്ല; ശാസ്ത്രബോധമുള്ള ഒരു വിമർശകൻേറതാണ്. ഡാർവിനിസത്തിനെതിരേ ഉയർന്നിട്ടുള്ള എല്ലാ വാദങ്ങളും ഗ്രന്ഥകാരൻ പരിശോധിക്കുന്നുണ്ട്. നമ്മുടെ കലാശാലാതലത്തിൽ പരിണാമസിദ്ധാന്തം ഭക്തിപ്രസ്ഥാനം പോലെ ഉറച്ചുപോയ ഒന്നാണ്. അതിനെക്കുറിച്ച് യൂറോപ്യൻ നാടുകളിൽ വന്നുകൊണ്ടിരിക്കുന്ന വിമർശനാത്മകമായ പഠനങ്ങൾ സ്വാഗതം ചെയ്യപ്പെടാറേയില്ല. ഇത്തരം ഗ്രന്ഥങ്ങൾ ജീവശാസ്ത്രം പഠിക്കുന്ന വിദ്യാർത്ഥികളുടെ ഇടയിൽ പ്രചരിപ്പിക്കപ്പെടാറുമില്ല. അതിന് രണ്ടു കാരണങ്ങളുണ്ട്. ഒന്ന്, ഇങ്ങനെയുള്ള ഗ്രന്ഥങ്ങൾ പ്രചരിപ്പിക്കപ്പെട്ടാൽ മാർക്സിസം അടക്കമുള്ള ഭൗതികാധിഷ്ഠിതമായ പല ആശയസംഹിതകളുടെയും നമ്മുടെ നാട്ടിൽ പ്രചരിച്ചുപോരുന്ന രണ്ടാംകിട ഭൗതിക വാദങ്ങളുടെയും അടിത്തറയ്ക്ക് വിള്ളലേല്ക്കും. ഡാർവിനിസത്തെ വിമർശനാത്മകമായി സമീപിക്കുന്നത് മതവിശ്വാസികളുടെ സ്ഥിരമായ ഒരു ജോലിയാണെന്ന ഒരുതരം അറിവും ഇവിടെ ഉണ്ട്. അതിനെ ചോദ്യം ചെയ്യുന്ന, ഡാർവിനിസത്തെക്കുറിച്ച് വിമർശനാത്മകമായി പഠിക്കുന്ന ഒരു ഗ്രന്ഥമാണിത്.



ഡാർവിനിസം
പ്രതീക്ഷയും പ്രതിസന്ധിയും
ഗ്രന്ഥ: എൻ.എം. ഹുസൈൻ
പ്രസാ: ഇസ്ലാമിക് ഫൗണ്ടേഷൻ
അരീക്കോട്
വില: 40 രൂപ

## സുഖംതേടിയുള്ള യാത്ര

മൂന്നു ദശാബ്ദക്കാലം കമ്മ്യൂണിസ്റ്റു പാർട്ടിയിൽ പൊതുപ്രവർത്തന പാരമ്പര്യവും അതേ പ്രസ്ഥാനത്തിൻെറ തന്നെ പത്രപ്രവർത്തനരംഗത്ത് രണ്ടിലേറെ ദശാബ്ദക്കാലത്തെ പാരമ്പര്യവുമുള്ള ഒരാളാണ് മലപ്പുറം പി. മൂസ. കമ്മ്യൂണിസ്റ്റ് പാർട്ടി പത്രപ്രവർത്തന രംഗത്തും അതിനുപുറത്തും വളരെയേറെ സംഭാവനകൾ നൽകിയിട്ടുള്ള ഒരാളുമാണ് അദ്ദേഹം. കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിൽ നിന്നും കമ്മ്യൂണിസ്റ്റു പത്രപ്രവർത്തനരംഗത്തുനിന്നും പുറത്തുപോയതിനുശേഷം താൻ പിന്നിട്ട വഴികളെക്കുറിച്ചും കണ്ടുമുട്ടിയ വ്യക്തികളെക്കുറിച്ചും പ്രസ്ഥാനാനുഭവങ്ങളെക്കുറിച്ചും ഓർക്കുന്നു ഈ പുസ്തകത്തിൽ. കമ്മ്യൂണിസ്റ്റു പത്രപ്രവർത്തനത്തിൽ വ്യക്തിമുദ്രപതിപ്പിച്ച്, അതിനോടു വിടവാങ്ങി പത്രപ്രവർത്തനത്തിൻെറ മറ്റൊരു രംഗത്തേക്കുപോയ ടി.കെ.ജി. നായരാണ് ഈ പുസ്തകത്തിന് അവതാരിക എഴുതിയിട്ടുള്ളത്. അവതാരികയിൽ എഴുതുന്നു: ''കേരളത്തിലെ പൊതുജീവിതത്തിന് തൻേറതായ സംഭാവനകൾ നല്കിയെന്നു ആത്മവിശ്വാസത്തോടെ അവകാശപ്പെടാവുന്ന ഒരാൾ താൻ പിന്നിട്ട വഴിയിലേക്കു തിരിഞ്ഞുനോക്കുന്നു.... ആധുനികജീവിതത്തിൻെറ പൊതുജീവിതത്തിലേക്ക് ശക്തമായ വെളിച്ചം വീശുക എന്ന കൃത്യമാണ് എൻെറ സ്നേഹിതൻ മൂസ ഈ ഗ്രന്ഥത്തിലൂടെ നിർവ്വഹിക്കുന്നതെന്ന് ധൈര്യമായി പറയാം. കാരണം ഇക്കഴിഞ്ഞ മൂന്നു മൂന്നര പതിറ്റാണ്ടുകളിലെ കേരളത്തിൻെറ രാഷ്ട്രീയവും സാമൂഹികവുമായ വികാസപരിണാമപ്രക്രിയയിൽ പൂർണ്ണമനസ്സോടെ പങ്കാളിയായിരുന്നു മൂസ..... മൂസ തൻേറതായ സംഭാവനകൾ ചെയ്തു കൊഴുപ്പിച്ച പ്രസ്ഥാനങ്ങളിൽ അദ്ദേഹത്തോടൊപ്പം നിന്നവർക്ക് ഇതിനെപ്പറ്റി സ്വന്തമായ അഭിപ്രായങ്ങളുണ്ടാവാം.'' കമ്മ്യൂണിസ്റ്റു പാർട്ടിയിൽ നിന്നും പത്രപ്രവർത്തനരംഗത്തുനിന്നും പുറത്താക്കപ്പെട്ടുവെങ്കിലും അവയുടെയൊന്നും കഴിഞ്ഞകാലത്തെക്കുറിച്ച് നിഷേധാത്മകമായ ഒരു സമീപനമല്ല ഈ ഓർമ്മക്കുറിപ്പുകളിൽ മൂസ സ്വീകരിച്ചിരിക്കുന്നത്. പാർട്ടി രാഷ്ട്രീയത്തിൻെറ പ്രശ്നം പൂർണ്ണമായി മാറ്റിവെച്ചും വായിച്ച് കാര്യങ്ങൾ മനസ്സിലാക്കാനുള്ള ഒരോർമ്മക്കുറിപ്പാണിത്. കേരളത്തിലെ പത്രപ്രവർത്തനരംഗം മുന്നേറുന്നതും പത്രപ്രവർത്തകർ സംഘടിക്കുന്നതുമൊക്കെ അവിടവിടെയായി സ്പർശിച്ചുപോകുന്നുണ്ട്. ഒരർത്ഥത്തിൽ ഈ ഓർമ്മക്കുറിപ്പ് ഒരു പത്രപ്രവർത്തകൻെറ ശിഥിലവും ഭാഗികവുമായ ആത്മകഥകൂടിയാണ്.



സുഖംതേടിയുള്ള യാത്ര
ഗ്രന്ഥ: മലപ്പുറം പി. മൂസ
പ്രസാ: ഷമാ പബ്ളിക്കേഷൻസ്,
കോഴിക്കോട്
വില: 60 രൂപ.




എം. കൃഷ്ണൻനായർ




# സാഹിത്യവാരഫലം



ഞാൻ ഈയിടെ കണ്ണൂരുപോയപ്പോൾ അവിടത്തെ ആകാശവാണിഡിറക്റ്റർ എന്നെ അഭിമുഖസംഭാഷണത്തിനു ദയാപൂർവം ക്ഷണിച്ചു. കേരളത്തിലെ പേരുകേട്ട പലരെപ്പോലെ എനിക്കും പ്രാധാന്യമൊന്നുമില്ലെന്ന് ആർജ്ജവത്തോടെ വിശ്വസിക്കുന്ന ഞാൻ വിനയത്തോടെ അതു വയ്യെന്ന് അറിയിച്ചു. സംസ്കാരസമ്പന്നനായ ഡിറക്റ്റർ വീണ്ടും വീണ്ടും നിർബ്ബന്ധിക്കുകയും ആകാശവാണിയിലെ ഉദ്യോഗസ്ഥനും എൻെറ പൂർവശിഷ്യനുമായ ശ്രീ. രാജൻ സ്നേഹം നല്കുന്ന അധികാരമുപയോഗിച്ച് ആവശ്യപ്പെടുകയും എൻെറ അഭിവന്ദ്യസുഹൃത്തായ ശ്രീ. വാണിദാസ് എളയാവൂർ അതിൻെറ അവശ്യകത്വം ഊന്നിപ്പറയുകയും ചെയ്തപ്പോൾ ഞാൻ വഴങ്ങി. ധിഷണാപാടവം കാണിക്കുന്ന ചോദ്യങ്ങളാണ് രാജൻ ചോദിച്ചത്. പലതിനും ശരിയായ ഉത്തരം നല്കാൻ എനിക്കു പ്രയാസമുണ്ടായി. ഒരു ചോദ്യം ക്രോചെയുടെ ഇൻറ്യൂയിഷൻ(intuition) സിദ്ധാന്തത്തെക്കുറിച്ചായിരുന്നു. പ്രത്യക്ഷാനുഭവത്തിൽനിന്നു പൊടുന്നനെ ഉണ്ടാകുന്നതാണ് ഇൻറ്യൂയിഷനെന്നും(സഹജാവബോധം) കലയുടെ അടിസ്ഥാനഘടകം അതാണെന്നും ഞാൻ മറുപടി നല്കി. രണ്ടുവിധത്തിൽ വ്യാപാരങ്ങൾ. ഒന്ന് യുക്തിപരം. ഒരു സ്നേഹിതൻ ചതിച്ചു, മൂന്നു സ്നേഹിതന്മാർ ചതിച്ചു, പത്തു സ്നേഹിതന്മാർ ചതിച്ചു. സ്നേഹിതന്മാർ ചതിക്കും എന്ന തീരുമാനത്തിൽ നമ്മൾ എത്തുന്നത് യുക്തിവ്യാപാരത്താലാണ്. എന്നാൽ സ്ത്രീ പുരുഷനെ കണ്ടാലുടനെ 'ഇയാൾ നല്ലവനല്ല' എന്നുപറയുന്നതു സഹജാവബോധത്താലാണ്. അവളുടെ ജീവിതം ആപത്തുനിറഞ്ഞതായതുകൊണ്ടു മറ്റു പ്രവണതകളെ നിർമ്മാർജ്ജനം ചെയ്ത് ഈ ശക്തിയെ നേർപ്പിച്ചു നേർപ്പിച്ചുകൊണ്ടുവന്നു തീക്ഷ്ണതമമാക്കിയിരിക്കുന്നു അവൾ. പുരുഷൻ അങ്ങനെയല്ലതാനും. കവികൾക്കു സഹജാവബോധമുണ്ട്. അവർ പെട്ടെന്നു സത്യത്തിലേക്കു ചെല്ലും. ഇതിനു പരമപ്രാധാന്യം കല്പിച്ചു ക്രോചെ.

ചില പൊലീസുദ്യോഗസ്ഥന്മാർക്ക് സഹജാവബോധം കൂടുതലാണ്. കുറ്റം ചെയ്തവനെ ഒറ്റനോട്ടത്തിൽ അവർ കണ്ടുപിടിക്കും. ആവിധത്തിലുള്ള എത്രയോ പൊലീസ് ഉദ്യോഗസ്ഥന്മാരെ എനിക്കറിയാം.പേരുകൾ പറയേണ്ടതില്ല. എനിക്കിപ്പോൾ ഓർമ്മവരുന്നത് ലാഫ്കാഡിയോ ഹേൺ(Lafcadio Hearn) എഴുതിയ 'At a Railway Station' എന്ന ലേഖനമാണ്.നാലുവർഷമായിട്ടും പിടികിട്ടാത്ത ഒരു കൊലപാതകിയെ ഒരു പൊലീസുദ്യോഗസ്ഥൻ കണ്ടു. അയാളുടെ മുഖത്തുനോക്കി അദ്ദേഹം പറഞ്ഞു: ''നിങ്ങളാണു കൊലപാതകി.'' അയാൾ അതു സമ്മതിച്ചു. തീവണ്ടിയിൽ അയാളെ കൊണ്ടുവരുന്നതുകാണാൻ ബഹുജനം സ്റ്റെയ്ഷനിൽ കൂടിയിരിക്കുകയാണ്. അവരുടെ കൂട്ടത്തിൽ വധിക്കപ്പെട്ടയാളിൻെറ ഭാര്യയും കുഞ്ഞുമുണ്ട്. പൊലീസുദ്യോഗസ്ഥൻ തീവണ്ടിയിൽ നിന്നിറങ്ങിയ കൊലപാതകിയുടെ താടിപിടിച്ചുയർത്തിയിട്ടു കുഞ്ഞിനോടു പറഞ്ഞു: ''കുഞ്ഞേ, നല്ലപോലെ ഇവനെ നോക്കു. പേടിക്കരുത്. വേദനയുണ്ടാകും. എങ്കിലും ഇവനെ നോക്കു'' വിടർന്നകണ്ണുകളോടെ കുഞ്ഞ് അയാളെ നോക്കിക്കരഞ്ഞു. പേടിയോടെയാണു നോട്ടം. എങ്കിലും കണ്ണെടുക്കാതെ അവൻ അച്ഛനെ കൊന്ന ദുഷ്ടനെ നോക്കി. പെട്ടെന്നു കൊലപാതകിയുടെ മുഖാകൃതിമാറി. അയാൾ മുട്ടുകുത്തി. മുഖം വീണ്ടും വീണ്ടും താഴെത്തല്ലി ഉറക്കെക്കരഞ്ഞു. ആ പശ്ചാത്താപം കണ്ട് ഓരോ വ്യക്തിയും പ്രകമ്പനംകൊണ്ടു. കൊലപാതകി പറഞ്ഞു: ''മാപ്പ്, മാപ്പ്! കുഞ്ഞേ, എനിക്കു മാപ്പുതരു. വെറുപ്പുകൊണ്ടല്ല ഞാനതു ചെയ്തത്. രക്ഷപ്പെടാനുള്ള ആഗ്രഹംകൊണ്ട്, ഭ്രാന്തമായ പേടികൊണ്ട് ഞാനതുചെയ്തുപോയി. വല്ലാത്ത ദുഷ്ടത. പറയാനരുതാത്ത തെറ്റാണു കുഞ്ഞിനോടു ഞാൻ ചെയ്തത്. ആ പാപത്തിനു വേണ്ടി ഞാൻ മരിക്കാൻപോകുന്നു. എനിക്കു മരിച്ചാൽ മതി. മരിക്കാൻ സന്തോഷവുമാണ് എനിക്ക്. അതുകൊണ്ട് കുഞ്ഞേ, ദയകാണിക്കു. എനിക്കു മാപ്പുതരു'' ഈ രംഗം കണ്ടു ബഹുജനമാകെ കരഞ്ഞു. സഹജാവബോധത്തിൽ തുടങ്ങിയ ഞാൻ ലാഫ്കാഡിയോ ഹേണിൻെറ യഥാതഥമായ ഒരു വിവരണത്തിലാണ് എത്തിയത്. ഹേണിൻെറ രചനകളാകെ വായിക്കു. ജേണലിസം കലയാവുന്നത് എങ്ങനെയാണെന്നു മനസ്സിലാക്കിയാലും.

കലാകാരൻ തോക്കുചൂണ്ടേണ്ടതില്ല, ലാത്തി ചുഴറ്റിയടിക്കേണ്ടതില്ല. അയാളുടെ പ്രതിഷേധം പ്രച്ഛന്നമായിരിക്കണം. ആയിരുന്നില്ലെങ്കിൽ കലാകാരൻ പൊലീസുകാരനായി മാറും.



കുർട് വോനി ഗട്ട്

'Aesthetic' എന്ന വലിയ പുസ്തകത്തിനു പുറമേ Guide to Aesthetics എന്നൊരു കൊച്ചു പുസ്തകം കൂടി ക്രോചെ എഴുതിയിട്ടുണ്ട്. തിരുവനന്തപുരത്തെ ഇങ്ഗ്ലീഷ് ഇൻസ്റ്റിറ്റ്യൂട്ടിൽ മാത്രമുള്ള ആ പുസ്തകം ഞാൻ പണ്ടു വായിച്ചു. അതിൽ ജനസമ്മതിനേടുന്ന കവിതയെയും മഹനീയമായ കവിതയെയും ക്രോചെ വേർതിരിച്ചുകാണിച്ചിട്ടുണ്ടെന്നാണ് എൻെറ ഓർമ്മ. ചിന്തയ്ക്കു പ്രാധാന്യം നല്കാതെ വികാരങ്ങളെ ആവിഷ്കരിക്കുന്ന കവിത ജനസമ്മതിനേടുന്ന കവിത. മഹനീയങ്ങളായ ചിന്തകളെയും അനുഭവങ്ങളെയും സ്ഫുടീകരിക്കുന്ന കവിത 'ഗ്രെയ്റ്റ് പൊയിട്രി.'

## കൊടിവീശാം. പക്ഷേ....

ചിലപ്പോൾ നല്ലകാവ്യങ്ങൾ നമുക്കു നല്കുന്ന ശ്രീ. സച്ചിദാനന്ദൻ മറാഠിക്കാരുടെ ദളിത് സാഹിത്യം കണ്ട് വാചാലനാകുന്നത് 'ഇന്ത്യാ റ്റുഡേ'യിൽ ദർശിച്ചു ഞാൻ തെല്ലുവിസ്മയിച്ചു പോയി. Arjun Dangle എഡിറ്റ് ചെയ്ത മൂന്നു സാഹിത്യകൃതികൾ ഞാൻ വായിച്ചിട്ടുണ്ട്. 1) No Entry for the New Sun—Modern Marathi Dalit Poetry 2) Homeless in My Land—Modern Marathi Dalit Short Stories 3) A Corpse in the well—Modern Marathi Dalit Autobiographies (Disha Books. Rs. 35 each).

ഭാരത സംസ്കാരത്തിലെ രാക്ഷസീയതകണ്ട്, അനുഭവിച്ച് അതിനെതിരായി ശബ്ദമുയർത്തുന്ന കുറെ വ്യക്തികളുടെ രചനകളാണ് ഈ മൂന്നു പുസ്തകങ്ങളിലും. പ്രതിഷേധത്തിൻെറ ശബ്ദമുയർത്തുമ്പോൾ സൗന്ദര്യത്തിൻെറ മാനത്തിൽ ശ്രദ്ധിക്കാൻ രചയിതാക്കൾക്കു കഴിയുകയില്ലല്ലോ. അസമത്വത്തിൻെറ പീഡനങ്ങൾ അനുഭവിക്കുന്ന ദളിത്‌വർഗ്ഗം കലാപങ്ങൾക്കു സന്നദ്ധമാകുമ്പോൾ അവയെ അടിച്ചമർത്താൻ ലാത്തികൾ വീശിയും തോക്കുകൾ ചൂണ്ടിയും പൊലീസ് ഓടിച്ചെല്ലുന്നതു സ്വാഭാവികം. അവർ സർക്കാർ ആജ്ഞാപിക്കുന്നതു കേട്ടേ തീരു. എന്നാൽ കലാകാരൻ തോക്കുചൂണ്ടേണ്ടതില്ല, ലാത്തി ചുഴറ്റിയടിക്കേണ്ടതില്ല. അയാളുടെ പ്രതിഷേധം പ്രച്ഛന്നമായിരിക്കണം. ആയിരുന്നില്ലെങ്കിൽ കലാകാരൻ പൊലീസുകാരനായിമാറും. രാഷ്ട്രവ്യവഹാര താൽപര്യത്തോടെ എഴുത്തുകാരന് നേരിട്ട് ഒരനുഭവമണ്ഡലത്തിലും പ്രവേശിക്കാൻ വയ്യ. അങ്ങനെ പ്രവേശിക്കുന്നതിൻെറ അനഭിലഷണീയതയാണ് ഇപ്പുസ്തകങ്ങളിൽ ഞാൻ കണ്ടത്. അവയെ അനുകൂലമായി വീക്ഷിക്കുന്ന സന്ദർഭത്തിൽ സച്ചിദാനന്ദൻ കലയുടെ സൗന്ദര്യത്തെയല്ല ആദരിക്കുക. അദ്ദേഹം കവിതയെഴുതിക്കൊണ്ടിരിക്കുകയാണെന്നു വിചാരിക്കു. മനോഹരങ്ങളായ രണ്ടുവരികൾ. അവ എഴുതിത്തീരുന്നതിനുമുൻപ് ടെലിഫോൺ എന്ന പീഡനോപകരണം മണിനാദമുയർത്തുന്നു. ശാപവചനങ്ങൾ ഉച്ചരിച്ചുകൊണ്ട് അദ്ദേഹം പേനതാഴെയിട്ടു റിസീവർ കൈയിലെടുത്ത് കോപമൊതുക്കി മൃദുലശബ്ദത്തിൽ 'ഹലോ' എന്നു വിളിക്കുന്നു. ആ മൃദുലശബ്ദത്തിലുള്ള വിളിയാണ് ഇന്ത്യാ റ്റുഡേയിലെ ലേഖനമാകെ. ജന്മിയോട് പരുക്കൻ ഭാഷയിൽ മറുപടിപറഞ്ഞു ഒരു പേരക്കുട്ടി. ജന്മി മുത്തച്ഛനെ പട്ടിണിക്കിട്ടു. അയാൾ ചാണകം പുരണ്ട റൊട്ടിക്കഷണങ്ങൾ തിന്നു വിഷാരക്തത്തിൽ വ്യാപിച്ച് മരിക്കുന്നു. They [the harsh words] *inflamed me with a sense of fury and disgust, prompting me to retaliate.* ഈ 'റിറ്റാലിയേഷൻ'—പ്രതികാരം ചെയ്യൽ-കൊടി വീശലാണ്, മുദ്രാവാക്യം വിളിക്കലാണ്. അതെല്ലാം ജാഥയിൽ വേണ്ടതുതന്നെ. കലയിലാവുമ്പോൾ ആ കൊടി ചുരുട്ടി കൈയിൽ വച്ചിരിക്കാനേ പാടുള്ളു. ഇല്ലെങ്കിൽ കല ഗളഹസ്തം ചെയ്യപ്പെടും.

## ഞാൻ വെറും ശിഷ്യൻ

തിരുവനന്തപുരത്തെ ശ്രീമൂലവിലാസം ഇംഗ്ലീഷ് സ്കൂളിൽ ഞാൻ പഠിച്ചിട്ടുണ്ട്. അക്കാലത്ത് ഒരധ്യാപകൻ—അദ്ദേഹത്തിൻെറ പേരു ഞാൻ മറന്നുപോയി—ക്ളാസ്സിൽ വന്നാൽ കുട്ടികൾ 'സാർ, കഥ, കഥ' എന്നു വിളിക്കും. സാറ് ആദ്യം കഥപറയും, പിന്നീട് പഠിപ്പിക്കും. മണിയടിച്ചു ക്ളാസ്സ്‌തീരാറാവുമ്പോൾ സാറ് പഴയകുടയെടുത്തു പോകും. പോകുന്നതിനുമുൻപ് ഞങ്ങളെ നോക്കി My pocket is full of stories എന്നു ചിരിച്ചുകൊണ്ടു പറയും. എന്തിനാണെന്നോ? അടുത്തദിവസം ക്ളാസ്സിൽ അദ്ദേഹമെത്തുമ്പോൾ കുട്ടികൾ 'സാർ, കഥ, കഥ'. എന്നുപറയാൻ വേണ്ടിയാണത്. കഥ പറയുന്നതിൽ അദ്ദേഹം വല്ലാതെ രസിച്ചിരുന്നു. ആ അദ്ധ്യാപകൻെറ സ്വാധീനശക്തിയാലാവാം കോളിജിൽ അദ്ധ്യാപകനായിരുന്ന വേളയിൽ ഞാൻ കഥകൾ പറഞ്ഞിരുന്നു. കുട്ടികൾ രസിച്ച് ഇരിക്കുമായിരുന്നു. ഒരിക്കൽ തുടർച്ചയായി നാലുമാസത്തോളം യൂഗോയുടെ 'പാവങ്ങൾ' എന്ന നോവലിൻെറ കഥപറഞ്ഞു. പാഠപുസ്തകമൊട്ടു പഠിപ്പിച്ചതുമില്ല. കഥകേൾക്കാൻ മറ്റു ക്ളാസ്സുകളിലെ കുട്ടികളും വന്ന് ഇരിക്കുമായിരുന്നു. ഒരിക്കൽ പ്രിൻസിപ്പൽ എന്നോടു ചോദിച്ചു:- ''കൃഷ്ണൻനായർ പുസ്തകം പഠിപ്പിക്കാതെ കഥ പറയുകയാണ് അല്ലേ? കുട്ടികൾ പരീക്ഷയ്ക്ക് കഥ എഴുതിയാൽ മതിയോ?'' അതോടെ എൻെറ കഥ പറച്ചിൽ നിന്നു.

ശ്രീ. റ്റി.കെ.ശങ്കരനാരായണൻെറ ''വീടു നിറയെ'' എന്ന ചെറുകഥ ''ഇന്ത്യറ്റുഡേ'' എന്ന മാസികയിൽ വായിച്ച ഞാൻ, അദ്ദേഹം എന്തേ 'My pocket is filled with trash' എന്നുപറയാത്തതെന്ന് ഞാൻ എന്നോടുതന്നെ ചോദിച്ചുപോയി. ശങ്കരനാരായണൻെറ പലകഥകളും ഞാൻ വായിച്ചിട്ടുണ്ടു ഗത്യന്തരമില്ലാതെ. അവയെല്ലാം ചവറെന്നേ എനിക്കു തോന്നിയിട്ടുള്ളു. ഒരു രണ്ടുനിലക്കെട്ടിടത്തിൽ രണ്ടുകുടുംബങ്ങൾ പാർക്കുന്നു. മുകളിൽ ഭർത്താവും ഭാര്യയും. സന്താനമില്ല അവർക്ക്. താഴെ വേറൊരു കുടുംബം. താഴത്തെ ഭർത്താവ് അയാളുടെ ഭാര്യയെ ഉപദേശിക്കുന്നു മുകളിലത്തെ സ്ത്രീയോട് അടുക്കരുതെന്ന്. എങ്കിലും അവർ അടുക്കുന്നു. മുകളിലെ പുരുഷൻ ചീത്തയാണെന്ന് അയാളുടെ ഭാര്യ താഴത്തെ സ്ത്രീയോടുപറയുന്നു. പക്ഷേ അയാൾ മാന്യനാണെന്നു ചേഷ്ടകളും സംഭാഷണവും തെളിയിക്കുന്നു. അതോടെ കഥ അവസാനിക്കുകയാണ്. തിരുവനന്തപുരത്തു നിന്നു നില്ക്കണമല്ലോ. ഈ കലാതീവണ്ടി ഒരിടത്തും കൊല്ലത്തേക്കുപോകുന്ന തീവണ്ടി കൊല്ലത്തു ചെന്നു നില്ക്കുന്നില്ല. തീവണ്ടിയിലെ ഓരോ യാത്രക്കാരനും വ്യക്തിത്വമുണ്ട്. കഥാ ട്രെയിനിലെ കഥാപാത്രയാത്രക്കാർക്കു വ്യക്തിത്വം ഒട്ടുമില്ല. പാളത്തിലൂടെ പ്രയാണം ചെയ്യും തീവണ്ടി. ശങ്കരനാരായണൻെറ ഈ ട്രെയിൻ മുക്കിയും മൂളിയും നീങ്ങുന്നു. അദ്ദേഹത്തിൻെറ പോക്കറ്റിൽ ഇനിയും കാണും ഇതുപോലെയുള്ള ട്രാഷുകൾ അനവധി. My pocket is full of stories എന്നു ശങ്കരനാരായണൻ വായനക്കാരായ ഞങ്ങളെനോക്കിപ്പറയുന്നു. Mr. Sankaranarayanan, your pocket is filled with trash എന്നുപറയാൻ വായനക്കാരനായ എനിക്കു ധൈര്യമില്ല. ഞാൻ വെറും ശിഷ്യനാണല്ലോ.

## ചോദ്യം, ഉത്തരം

''നിങ്ങൾ വിധിയെ ശപിക്കാറുണ്ടോ?''

''കേരളത്തിൽ എന്നെ പൗരനാക്കിയ വിധിയെ ഞാൻ ശപിക്കുന്നു.''

''ആരും ബഹുമാനിക്കാതെവരുമ്പോൾ, ആരും അംഗീകരിക്കാതെവരുമ്പോൾ, വ്യക്തി ആത്മഹത്യചെയ്യണം. നിങ്ങളെന്തേ ജീവിച്ചിരിക്കുന്നു?''

''റോഡിൽ നടക്കുമ്പോൾ പരിചയമില്ലാത്ത എത്രയെത്ര സ്ത്രീകളും പുരുഷന്മാരുമാണ് എന്നെ ബഹുമാനിക്കുന്നത്. പിന്നെ സാഹിത്യകാരന്മാർ എന്നെ അംഗീകരിക്കുന്നില്ല, പുച്ഛരിക്കുന്നു. അതുകൊണ്ട് എനിക്കൊരു അല്ലലുമില്ല. ഞാൻ കഴിഞ്ഞ വാക്യത്തിൽപ്പറഞ്ഞ സ്ത്രീകളുടെയും പുരുഷന്മാരുടെയും അംഗീകാരവും ബഹുമാനവും സ്വീകരിച്ചു സുഖമായി ജീവിക്കുന്നു.''

''സ്ത്രീകളുടെ നിർഭാഗ്യമേത്?''

''ഹീനന്മാരായ പുരുഷന്മാരെ ഭർത്താക്കന്മാരായി ലഭിക്കുക എന്നതാണ് ഏറ്റവും വലിയ ദൗർഭാഗ്യം. നല്ലവനാണെന്നു തെറ്റിദ്ധരിച്ചു കാമുകനാക്കുന്നതും ദൗർഭാഗ്യം.''

''പ്രയത്നിച്ചാൽ ഫലമുണ്ടാകുമോ?''

''വിചാരിച്ചിരിക്കാതെയാണ് ഫലങ്ങൾ ഉണ്ടാകുക. അഞ്ചുരൂപകൊടുത്തു ലോട്ടറി റ്റിക്കറ്റ് എടുക്കുന്നു. അഞ്ചുലക്ഷം രൂപ സമ്മാനം കിട്ടുന്നു. പറട്ടപ്പുസ്തകമെഴുതിയിട്ട് മിണ്ടാതിരിക്കുന്നു. അക്കാഡമിയുടെ സമ്മാനം കിട്ടുന്നു. അങ്ങോട്ടുചെന്നു സംസാരിച്ചാൽ സുന്ദരി മിണ്ടാതെപോകും. അവളെ നോക്കാതെ നടന്നാൽ പിറകേ ഓടിവന്നു കൈയിൽ സ്പർശിച്ചു സംസാരിക്കും. യത്നം വെറുതേ. ഭാഗ്യം വിചാരിച്ചിരിക്കാതെ കയറിവരും. മരണവും അതുപോലെതന്നെ.''

''ടി. പദ്മനാഭനെക്കുറിച്ച് എന്തുപറയുന്നു?''

''മറ്റ് എഴുത്തുകാരെക്കുറിച്ച് ഭീമങ്ങളായ തെറ്റിദ്ധാരണകൾ വച്ചുപുലർത്തുന്ന നല്ല കഥാകാരൻ; നല്ല മനുഷ്യൻ.''

''ഗൾഫ്‌രാജ്യങ്ങളിൽ ഹണിമൂൺ ട്രിപ്പ് നടത്തുന്നതു നല്ലതാണോ?''

''വളരെനല്ലത്. ഹണിമൂൺ ട്രിപ്പിനെക്കാൾ മണിമൂൺ ട്രിപ്പിന് സൗകര്യം കൂടും. മസ്കറ്റിലെ 'കേരള കൾചറൽസെൻറർ', അൽ ഐനിലെ 'തൂലിക' സംഘടന ഇവരുടെ ക്ഷണമനുസരിച്ചുപോയാൽ അതു മണിമൂൺ ട്രിപ്പായിരിക്കും. അത്രയ്ക്കു ഔദാര്യമുള്ളവരാണ് അവർ.''

'കഷണ്ടി നല്ല സൗകര്യമാണ് അല്ലേ?''

''അല്ല. ശേഷിച്ച മൂന്നുനാലുമുടികൾ സംരക്ഷിക്കാനുള്ള പാട് വലിയ പാടാണ്. മുടിയുള്ളവന് അതിൽ ശ്രദ്ധിക്കേണ്ട കാര്യമേയില്ല.''

''ഞാൻ അവിവാഹിതയാണ്. എനിക്കു ദാമ്പത്യ ജീവിതത്തെക്കുറിച്ചു ഒരുപദേശം തരു.''

''വീട്ടുകാർ ഏർപ്പാടുചെയ്യുന്ന വിവാഹം നന്ന്. പ്രേമവിവാഹം ആപത്ത്. മധുവിധുകാലം കഴിയുന്നതിനുമുൻപ് ഭാര്യ ഭർത്താവിനെയും ഭർത്താവ് ഭാര്യയെയും വെറുക്കും. ഇതിനെക്കാളൊക്കെ വലിയ ആപത്തുണ്ട്. സ്ത്രീ സുന്ദരിയാണെന്നിരിക്കട്ടെ. അവളുടെ പിറകെ വിരൂപൻ അഭ്യർത്ഥനയുമായി നടക്കുന്നു. ചിലപ്പോൾ ദയതോന്നി അവൾ അയാളെ കല്യാണം കഴിക്കും. അതോടെ അയാൾ—ദാസനായിരുന്നവൻ—യജമാനനായി മാറും. അവളെ പീഡിപ്പിക്കും. ദയകൊണ്ടു വിരൂപന്മാരെ കല്യാണം കഴിച്ചു ട്രാജിക്‌ജീവിതം നയിച്ച പലരെയും എനിക്കറിയാം.''

## കൃതഘ്നത

മോപസാങ് ബൂൽദ സിഫ്(Boule de Suif=Ball of fat) എന്നൊരു ചെറുകഥ എഴുതിയിട്ടുണ്ട്. ഫ്രാൻകോ-പ്രഷൻ യുദ്ധം നടക്കുന്ന കാലം. റവാങ്(Rouen) പട്ടണത്തിൽനിന്നു കുറെ യാത്രക്കാർ വണ്ടിയിൽ സഞ്ചാരം തുടങ്ങി. അവരുടെ കൂട്ടത്തിൽ ഒരു വേശ്യയുമുണ്ട്. വേശ്യയാണ് അവളെന്നറിഞ്ഞ യാത്രക്കാർക്കു സ്വാഭാവികമായും പുച്ഛം. യാത്രക്കാർക്കു ഭക്ഷണമൊന്നുമില്ല. അതു കരുതിയിരുന്ന വേശ്യ സ്വന്തം ഭക്ഷണം അവർക്കു വീതിച്ചു കൊടുത്തു. അതു കഴിച്ചപ്പോൾ യാത്രക്കാർ അവളെ അല്പം സ്നേഹത്തോടെ വീക്ഷിച്ചു തുടങ്ങി. വഴിമധ്യേ ഒരു ജർമ്മൻ ഉദ്യോഗസ്ഥൻ അവരെ തടഞ്ഞുപറഞ്ഞു വേശ്യ തൻെറ ഇംഗിതത്തിനുവഴങ്ങിയില്ലെങ്കിൽ മുന്നോട്ടുള്ള യാത്ര സാദ്ധ്യമല്ലെന്ന്. വേശ്യ വണ്ടിയിൽ നിന്ന് ഇറങ്ങി. യാത്രക്കാരെ സഹായിക്കാനാണ് അവളതുചെയ്തത്. അതോടെ യാത്രക്കാർക്ക് അവളോടുള്ള വെറുപ്പും പുച്ഛരവും വീണ്ടുമുണ്ടായി. ഭക്ഷണം കിട്ടേണ്ടതുകിട്ടി. ഇനി അവൾ എവിടെ പോയാലെന്ത് എന്നാണ് അവരുടെ ഭാവം. തൻെറ വിധിയെ ഓർത്തു വേശ്യ കരയുമ്പോൾ കഥ പര്യവസാനത്തിൽ എത്തുന്നു. സമുദായത്തിലെ അംഗങ്ങളുടെ കാപട്യത്തെ ചിത്രീകരിക്കുന്ന ഈ കഥയാണ് മോപസാങ്ങിനെ വിഖ്യാതനാക്കിയത്.

ശ്രീ. രാജാമണി മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'നന്ദി' എന്ന കഥയ്ക്ക് ഫ്രഞ്ച് കഥയോടു സാദൃശ്യമുണ്ടെന്നു ഞാൻ പറയുന്നില്ല.



മോപസാങ്ങ്

സ്നേഹിതന്മാർ ചതിക്കും എന്ന തീരുമാനത്തിൽ നമ്മൾ എത്തുന്നത് യുക്തിവ്യാപാരത്താലാണ്. എന്നാൽ സ്ത്രീ പുരുഷനെ കണ്ടാലുടനെ 'ഇയാൾ നല്ലവനല്ല' എന്നുപറയുന്നത് സഹജാവബോധത്താലാണ്.

കേരളത്തിൽ എന്നെ പൗരനാക്കിയ വിധിയെ ഞാൻ ശപിക്കുന്നു.



സാവിത്രി രാജീവൻ

കുറെ യാത്രക്കാർക്ക് ഒരാൾ എല്ലാ ഉപകാരങ്ങളും ചെയ്യുന്നു. അവ അനുഷ്ഠിക്കുന്ന വേളയിൽ അവർക്ക് അയാളെ ഇഷ്ടം. ഉപകാരങ്ങൾ വേണ്ട എന്നായപ്പോൾ—പിരിഞ്ഞുപോകാൻ സമയമായപ്പോൾ—അവർ അയാളെ വിസ്മരിക്കുന്നു. രാജാമണി ഫ്രഞ്ച്കഥയിലെ ഇമേജുകളെ മാറ്റിയിട്ടേയുള്ളു എന്നു ദോഷം മാത്രം കാണുന്നവർക്കു വാദിക്കാം. ഞാൻ ഗുണവും കാണുന്നവനാണ്. അതുകൊണ്ട് മനുഷ്യന്റെ കൃതഘ്നതയെ തുറന്നുകാണിച്ച കഥാകാരനെ അഭിനന്ദിച്ചുകൊണ്ട് മാറിനില്ക്കട്ടെ.

★ ★ ★ ★

ആവശ്യകതയിൽക്കവിഞ്ഞ വാക്കുകൾ പ്രയോഗിച്ച് ഭാരതത്തിന്റെ ഇന്നത്തെ രാഷ്ട്രവ്യവഹാരാവസ്ഥയെ വായനക്കാരുടെ മസ്തിഷ്കത്തിലേക്ക് അടിച്ചുകയറ്റാൻ ശ്രമിക്കുന്ന ശ്രീ പാലയ്ക്കൽ എസ്.ജെയെ നിസ്സാരനാക്കിക്കാണിക്കാൻ എനിക്ക് ഉദ്ദേശ്യമൊന്നുമില്ല. ("അധികാരം ദൈവമാകുമ്പോൾ"—മാതൃഭൂമി വാരിക) അദ്ദേഹം അത് എഴുതിയല്ലോ എന്നുവിചാരിച്ച് ഒരളവിൽ എനിക്കു ബഹുമാനമേയുള്ളു. പക്ഷേ പ്രബന്ധങ്ങൾ രചിക്കേണ്ടത് ഇങ്ങനെയല്ലെന്ന് ചൂണ്ടിക്കാണിച്ചില്ലെങ്കിൽ അത് എന്റെ മനഃസാക്ഷിയോടുള്ള അവഹേളനമായിരിക്കും. പിന്നെ ഈമാതിരി ലേഖനങ്ങൾ എഴുതേണ്ടത് എങ്ങനെയെന്നു ചോദിച്ചേക്കും. അങ്ങനെ ചോദിക്കുന്നവരോടു The Economist വാരികയിലെ (6-2-1993—12-2-93) The Hindu Upsurge-The Road to Ayodhya എന്ന ലേഖനം വായിച്ചു നോക്കാൻ അഭ്യർത്ഥിക്കുകയേ എനിക്കാവൂ. എന്തൊരു ഉജ്ജ്വലങ്ങളും ധീരങ്ങളുമായ ആശയങ്ങൾ! എന്തൊരു പ്രഗല്ഭമായ ആവിഷ്കാരം! ഈ ലേഖനം പകർത്തിയെടുത്ത് ഇന്ത്യയിലെ ഓരോ രാഷ്ട്രീയനേതാവിനും നല്കണം. എന്നല്ല ഓരോ പൗരനും അതു വായിക്കണം. ഇത്തരം കാര്യങ്ങൾ അപഗ്രഥിച്ചെഴുതുന്ന Economist വാരികയുടെ ഏഴയലത്തുപോലും വരില്ല അമേരിക്കൻ റ്റൈമും ന്യൂസ്‌വീക്കും വാരികകൾ.

## സ്വകീയം

അമേരിക്കൻസാഹിത്യകാരൻ Kurt Vonnegut-ന്റെ "Fates Worse Than Death—An Autobiographical Collage of the 1980s" എന്ന പുസ്തകം വായിച്ചപ്പോൾ ബ്രിട്ടീഷ് പ്രസാധനമായ Weekly Guardian അദ്ദേഹത്തോടു ആത്മസംസ്പർശകങ്ങളായ((personal) ചോദ്യങ്ങൾ ചോദിച്ചിരുന്നതും അവയ്ക്ക് അദ്ദേഹം മറുപടി നല്കിയിരുന്നതും കാണാനിടയായി. അതിനെ അനുകരിച്ചു ഞാൻ ചില ചോദ്യങ്ങൾ സ്വയം നിർമ്മിച്ച് ഉത്തരങ്ങൾ എഴുതട്ടെ. എന്നോടു ഒരു ജേണലും ചോദ്യങ്ങൾ ചോദിക്കാനില്ല എന്നതുകൊണ്ടുതന്നെ.

ചോ:- നിങ്ങൾ ഏറ്റവും സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന മലയാള സാഹിത്യകാരൻ (ജീവിച്ചിരിക്കുന്നയാൾ)

ഉ:- ആരുമില്ല.

ചോ:- നിങ്ങൾ ആവർത്തിച്ചു പ്രയോഗിക്കുന്ന വാക്ക്.

ഉ:- ഒരു വാക്കല്ല. രണ്ട്. 1) ആവിഷ്കാരം 2) കുത്സിതം.

ചോ:- എങ്ങനെ മരിക്കാനാണ് നിങ്ങൾക്ക് ആഗ്രഹം.

ഉ:- ഉറക്കഗ്ഗുളികകൾ കഴിച്ച്.

ചോ:- ഇംഗ്ലീഷ് സാഹിത്യത്തിൽ നിങ്ങൾ ഇഷ്ടപ്പെടുന്നത് ആരെ?

ഉ:- ഷെയ്ക്സ്പിയർ.

ചോ:- മഹാന്മാരിൽ ആരോടാണ് നിങ്ങൾക്കു ബഹുമാനം?

ഉ:- മഹാത്മാഗാന്ധിയോട്.

ചോ:- മലയാളകവികളിൽ നിങ്ങൾ വെറുക്കുന്നതാരെ? എന്തുകൊണ്ട്?

ഉ:- വെണ്മണി മകൻ നമ്പൂതിരിപ്പാടിനെ. കാരണം അത് ആധ്യാത്മികതത്തെസ്സംബന്ധിച്ചു പാപ്പരത്തം കാണിക്കുന്നു എന്നതുതന്നെ.

ചോ:- നിങ്ങൾ കണ്ടിട്ടുള്ള കെട്ടിടങ്ങളിൽ ഏറ്റവും വിരൂപമേത്?

ഉ:- തിരുവനന്തപുരത്തെ പ്രധാനപ്പെട്ട കമ്പിയാപ്പീസ്.

ചോ:- ഇനിയുമൊരു ജന്മം നിങ്ങൾക്കുണ്ടെങ്കിൽ ആരായി ജനിക്കണമെന്നാണ് ആഗ്രഹം.

ഉ:- കേന്ദ്രമന്ത്രി മാർഗററ്റ് അൽവയായി ജനിക്കണം.

## സാവിത്രി രാജീവൻ

കൊച്ചുകുഞ്ഞിന്റെ നിഷ്കളങ്കതയിലൂടെ ഭാരതത്തിന്റെ ഇന്നത്തെ രാക്ഷസീയാവസ്ഥയെ ധ്വനിപ്പിക്കുന്ന ശ്രീമതി സാവിത്രി രാജീവന്റെ 'ഒട്ടകം' എന്ന ചെറുകഥ ഭാവഗീതം പോലെ മനോഹരമാണ്. "സ്ഫാടിക മുടുപടത്തിലൂടെ പുഞ്ചിരിപൊഴിക്കുന്ന" 'വിദ്യുച്ഛക്തി നയനാനന്ദകരമാണല്ലോ. ഇക്കഥ ധ്വന്യാത്മകതയുടെ ശക്തികൊണ്ട് ശ്രോത്രാനന്ദകരമായി ബ്ഭവിച്ചിരിക്കുന്നു. സാവിത്രി രാജീവനെപ്പോലെ കവിഹൃദയമുള്ള വേറൊരാൾ ഈ വിഷയം കൈകാര്യം ചെയ്താൽ മാത്രമേ അത് രമണീയമാകൂ. എന്റെ വാക്യം വക്രഗതിയാർന്നുപോയോ? എഴുതിയതു വെട്ടിത്തിരുത്താറില്ല ഞാൻ. അവക്രമായി പറയാം. സാവിത്രി രാജീവൻ കവിയാണ്. അതിനാലാണ് ഈ കൊച്ചുകഥ മനോഹരമായത്.

## അധികാരപ്രതിഷേധം

തിരുവനന്തപുരത്തെ യൂണിവേഴ്സിറ്റി കോളിജിൽ ഗോവിന്ദസ്വാമി എന്നൊരു ഇംഗ്ലീഷ് പ്രഫെസർ ഉണ്ടായിരുന്നു. തുടർച്ചയായി കുറെ ദിവസം വരാതിരുന്നിട്ട് ഒരുദിവസം അദ്ദേഹം ക്ളാസ്സിൽ വന്നപ്പോൾ കുട്ടികൾ 'ഹാ ഹാ' എന്നു ശബ്ദമുണ്ടാക്കി. കൂവുകയും ചെയ്തു. ദേഷ്യമൊന്നും കൂടാതെ അദ്ദേഹം പറഞ്ഞു:- "അമ്മ മരിച്ചു ദുഃഖത്തിൽ വീണ ഒരാളിനെ ആദ്യമായി കൂവിയ നിങ്ങൾക്കു നന്ദി." വിദ്യാർത്ഥികൾ അമ്പരന്നു. പിന്നീടൊരിക്കലും സാറിന്റെ ക്ളാസ്സിൽ ഒരു ശബ്ദംപോലും വിദ്യാർത്ഥികൾ ഉണ്ടാക്കിയിട്ടില്ല.

പ്രേമവിവാഹം ആപത്ത്. മധുവിധുകാലം കഴിയുന്നതിനുമുമ്പ് ഭാര്യ ഭർത്താവിനെയും ഭർത്താവ് ഭാര്യയെയും വെറുക്കും.



ഇന്നു കാലംമാറിയിരിക്കുന്നു. വിദ്യാർത്ഥികളും അധ്യാപകരും തമ്മിലുള്ള ബന്ധത്തിന്റെ ലയവും അതോടെ മാറിപ്പോയി. സ്ക്കൂളുകളും കോളിജുകളും നടന്നുകൊണ്ടിരിക്കെ കുട്ടികൾ തന്നെ മണിയടിച്ച് അവയുടെ പ്രവർത്തനം സ്തംഭിപ്പിക്കുന്നു. ഈ അവസ്ഥാവിശേഷത്തിനു കലയുടെ രൂപം നല്കിയിരിക്കുന്നു ശ്രീ. മുണ്ടൂർ കൃഷ്ണൻകുട്ടി 'ദൈവഹിതം' എന്ന ചെറുകഥയിലൂടെ. (കലാകൗമുദി). അധികാരപ്രതിഷേധം ഈ ശതാബ്ദത്തിന്റെ സവിശേഷത. കുട്ടികളെ കുറ്റപ്പെടുത്തേണ്ടതുമില്ല.

## നിന്ദനവും അഭിനന്ദനവും

ഞാൻ റ്റെലിവിഷൻ കാണാറില്ല. അതിൽ പ്രത്യക്ഷപ്പെടാറുമില്ല. ഒരു സമ്മാനം കിട്ടിയപ്പോൾ അക്കാലത്തെ ദൂരദർശൻ ഡിറക്റ്റർ ശ്രീ. കുഞ്ഞുകൃഷ്ണനും ഒരു ഐ.എ.എസ് ഓഫീസറും(പേരെഴുതുന്നതു ശരിയല്ല) എന്റെ വീട്ടിൽ ദയാപൂർവം വന്നു. ഓഫീസർ ഞാനുമായി സംഭാഷണം നടത്തും. കേന്ദ്രദൂരദർശൻ അതു സംപ്രേഷണം ചെയ്യും എന്നാണു ഡിറക്റ്റർ പറഞ്ഞത്. കേന്ദ്രത്തിൽനിന്നുള്ള നിർദ്ദേശവുമായരുന്നു അത്. എന്നിട്ടും ഞാൻ വഴങ്ങിയില്ല. അടുത്തകാലത്ത് തിരുവനന്തപുരത്തെ ദൂരദർശനിലെ ഒരുദ്യോഗസ്ഥന്റെ നിരന്തരമായ നിർബ്ബന്ധം കൊണ്ട് ഞാൻ ഒരു പ്രഭാഷണം നിർവഹിക്കാമെന്നു സമ്മതിച്ചു. അതു സംപ്രേഷണം ചെയ്തതു ഞാൻ കണ്ടതുമില്ല. "നല്ല പ്രഭാഷണം" എന്നു ഒരുപാടാളുകൾ റ്റെലിഫോണിലൂടെ എന്നെ അറിയിച്ചു. ഭേദപ്പെട്ടതാവാം എന്നു ഞാനും കരുതി. അതിനെ അവഗണനയിലൂടെ ഒരു മാന്യൻ നിന്ദിച്ചിരിക്കുന്നു. പ്രശംസയിലൂടെ ശ്രീമതി ഉഷാ സി. നായർ അംഗീകരിച്ചിരിക്കുന്നു. രണ്ടുപേർക്കും നന്ദി. (ഉഷയുടെ ലേഖനം 'വെള്ളിനക്ഷത്രം' വാരികയിൽ)

★ ★ ★ ★

സിറ്റി സർവ്വീസ് ബസ്സിലിരിക്കുമ്പോൾ അയാൾ സുന്ദരൻ. സ്റ്റോപ്പിലിറങ്ങാൻ ഭാവിക്കുമ്പോൾ മറ്റു യാത്രക്കാരുടെ സഹായംവേണം. കാരണം അയാളുടെ ഒരു കാൽ കൃത്രിമമാണ് എന്നതത്രേ. ചിലർ ഒന്നും എഴുതാതിരിക്കുമ്പോൾ നിരപരാധൻ. എവിടെയെങ്കിലും എന്തെങ്കിലുമെഴുതിയാൽ സ്വന്തം വൈരൂപ്യവും പ്രദർശിപ്പിക്കും. കൃതിമക്കാലുള്ളവനോടു നമുക്കു സഹതാപം. രചനാവൈകൃതം കാണിക്കുന്നവനോടു നീരസം.

ഇന്നു കാലം മാറിയിരിക്കുന്നു. വിദ്യാർത്ഥികളും അദ്ധ്യാപകരും തമ്മിലുള്ള ബന്ധത്തിന്റെ ലയവും അതോടെ മാറിപ്പോയി. സ്കൂളുകളും കോളേജുകളും നടന്നുകൊണ്ടിരിക്കെ കുട്ടികൾ തന്നെ മണിയടിച്ച് അവയുടെ പ്രവർത്തനം സ്തംഭിപ്പിക്കുന്നു.

19-ാം പേജിൽനിന്നും തുടർച്ച

പത്രിയുടെ പ്രസിഡൻറാണ്. ഞങ്ങൾക്കതിൽ അഭിമാനമുണ്ട്." ഇത് പറഞ്ഞുനിർത്തുമ്പോൾ സി.പി. ജോണിന് പ്രതികാരത്തിന്റെ ഒരു പഴയ കടംവീടിയതിന്റെ ആത്മസംതൃപ്തി.

ഒരു തിരഞ്ഞെടുപ്പിനുമുമ്പ് അതു നടക്കുന്നയിടത്ത് പൊലീസ് ആക്ട് പ്രഖ്യാപിക്കുന്ന് ജനാധിപത്യ വിരുദ്ധമല്ലേ എന്ന ചോദ്യത്തിന് ജില്ലയിലെ പ്രധാന പൊലീസ് ഓഫീസർക്ക് മറുപടിയുണ്ടായിരുന്നു. മാർക്സിസ്റ്റ് പാർട്ടി കുഴപ്പങ്ങളുണ്ടാക്കുമെന്ന ഇൻറലിജൻസ് റിപ്പോർട്ടാണ് മുൻകൂട്ടിത്തന്നെ പൊലീസ് ആക്ട് പ്രഖ്യാപിക്കുന്നതിലേക്ക് എത്തിച്ചതെന്നും ഉന്നതനിലവാരങ്ങളിൽനിന്നും ഒരു സമ്മർദ്ദവുമുണ്ടായിരുന്നില്ലെന്നും അദ്ദേഹം പറയുന്നു. പൊലീസ് അതിക്രമം മൂടിവയ്ക്കാനുള്ള ഒരു തന്ത്രമല്ലേ ഇതെന്ന ചോദ്യത്തിന് അദ്ദേഹം പറഞ്ഞ മറുപടി ഇടതുപക്ഷം പ്രഖ്യാപിച്ച ബന്ദും തുടർന്നു നടന്ന അക്രമപ്രവർത്തനങ്ങളും ഇൻറലിജൻസ് റിപ്പോർട്ടിനെ സാധൂകരിക്കുന്നുവെന്നാണ്. കണ്ണൂരിൽ ഈ മാസം 175 കേസുകൾ രജിസ്ററർ ചെയ്യപ്പെട്ടിട്ടുണ്ട്. ഇതിൽ 95 കേസുകളും 7-ാം തീയതി മുതൽ 10-ാം തീയതിവരെയുള്ള മൂന്നു ദിവസങ്ങളിലാണ് രജിസ്ററർ ചെയ്യപ്പെട്ടിട്ടുള്ളതെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. ഇത് പൊലീസിന്റെ അനുമാനത്തെ ശരിവയ്ക്കുന്നു. പൊലീസ് ആക്ട് ഇല്ലായിരുന്നെങ്കിൽ വിനാശങ്ങൾ ഇതിലും വലുതാകുമായിരുന്നെന്നാണ് അദ്ദേഹത്തിന്റെ വാദം. എങ്കിലും രണ്ടായിരത്തിലധികം പൊലീസിനെ ഉപയോഗിച്ച് ഈ ദിവസങ്ങളിൽ ഭരണം മൊത്തമായി പിടിച്ചെടുത്തത് യു.ഡി.എഫിനെ വിജയിപ്പിക്കുവാൻവേണ്ടിയുള്ള ഗൂഢതന്ത്രത്തിന്റെ ഭാഗമല്ലേ എന്ന ചോദ്യത്തിന് ഒരു രാഷ്ട്രീയക്കാരന്റെ ചാതുര്യത്തോടെ അദ്ദേഹം മറുപടി പറഞ്ഞു. "ഭരിക്കുന്നവർ പൊലീസിനെ നിഷ്ക്രിയരെന്ന് കുററപ്പെടുത്തുന്നു. പ്രതിപക്ഷമാകട്ടെ, പൊലീസ് അക്രമം കാട്ടിയെന്ന് ആരോപിക്കുന്നു. ഇരുകൂട്ടരും ഞങ്ങളെ അംഗീകരിക്കുന്നില്ലായെന്നതിൽനിന്നുതന്നെ ഞങ്ങളുടെ നിഷ്പക്ഷത തെളിയുന്നുണ്ടല്ലോ." ഈ യുദ്ധത്തിൽ നടന്ന കരുനീക്കങ്ങളിൽ ആരും അത്ര മോശമല്ല.

യുദ്ധത്തിന് നിയമങ്ങളില്ല. വിജയം എന്ന ലക്ഷ്യം അതിനായനുവർത്തിക്കപ്പെടുന്ന എല്ലാ മാർഗ്ഗങ്ങളെയും സാധൂകരിക്കും. പൗരാണികമായ ഈ തന്ത്രബോധത്തിന്റെ നിർലജ്ജമായ പ്രകടനമായിരുന്നു ഈ തിരഞ്ഞെടുപ്പ്. പോളിംഗ് ബൂത്ത് എന്ന അവസാന അററത്തു നടന്ന ഒരു ഹ്രസ്വപ്രക്രിയ മാററിനിർത്തിയാൽ മറെറല്ലാ അണിയറനീക്കങ്ങളും കുടിപ്പകയും വികാരപരതയും നിറഞ്ഞ കുടിലതന്ത്രങ്ങളായിരുന്നു. ഒന്നാം ഘട്ടത്തിന് തിരശ്ശീല വീണപ്പോൾ ഈ യുദ്ധത്തിൽ എൽ.ഡി.എഫ് തോററു. വികാരവിക്ഷോഭമുണ്ടാകുമ്പോഴും ഒരു ജെൻറിൽമാനായിരിക്കാൻ കഴിയുന്ന ജില്ലാ കൗൺസിൽ പ്രസിഡൻറ് ടി.കെ. ബാലൻ പറയുന്നു, "ഇത് ജനാധിപത്യത്തിന്റെ പേരിൽ നടന്ന ഒരു കള്ളക്കളിയാണ്. എല്ലാ ഘട്ടങ്ങളിലും സർക്കാർ മെഷിനറിയുടെ ദുരുപയോഗമുണ്ടായിരുന്നു. എല്ലാ ഘട്ടങ്ങളും ഞങ്ങൾ റിക്കാർഡ് ചെയ്തിട്ടുണ്ട്. ഉറപ്പായും വിജയിക്കുന്ന ഒരു നിയമയുദ്ധം, ജനകീയ യുദ്ധം ആരംഭിക്കാനിരിക്കുന്നതേയുള്ളൂ." പുതിയ യുദ്ധതന്ത്രങ്ങൾ അരങ്ങേറപ്പെടാനിരിക്കുന്നതേയുള്ളൂ. എന്നാൽ മത്സരിക്കുന്ന കക്ഷികളുടെ അന്തഃചക്ഷുസിലുറങ്ങുന്ന കുടിപ്പകയ്ക്ക് ഭൂതകാലത്തിന്റെ ജ്വലനമുണ്ട്. ഓരോ പാർട്ടിക്കും നേതാവിനും ആ ഭൂതകാലം സമ്മാനിച്ച മുറിവുകളുടെ വടുക്കളുണ്ട്. എററുമുട്ടാൻ തയ്യാറെടുക്കുന്ന ഇരുവിഭാഗങ്ങളും ഒന്നുപോലെ ഉയർത്തിപ്പിടിക്കാൻ ശ്രമിക്കുന്ന ഒരു ദേശീയ നേതാവിന്റെ പാരമ്പര്യമഹിമയുണ്ട്. കോടിയേരി ബാലകൃഷ്ണനും എം.വി. രാഘവനും ഒരേ നേതാവിന്റെ ആദർശാത്മക ജനകീയതയുടെ കളരിയിൽനിന്നാണ് രാഷ്ട്രീയം പഠിച്ചത്. രണ്ടുപേരും എ.കെ.ജിയുടെ ലെഗസി അവകാശപ്പെടുന്നു. എന്താണ് ആ ലെഗസി?

(തുടരും)

41-ാം പേജിൽനിന്നും തുടർച്ച

രശ്മി (അരയല്ലൂർ, തിരുമല), എൻ.ആർ. റാണിചന്ദ്ര (പേരയം, പച്ച) എന്നിവർ രണ്ടാം സമ്മാനത്തിനും (750 രൂപ വീതം) അർഹരായി.

15-നും, 21-നും ഇടയ്ക്ക് പ്രായമുള്ളവർക്കുവേണ്ടിയാണ് ഈ സാഹിത്യമത്സരം നടത്തിയത്.

വിദ്യാർത്ഥികൾക്കുള്ള ധനസഹായത്തിന് (5,000 രൂപ) പട്ടാമ്പി ഗവ: സംസ്കൃത കോളേജിലെ ഒന്നാംവർഷ മലയാളം എം.എ വിദ്യാർത്ഥി പി. രാമൻ അർഹനായി.

ഒ.എൻ.വി. കുറുപ്പ്, സുഗതകുമാരി, എൻ. ആർ.എസ്. ബാബു എന്നിവരാണ് ഈ സമ്മാന നിർണ്ണയങ്ങൾക്കു മേൽനോട്ടം വഹിച്ചത്.

മാർച്ച് 30-ന് ഇവിടെ ഒരു ചടങ്ങിൽവച്ച് സമ്മാനദാനം നടക്കും.

'ഭാഷയ്ക്ക് ഒരു ഡോളർ' എന്ന ആശയം മുൻനിറുത്തി കഴിഞ്ഞ ഫൊക്കാനാ കൺവെൻഷനിൽവച്ച് 571 ഡോളർ സംഭരിച്ചിരുന്നു. ഈ തുകയിൽനിന്നും കിട്ടിയ 16,420 രൂപ വിനിയോഗിച്ചാണ് ഈ സമ്മാനങ്ങൾ നല്കുന്നത്.



കേരള കോൺഗ്രസ്സിൽ(എം) ഗ്രൂപ്പുണ്ടാക്കാൻ സമ്മതിക്കുകയില്ല.

—കെ.എം. മാണി

*മാണി സ്വയം രണ്ടായി പിളർന്നു മാണിഗ്രൂപ്പും (എ)യും മാണിഗ്രൂപ്പ്(ബി)യും ആവാതിരിക്കാൻ നോക്കിയാൽ മതി.*

☆ ☆ ☆ ☆

ഇന്ത്യയിലെ ഒന്നാമത്തെ ജലനയം ആവിഷ്കരിച്ച ഭരണാധികാരിയെന്ന നിലയിൽ 1992-ൽ ഏറ്റവും മികച്ച സാമൂഹ്യ സ്നേഹിയായ ഭരണാധികാരിക്കുള്ള 'ജനസ്നേഹ' അവാർഡിന് സംസ്ഥാന ജലസേചന വകുപ്പുമന്ത്രി ശ്രീ. ടി.എം.ജേക്കബ് അർഹനായി.

—വാർത്ത

*കെ.എം. മാണിക്കുകൂടി ഒരവാർഡ് വാങ്ങിക്കൊടുക്കൂ, കേരളാ കോൺഗ്രസ്സിലെ പ്രശ്നം തീരും.*

☆ ☆ ☆ ☆

മാർക്സിസം അതിന്റെ ദൗത്യം പൂർത്തിയാക്കി. ഇനിമേൽ അതൊരു രാഷ്ട്രീയ വിജ്ഞാപനമല്ല, നൈതികധാരയാണ്.

—ഒ.വി. വിജയൻ

*ഇ.എം.എസ്സിനു ജോലിയാക്കിവയ്ക്കുന്ന മട്ടാണല്ലോ. ഈ നൈതികധാര എന്നൊക്കെപ്പറയുന്നതിനെ എഴുതി നിഷേധിച്ചു പുറന്തള്ളാൻ ഈ വയസ്സുകാലത്ത് എത്ര പാടുപെടേണ്ടിവരും ഇ.എം.എസ്.*

☆ ☆ ☆ ☆

യുവ എഴുത്തുകാരുടെ കൃതികൾ പ്രസിദ്ധീകരിക്കുന്നതിന് സാമ്പത്തികസഹായം നൽകാനുള്ള പദ്ധതി സർക്കാരിനുണ്ട്.

—മന്ത്രി ടി.എം. ജേക്കബ്

*ജേക്കബിന്റെ ജീവചരിത്രം ഏതെങ്കിലും ചെറുപ്പക്കാരൻ എഴുതിവച്ചു കാണുമോ?*

☆ ☆ ☆ ☆

ശ്രീനാരായണഗുരു സന്ദേശങ്ങൾക്ക് എക്കാലത്തേക്കാളുമേറെ ഇന്നത്തെ സാഹചര്യത്തിൽ പ്രസക്തിയാർജ്ജിച്ചിരിക്കുന്നു.

—ജസ്റ്റിസ് വി.ആർ.കൃഷ്ണയ്യർ



*നമ്മുടെ കേന്ദ്രമന്ത്രി കൃഷ്ണകുമാറിന്റെ സ്വരത്തിലാണല്ലോ സംസാരം.*

ആരാണ വൈസ ചാൻസലറാകേണ്ടതെന്നു തീരുമാനിക്കേണ്ടത് വിദ്യാർത്ഥികളല്ല.

—ട്രാൻസ്പോർട്ടു വകുപ്പുമന്ത്രി
ആർ. ബാലകൃഷ്ണപിള്ള



*അഞ്ചോ ആറോ ലക്ഷം രൂപയുമല്ല.*

☆ ☆ ☆ ☆

മിണ്ടാപ്രാണികളെ കൊല്ലാമോ എന്നാണ് ചോദിക്കുന്നത്. ഈ റോഡിലൂടെ ദിവസവും മിണ്ടാപ്രാണികൾ തലയാട്ടി പോകുന്നുണ്ടല്ലോ. ആ പ്രാണികളെ ചപ്പാത്തിയുടെ കൂടെ ചാപ്സാക്കി ഫ്രൈയാക്കി അടിച്ചിട്ട് കവിതയെഴുതാൻ നാണമുണ്ടോ? രണ്ടുവരി കവിതയിലൂടെ പൊളിയുന്ന പ്രസ്ഥാനമല്ല ഞങ്ങളുടേത്.

—ഇ.കെ.നായനാർ

*വിമർശനം ഇങ്ങനെ പോയാൽ സുഗതകുമാരി എം.വി. രാഘവന്റെ പാർട്ടിക്കുവേണ്ടി വിപ്ളവഗാനങ്ങളെഴുതിയെന്നുവരും.*

☆ ☆ ☆ ☆

സമൂഹത്തിലെ ഏറ്റവും കൂടുതൽ വിമർശനം ഏറ്റുവാങ്ങുന്ന പൊലീസുകാരുടെ ദുരിതം ആരും അറിയുന്നില്ല.

—മുഖ്യമന്ത്രി കെ.കരുണാകരൻ

*ജനങ്ങളറിയുന്നുണ്ട്; അർഹിക്കുന്നതു കൊടുക്കുന്നുമുണ്ട്.*

☆ ☆ ☆ ☆

മതസൗഹാർദ്ദ പ്രവർത്തനങ്ങൾ സംബന്ധിച്ച അഭിപ്രായമാരാഞ്ഞുകൊണ്ട് കവി കടമ്മനിട്ട രാമകൃഷ്ണന് കേന്ദ്രമാനവ വിഭവശേഷി വകുപ്പുമന്ത്രി അർജ്ജുൻ സിംഹിന്റെ കത്ത്.

—വാർത്ത

*സച്ചിദാനന്ദൻ പോയപോലെ കടമ്മനിട്ടയും പോകുമോ ഡൽഹിക്ക്?*

☆ ☆ ☆ ☆

എനിക്ക് അധികാരം ഒരു പ്രശ്നമല്ല. പക്ഷേ, പാർട്ടിയിൽ വിശ്വാസവും കൂറും അർപ്പിച്ചിട്ടുള്ള പ്രവർത്തകരുടെ വികാരം കൂടി കണക്കിലെടുക്കേണ്ടതാണ്.

—ഉമ്മൻചാണ്ടി

*ഉമ്മൻചാണ്ടിയുടെ ജീവിതത്തിൽ നിന്നായിരിക്കും എ.കെ. ആന്റണി പാഠങ്ങൾ ഉൾക്കൊണ്ടത്.*

വാസ്തവത്തിൽ "സോഷ്യലിസ്റ്റ് കമ്പോളവ്യവസ്ഥ" എന്ന ആശയത്തിനു രൂപം നൽകിയത് ഇന്നത്തെ ചൈനീസ് നേതാക്കളല്ല. ഏഴു പതിറ്റാണ്ടുമുമ്പ് സോവിയറ്റ് സമ്പദ്‌വ്യവസ്ഥയുടെ അമരക്കാരനായിരുന്ന ലെനിനായിരുന്നു.

—ഇ.എം.എസ്. നമ്പൂതിരിപ്പാട്

*പെരിസ്ട്രോയിക്ക, ഗ്ളാസ്നോസ്ത് എന്നൊക്കെ പറയുന്നതും ലെനിന്റെ സംഭാവനതന്നെയായിരിക്കുമോ?*

☆ ☆ ☆ ☆

പുതിയ തലമുറയിലെ യുവാക്കൾക്ക് പ്രിയം കരുണാകരനോടും നായനാരോടും. ഇന്നലെ രാവിലെ എറണാകുളം രാജേന്ദ്ര മൈതാനിയിൽ നടന്ന മഹാത്മാഗാന്ധി സർവകലാശാലാ യുവജനോത്സവത്തിൽ മിമിക്രി മത്സരത്തിൽ പങ്കെടുത്തവരിൽ മിക്കവരും കേരളത്തിലെ മുഖ്യമന്ത്രിയുടെയും മുൻമുഖ്യമന്ത്രിയുടെയും ശബ്ദാനുകരണത്തിനു തയ്യാറായി.

—വാർത്ത

*ഒരാൾ സംസ്കൃത പണ്ഡിതനും മറ്റേയാൾ ഇംഗ്ളീഷ് പണ്ഡിതനുമാണല്ലോ.*

☆ ☆ ☆ ☆

ഭർത്താക്കന്മാർക്കെതിരേ പരാതിക്കെട്ടുകളുമായി ഒട്ടേറെ സ്ത്രീകൾ എറണാകുളം ഹൈക്കോർട്ടു ജംഗ്ഷനിൽ ബസ്സിറങ്ങുന്നു. മറ്റു ചിലരാവട്ടെ വരുന്നത് ഓട്ടോറിക്ഷയിൽ, ടാക്സി കാറിൽ വരുന്നവരുമുണ്ട്. ഇവരെല്ലാം സ്റ്റേഷനടുത്തുള്ള വനിതാ പൊലീസ്സ്റ്റേഷന്റെ ഹാഫ്ഡോറിനു മുന്നിൽ കാത്തുനിൽക്കുന്നു. തങ്ങളുടെ ഊഴം കാത്ത്. വനിതാ എസ്.ഐ. സുബൈദയ്ക്ക് തിരക്കേറിയിരിക്കുകയാണിപ്പോൾ.

—വാർത്ത

*വാസ്തവത്തിൽ ഇവരൊക്കെ കോഴിക്കോട്ട് ചെന്ന് അജിതയെ അല്ലേ കാണേണ്ടത്.*

☆ ☆ ☆ ☆

ഡിസംബർ ആറിന് ബാബറി മസ്ജിദിന്റെ മൂന്നു മിനാരങ്ങൾ മാത്രമല്ല തകർക്കപ്പെട്ടത് ജനാധിപത്യം, മതേതരത്വം, നിയമവാഴ്ച എന്നിവയുടെ അടിത്തറകൂടിയാണ് അന്നു തകർന്നത്.

—ബിഷപ്പ് പൗലോസ് മാർ പൗലോസ്



*രക്ഷപ്പെട്ടതോ കരുണാകരൻ.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pv:] Ltd., at the Kala Kaumudi Press, Thiruvananthapuram.